# കലാകൗമുദി

ഏപ്രിൽ 14, 1996 **1074** വില: 7 രൂപ




മുഖചിത്രം- സൂര്യനെല്ലിയിലെ പെൺകുട്ടി മുഖ്യമന്ത്രിക്കയച്ച കത്ത്
ഡിസൈൻ - ശ്രീ. ഭട്ടതിരി

# സൂര്യനെല്ലിയിലെ പെൺകുട്ടിയും കുട്ടിയുടെ പിതാവും മുഖ്യമന്ത്രിക്കയച്ച കത്തുകൾ

## പെൺകുട്ടിയുടെ അച്ഛന്റെ കത്ത്

ബഹു: മുഖ്യമന്ത്രി
കേരള സർക്കാർ
തിരുവനന്തപുരം.

സർ,

ഞാൻ മൂന്നാറിൽ സൂര്യനെല്ലിയിൽ ഏതാനും നരാധമന്മാരാൽ തട്ടിയെടുക്കപ്പെട്ട് അപമാനിതയായ സ്കൂൾക്കുട്ടിയുടെ നിർഭാഗ്യവാനായ പിതാവാണ്. ഞാൻ അങ്ങേക്ക് ഇതിനുമുമ്പ് ഒരു പരാതി തന്നിരുന്നത് ഓർക്കുമല്ലോ.

ഞാനിന്ന് ഈ പരാതി നല്കുന്നത് അപമാനിക്കപ്പെട്ട എന്റെ മകളുടേതാണ്. അതു ഞാൻ അങ്ങേക്കു സവിനയം സമർപ്പിക്കുന്നു. അടിയന്തര നടപടികൾ സ്വീകരിക്കുമെന്നു പ്രത്യാശിച്ചുകൊണ്ട്,

വിധേയൻ

പേര്
വിലാസം

## പെൺകുട്ടിയുടെ കത്ത്

ബഹു: മുഖ്യമന്ത്രി
കേരള സർക്കാർ
തിരുവനന്തപുരം.

സാർ,

ഞാൻ രണ്ടുദിവസം മുമ്പ് (26/3/96) കോട്ടയത്തുനിന്നും പ്രസിദ്ധീകരിക്കുന്ന മാതൃഭൂമി പത്രം കാണാനിടയായി. ടി പത്രത്തിലെ 4-ാം പേജിൽ ഒരു പാർലമെന്റ് മെംബറുടെ അഞ്ചുകൊല്ലത്തെ പ്രശസ്ത സേവനത്തെപ്പറ്റി പ്രതിപാദിച്ചിരുന്നു. ആ അംഗത്തിന്റെ പേരും ഫോട്ടോയും ആ പത്രത്തിൽ കണ്ടു. ഫോട്ടോ കണ്ടപ്പോൾ എനിക്ക് ആളിനെ തിരിച്ചറിയുവാൻ കഴിഞ്ഞു. കേന്ദ്രമന്ത്രി പി.ജെ. കുര്യൻ M.P ആണ് ഇയാൾ എന്ന് ഇപ്പോഴാണ് എനിക്കു മനസ്സിലാക്കാൻ കഴിഞ്ഞത്. എന്നെ കബളിപ്പിച്ചു തട്ടിയെടുത്തശേഷം പല സ്ഥലങ്ങളിൽ കൊണ്ടുപോയ കൂട്ടത്തിൽ പത്തുപന്ത്രണ്ടു ദിവസം ബലമായി താമസിപ്പിച്ചിരുന്ന കുമളി ഗസ്റ്റ് ഹൗസിൽവച്ച് ഈ പരമദുഷ്ടൻ എന്നെ അപമാനിച്ച ആളാണെന്ന് പേരുസഹിതം തിരിച്ചറിയാൻ ഇപ്പോൾ എനിക്കു കഴിഞ്ഞു. ആ വിവരം അങ്ങയെ ഞാൻ തികഞ്ഞ ഉത്തരവാദിത്തത്തോട് അറിയിക്കുന്നു. ടി ആളിനെപ്പറ്റി പോലീസ് ഓഫീസർമാർ മുമ്പാക് തെളിവുകളും അടയാളങ്ങളും സഹിതം (യഥാർത്ഥ പേരൊഴിച്ച്) ഞാൻ മൊഴി നല്കിയിരുന്നു. ഗസ്റ്റ് ഹൗസിൽ ഇദ്ദേഹത്തിന്റെ പേര് ബാജി എന്നാണ് പറഞ്ഞുകേട്ടത്

പേര്
വിലാസം



# പൈങ്കിളിക്കഥയുടെ കാണാക്കണി

സ്റ്റാഫ്‌ലേഖകൻ

**ആർഭാടരഹിത ആദർശരാഷ്ട്രീയത്തിന്റെ രാപ്പനിയറിഞ്ഞ നേതാക്കന്മാരെ കാണാമറയത്ത് മാറ്റിനിറുത്താൻ സൂര്യനെല്ലി സംഭവത്തിന്റെ തിരക്കഥ മാറ്റിയെഴുതപ്പെടുന്നു.**

ആദിത്യ-ചന്ദ്രന്മാരെ പ്രണമിച്ച് അഗ്നിയെ സാക്ഷിനിറുത്തി ചന്ദനശീതളഗന്ധം ധരിച്ചു മണവറയിലേക്കു പ്രവേശിക്കുന്ന പെൺകുട്ടി ഭർത്തൃഗൃഹത്തിലേക്കു കൊണ്ടുവരുന്ന ഏറ്റവും വിലപിടിപ്പുള്ള സ്വത്ത് എന്താണ്? കന്യകാത്വം. സ്വന്തം അറിവോടെയും സമ്മതത്തോടെയും അതു നഷ്ടപ്പെടുത്തുന്നവർക്ക് അഗ്നിശുദ്ധി അപ്രാപ്യമാണ്. ഇന്ദ്രിയങ്ങളും ഹൃദയവിശുദ്ധിയും ചേർന്നു ചെറുത്തുനിന്നിട്ടും കെണിയിൽ വീണു കന്യകാത്വം അപഹരിക്കപ്പെടുന്ന പെൺകുട്ടിയെ അഗ്നിദേവൻ അറിഞ്ഞുകൊണ്ടു വിശുദ്ധയാക്കും. അതുകൊണ്ട് സൂര്യനെല്ലിയിലെ പെങ്ങളേ. നീ അറിയുക. നീ വിശുദ്ധയാണ്. മരം വെട്ടുമ്പോൾ ഹൃദയം പൊട്ടുന്നവർക്ക് യാത്രാരഥം ശരിയായിട്ടില്ല. അതുകൊണ്ടാവണം നിന്റെ താപം കെടുത്താൻ നിനക്കു കാവ്യശീതളഗുണമുള്ള ആശ്വാസസ്പർശനം ലഭിക്കാതെ പോയത്. പുണ്യവാളനായ രാജാവ് വന്നു തിരുദർശനം നല്കുകയോ. നിന്ദാമൊഴികൾ അകലെനിന്നു കേൾപ്പിക്കുകയോ ചെയ്യാത്തതിനു പിറകിൽ ഒരു രഹസ്യമുണ്ടെന്ന് നീ അറിയുക. അദ്ദേഹം തിരക്കഥ മാറ്റിയെഴുതുകയായിരുന്നു. ആ തിരക്കഥാമാറ്റത്തിലൂടെ നിന്റെ ഇളംമേനിയെ അശുദ്ധമാക്കുകയും നിനക്കു പീഡനത്തിന്റെ രാപ്പകലുകൾ നല്കുകയും ചെയ്ത പലരും പശയിട്ടു തേച്ച ഖദറിന്റെ വിശുദ്ധിയിലേക്കു വീണ്ടെടുക്കുകയായിരുന്നു. നമ്മുടെ പ്രജാതത്പരനായ രാജാവിന്റെ ആർഭാടരഹിത ആദർശ രാഷ്ട്രീയത്തിന്റെ രാപ്പനി അറിഞ്ഞിട്ടുള്ളവരാണ് അവരിൽ പലരും. ആ പാപികൾക്കു ദയാപരനായ നമ്മുടെ രാജാവ് ലോക്സഭാമണ്ഡലങ്ങൾ ദാനം ചെയ്തു കൊടുക്കുന്നു. പാപികളുടെ മണ്ഡലങ്ങൾ! സൂര്യനെല്ലിയിലെ പെങ്ങളേ. 'അഞ്ജന'ത്തിൽ ആൺകുട്ടികളേയുള്ളു. 'അഞ്ജനരാജ്'ന്റെ പൊന്നോമനക്കുട്ടികൾ. സൂര്യനെല്ലിയിൽ ഒരു പെങ്ങൾ ഉരുകുന്നതും ഹൃദയരക്തം കലർന്ന കണ്ണീരൊഴുക്കുകയും ചെയ്യുന്നത് അറിയുന്നില്ല. യഥാർത്ഥ തിരക്കഥ അവരിൽനിന്നും മറച്ചുവയ്ക്കുകയാണല്ലോ. തിരക്കഥ മാറ്റിയെഴുതപ്പെടും. പാപികൾക്കുവേണ്ടി സൂചിക്കുഴകൾ വലുതാക്കി ഒട്ടകത്തെയും കടത്തിവിടും. ഒട്ടകങ്ങൾ സൂചിക്കുഴയിലൂടെ കടന്നുപോയാലും സൂര്യനെല്ലിയിലെ പെങ്ങളേ, നീ വിശുദ്ധയാണ്.

കേരളത്തിന്റെ നിയമനിർമ്മാണസഭയിൽ സൂര്യനെല്ലിയിലെ പെൺകുട്ടി അനുഭവിച്ച ലൈംഗികപീഡനത്തിന്റെ ചുരുളുകൾ അഴിച്ചു നല്കിയ പ്രതിപക്ഷത്തോട് അസ്വസ്ഥനായി മുരണ്ടുകൊണ്ട് മുഖ്യമന്ത്രി ശ്രീ. എ.കെ. ആന്റണി ചോദിച്ചുവത്രേ- നിങ്ങളെന്താ ഇത്ര വൈകിയത്? പ്രതിപക്ഷം തെര്യപ്പെടുത്തിയാലേ ഒരു പ്രജയുടെ പീഡനകഥ ഭരണാധിപൻ അറിയുകയുള്ളൂവെന്ന അവസ്ഥ ഭരണരാഹിത്യത്തിന്റേതാണ്. ഉപ്പും ചോറും തിന്നുന്നവർ ഭരണാധിപനെ ചതിക്കുകയാണോ? ഭീമാകാരമായി വരുന്ന മലകളെ വെറും ചുണ്ടെലികളായി പരിവർത്തിപ്പിക്കുന്ന കാര്യത്തിൽ നമ്മുടെ പൊലീസിനു വേണമെങ്കിൽ സ്കോട്ട്ലൻഡ് യാർഡിനു പാഠങ്ങൾ നല്കാം. ഓട്ടോറിക്ഷയിൽ യാത്ര ചെയ്യവേ സൂര്യനെല്ലിയിലെ പെങ്ങളെ പീഡനകഥകൾ മറച്ചുവയ്ക്കാൻ ഭീഷണസ്വരത്തിൽ തലോടിപ്പറഞ്ഞ പൊലീസ് ഓഫീസർക്ക് അടുത്ത റിപ്പബ്ളിക് ദിനത്തിൽ പൊലീസ് മെഡൽ കിട്ടിയെന്നു വരാം. (സിംഹാസനത്തിൽ ഈ ആന്റണി പുനഃപ്രതിഷ്ഠിക്കപ്പെടുമെങ്കിൽ.)

'വസന്തത്തിന്റെ ഇടിമുഴക്കം' കേട്ടു പൊലീസ് സ്റ്റേഷനുകളെയും പാവപ്പെട്ട പൊലീസുകാരെയും ശത്രുസ്ഥാനത്തു പ്രതിഷ്ഠിച്ച് നിഗ്രഹത്തിനു പുറപ്പെട്ട അജിതയുടെ ചിത്രം ഫോറിൻ ലിക്കർ കലണ്ടറിനു പറ്റിയ പരുവത്തിൽ ഒന്നാം പുറത്തിൽ സ്ഥാപിച്ച പഴയ പത്രധർമ്മം സൂര്യനെല്ലിയുടെ പുത്രിയുടെ കാര്യത്തിൽ ചിലരെങ്കിലും പുറത്തെടുക്കുകയുണ്ടായി. രണ്ടു കൈകൾകൊണ്ടു മുഖംപൊത്തി നിലവിളിച്ചുകൊണ്ടു നീങ്ങുന്ന പെൺകുട്ടിയുടെ ചിത്രം ഒന്നാം പുറത്തു കൊണ്ടാടിയ ജേർണലിസം അപകടമാണെന്നു നമുക്കു വിധിയെഴുതാം. അതിലും എത്രയോ ക്രൂരമായിരുന്നു നൂറാം വർഷം പ്രപഞ്ചത്തെ കുലു



ധർമ്മരാജ്. ജമാൽ. ഉണ്ണികൃഷ്ണൻ



പ്രതികളെ കാണാൻ ജനങ്ങൾ ഹോട്ടലിന്റെ ഗേറ്റിനുവെളിയിൽ തടിച്ചുകൂടിയപ്പോൾ

ക്കുന്ന ആഘോഷത്തോടെ പിന്നിട്ട 'മഹാദിനപത്ര'ത്തിന്റെ നിലപാട്. ലോകത്തിലെ ഏറ്റവും വലിയ പത്രമായി വളർന്നുകൊണ്ടിരിക്കുന്ന, റബർഹൃദയമുള്ള 'മഹാദിനപത്രം' സൂര്യനെല്ലിയിലെ പെൺകുട്ടിയുടെ ലൈംഗികപീഡന ദുരിതം വെളിപ്പെടുത്തുന്ന റിപ്പോർട്ടിൽ ഉപയോഗിച്ച 'ടെസ്റ്റു ചെയ്തു', 'ടേസ്റ്റ് ചെയ്തു' എന്നിത്യാദി വാക്കുകൾ ആസ്വദിക്കുംവിധം മലയാളത്തിന്റെ മനഃസാക്ഷിയും റബറൈസ് ചെയ്യപ്പെട്ടിരിക്കുകയാണോ? സൂര്യനെല്ലി സംഭവത്തിന്റെ പിന്നാമ്പുറക്കഥകൾ വെളിപ്പെടാൻ തുടങ്ങിയതോടെ അഖില ലോകമാന്യ ദിനപത്രം 'ഇൻവെസ്റ്റിഗേറ്റീവ് ജേർണലിസ'ത്തിൽ നിന്നു സൗകര്യപൂർവ്വം പിൻവാങ്ങാൻ തുടങ്ങി. അഖില കേരള ബാലജന കേളീസംഘത്തിന്റെ കളിയച്ഛനായ ശങ്കരച്ചേട്ടനായി ഏറെനാൾ വിളങ്ങുകയും പിന്നീടു ലോക്‌സഭാ അംഗത്വസ്ഥാനത്തേക്ക് ഉയർത്തപ്പെടുകയും ചെയ്ത പാലാക്കാരന്റെ സഹോദരീപുത്രൻ പതിനാലുകാരി പെൺകുട്ടിയുടെ കന്യകാത്വം ബലംപ്രയോഗിച്ചു കവർന്നെടുത്ത സംഘത്തിന്റെ നായകന്മാരിലൊരാളാണെന്ന വെളിപ്പെടുത്തൽ പിൻവാങ്ങലിന് ഒരു കാരണമാകാം. അഖില കേരള ബാലകേളീ സംഘത്തിന്റെ ഇങ്കുബേറ്ററിൽവച്ചു വിരിയിച്ചെടുക്കപ്പെട്ട കോട്ടയത്തെ യുവജനനേതാക്കളും ആർഭാടരഹിത ആദർശ രാഷ്ട്രീയത്തിന്റെ രാപ്പനിയേറ്റ് ഇന്ദ്രപ്രസ്ഥത്തോളം വളർന്ന നേതാവും സൂര്യനെല്ലിക്കാരി പെൺകുട്ടിയുടെ പിടയുന്ന ഇളംമേനിയിൽനിന്നു താപം കൊയ്തെടുത്തിട്ടുണ്ടെന്ന അറിവും സൂര്യനെല്ലിയെ ഉപേക്ഷിക്കാൻ റബർഹൃദയമുള്ള പത്രത്തെ പ്രേരിപ്പിച്ചിട്ടുണ്ടാവാം. ദൂരദർശനേയും 'പൈങ്കിളിപ്പെടുത്തിയ' സീരിയലിൽ ദുഃഖപുത്രിയായി വന്ന നടി പതിനാലുകാരി പെൺകുട്ടിയുടെ കന്യകാത്വം ഇഷ്ടജനങ്ങൾക്കു വിളമ്പിക്കൊടുക്കുന്ന കാര്യത്തിൽ പ്രധാന റോളിൽത്തന്നെ വിരാജിക്കുകയുണ്ടായല്ലോ. ആ 'ദുഃഖപുത്രി' മുതൽ മുകളിലോട്ടുള്ളവരെ ഒഴിവാക്കുന്ന പുതിയ തിരക്കഥ തയ്യാറാക്കിയതോ, കുറ്റവാളികൾ ആരായാലും അവർക്കു മുഖംനോക്കാതെ നിയമദണ്ഡനം നല്കുമെന്ന് ഉച്ചൈസ്തരം ഘോഷിച്ച നമ്മുടെ 'അഞ്ജനരാജ'നും. ചാരായനിരോധനത്തിന്റെ സത്ഫലങ്ങൾ വിളംബരം ചെയ്യാൻ തെരുവുനാടകങ്ങൾ കൊണ്ടുനടക്കുന്ന വിചാരവേദിക്കാരനും അഞ്ജനരാജ സുഹൃത്തുമായ യുവപുണ്യവാളനും സൂര്യനെല്ലിയിലെ കരച്ചിൽ കേൾക്കാത്തത് അദ്ഭുതംതന്നെയാണ്. എന്തെല്ലാം അദ്ഭുതങ്ങളിലൂടെയാണ് നമ്മുടെ ആയുസ്സു പോയി ഒടുങ്ങുന്നത്.



റെയിൽവേ ജീവനക്കാരായ വിജയകുമാറിനെയും, രാജേന്ദ്രനെയും അറസ്റ്റുചെയ്തുകൊണ്ടുപോകുന്നു



"പൈങ്കിളിയേ.... പൈങ്കിളിയേ കളിയാടീടാൻ വരുമോ നീ....." എന്നു തുടങ്ങുന്ന പാഠപുസ്തകപ്പാട്ടിലെ പൈങ്കിളി തനിക്കു ചെയ്യാൻ വേറെ ജോലിയുണ്ടെന്നു പറഞ്ഞ് ഒഴിഞ്ഞുപോയെങ്കിൽ, കോട്ടയം പൈങ്കിളി നമ്മുടെ മുറ്റത്തു വന്നിരുന്നു കളിയാടീടാനുള്ള ക്ഷണക്കുറിപ്പു നല്കുകയാണു ചെയ്യുന്നത്. ഈ ക്ഷണക്കുറിപ്പിൽ അടക്കം ചെയ്യപ്പെടുന്നത് 'പാവാടക്കനവുകൾ' കാണുന്ന പെൺകുട്ടികളും അവരെ സ്വപ്നദേശത്തേക്കു നയിക്കുന്ന ബസ്സ് കണ്ടക്ടറോ, ഓട്ടോറിക്ഷാഡ്രൈവറോ ആയ ജോണിക്കുട്ടി അച്ചായന്മാരാണ്. സൂര്യനെല്ലിയിലെയും കട്ടപ്പനയിലെയും തിരുവനന്തപുരത്തെ മിലിറ്ററി ക്യാമ്പിലെയും കുരുന്നുകുട്ടികളെ കാമവെറിയുടെ കെണിയിലേക്കു നയിക്കുന്നത് സംസ്കാരത്തെ പൈങ്കിളിപ്പെടുത്തുന്ന കഥകൾതന്നെയാണ്. 'മാനഭംഗപ്പെടുത്തുക' എന്ന വാക്കിനെക്കാൾ ദുഷ്ടതയുണ്ട് 'പൈങ്കിളിപ്പെടുത്തുക' എന്ന വാക്കിന് എന്ന് അറിയുമ്പോഴേക്കും ഒരുപാടു സൂര്യനെല്ലികളും കട്ടപ്പനകളും സംഭവിച്ചുകഴിഞ്ഞിരിക്കും.



ഉഷ

'അഞ്ജനക്കണ്ണ'നും കോടാനുകോടി അസത്യങ്ങൾ ഉല്പാദിപ്പിക്കുകയും ചെയ്യുന്ന പത്രവും ചേർന്നു പാപികളെ പിന്നാമ്പുറത്ത് ഒളിപ്പിക്കുന്ന തിരക്കഥ രചിക്കുമ്പോൾ മനഃസാക്ഷിയുള്ളവർ ഞെട്ടിപ്പോകുന്നു. കഞ്ചാവിൽ അധിഷ്ഠിതമായ പെൺവാണിഭദേശമെന്നു മുദ്രചാർത്തപ്പെട്ട ഇടുക്കിയിൽ നിന്നു പുതിയ പീഡനകഥകൾ ദിനവും പുറത്തേക്കൊഴുകുന്നു. എ.കെ. ആന്റണിയുടെ 'ചാന്ദ്രമുഖം' അപ്പോഴും പ്രകാശിച്ചുകൊണ്ടേയിരിക്കുന്നു.

ഡെൽഹിയിൽ കോൺഗ്രസ്സിന്റെ ലോബികൾ ഇടയ്ക്കിടെ സംഘടിപ്പിക്കുന്ന അത്താഴവിരുന്നുകളിൽനിന്നു തണ്ടൂരി ഐറ്റം മനഃപൂർവ്വം ഒഴിവാക്കപ്പെടുന്നു. തണ്ടൂരി രുചിക്കുമ്പോൾ അതിൽ നൈനാസാഹ്നിയുടെ ചോരയുടെ പഴകിയ ഗന്ധമുണ്ടെന്ന് അതിഥികൾക്കു തോന്നരുത് എന്ന ചിന്തയാവാം തണ്ടൂരി ഐറ്റത്തിന്റെ ഒഴിവാക്കപ്പെടലിനു പിറകിലുള്ളത്. കേരളത്തിലെ അത്താഴവിരുന്നുകളിൽ തണ്ടൂരി ഒരു പ്രധാന ഐറ്റമല്ല. വിരുന്നിനുശേഷമുള്ള വിനോദകേളികൾക്കാണ് ഇവിടെ പ്രാധാന്യം. കേളീമൃഗമാകുന്നത് ടീൻ ഏയ്ജിന്റെ സ്വപ്നകാലത്തു വസിക്കുന്ന പെൺകുട്ടികളായിരിക്കും. കോൺഗ്രസ്സ് ഐയിലെ പല നേതാക്കൾക്കും തിരുവനന്തപുരത്തും എറണാകുളത്തും ഡെൽഹിയിലും 'ചിന്നവീടുകൾ' ഉണ്ടെന്ന സത്യം പാർട്ടിക്കുള്ളിൽ ഒരു വിചാരണ വിഷയമേയല്ല. ഈ 'ചിന്നവീടു'കളിൽ അധികവും മലയോരഗ്രാമങ്ങളിൽനിന്നും കുടിയേറ്റ ഗ്രാമങ്ങളിൽനിന്നും പൈങ്കിളിക്കഥകളുടെ കനവുകൾ കണ്ടു വരുന്നവരാണെന്നതാണ് യാഥാർത്ഥ്യം. ഇടുക്കിപോലുള്ള കിഴക്കൻ

# ആരാണ് ബാജി?

സൂര്യനെല്ലിയിലെ പതിനാലുകാരി പെൺകുട്ടിയെ കാമകേളികൾക്കു സുരക്ഷിതസ്ഥാനമായ കുമളിയിലെ ഗസ്റ്റ് ഹൗസിൽ പ്രാപിക്കാൻ ചെന്നവരിൽ ഒരു ബാജിയുണ്ടായിരുന്നു. ബാജി എന്ന പേരിൽ സ്വന്തം ഐഡന്റിറ്റി മറച്ചുപിടിച്ചയാൾ ആരാണെന്നു പെൺകുട്ടിക്ക് അറിയില്ലായിരുന്നു. പക്ഷേ, അവൾ വാക്കുകൾകൊണ്ടു പൊലീസിനു നല്കിയ രേഖാചിത്രത്തിൽനിന്നു കമ്പ്യൂട്ടർ മോർഫിങ്ങിലെന്നപോലെ ഒരാളുടെ ചിത്രം തെളിഞ്ഞുവന്നു. അന്വേഷണവുമായി ബന്ധപ്പെട്ട ഉയർന്ന പൊലീസ് ഓഫീസർ ആഭ്യന്തര വകുപ്പിന്റെ ചുമതലകൂടി കൈയിൽവച്ച് അനുഭവിക്കുന്ന മുഖ്യമന്ത്രി എ.കെ. ആന്റണിയുടെ ഹൃദയത്തിലേക്ക് ആ ചിത്രം ഫാക്സ് ചെയ്തു. പാപങ്ങൾ ചെയ്യാത്തവൻ എന്ന ഖ്യാതിയിൽ സസുഖം കഴിഞ്ഞുകൊണ്ടുതന്നെ കൊടുംപാപികളെ നന്മനിറഞ്ഞ വാക്കുകൾ യഥേഷ്ടം ഉപയോഗിച്ച് അലക്കിത്തേച്ചെടുക്കുന്ന ഭരണാധിപൻ ഹൃദയത്തിലേക്കു ഫാക്സ് ചെയ്തു പതിപ്പിച്ച ചിത്രം കണ്ടു ഞെട്ടിയിട്ടുണ്ടാവില്ല. ബാജി എന്ന പേരിനുള്ളിൽ ഒളിച്ചുപാർക്കുന്ന നേതാവിന്റെ നീലമയമാർന്ന ചരിത്രത്തിന്റെ കമ്പ്യൂട്ടർരേഖകൾ അദ്ദേഹം രഹസ്യമായി സൂക്ഷിക്കുന്നുണ്ട്. പക്ഷേ, അതു പുറത്തെടുത്തു കാട്ടാനുള്ള ധൈര്യമില്ല. കോൺഗ്രസ്സിലെ 'എ' ഗ്രൂപ്പിന്റെ അന്തഃപുരത്തിൽ വന്നു ചിരിച്ചുല്ലസിച്ചുപോകുന്നവരിലധികവും നീലനിറമുള്ള ചരിത്രമുള്ളവരാണല്ലോ. ആപത്തുകാലത്തു കൂടെക്കഴിഞ്ഞ് വാക്കുകൾകൊണ്ടു പടപൊരുതിയവരെ എങ്ങനെ കൈവിടും? മഞ്ഞളുപോലെ വെളുത്തിരിക്കുന്ന 'അഞ്ജന'ത്തിലിരുന്നു സൂര്യനെല്ലി സംഭവത്തിന്റെ തിരക്കഥ മാറ്റിയെഴുതുക എന്ന ദുഷ്ടകൃത്യം തുടങ്ങി. കെ. കരുണാകരൻപോലും ചെയ്യാൻ അറയ്ക്കുന്ന ദുഷ്ടകൃത്യം. എന്തൊക്കെ പഴികളുടെ അകമ്പടിയുണ്ടായാലും മദിരയും മദിരാക്ഷിമാരും നിറഞ്ഞ കഥകളുള്ളവരെ കരുണാകരൻ ഹൃദയത്തിന്റെ പുറമുറ്റത്തു നിറുത്തിയിരുന്നു.

സൂര്യനെല്ലിയിലെ തിരക്കഥ മാറ്റിയെഴുതി പാപികളായ ഇഷ്ടജനങ്ങളെ പുണ്യവാളപദവിയിലേക്കുയർത്താൻ ശ്രമിക്കവേയാണ് സൂര്യനെല്ലിയിലെ കന്യകാത്വം അപഹരിക്കപ്പെട്ട പെൺകുട്ടിയുടെ സ്വന്തം കൈപ്പടയിലുള്ള കുറിമാനം ആന്റണിയെ തേടിയെത്തിയത്. ആ കത്തിൽ പെൺകുട്ടി വ്യക്തമായി ഇങ്ങനെ വെളിപ്പെടുത്തി-ബാജി എന്നു കള്ളപ്പേരിൽ കുമളിയിലെ ഗസ്റ്റ് ഹൗസിൽവച്ച് എന്നെ പ്രാപിച്ച ദുഷ്ടൻ കേന്ദ്രമന്ത്രിയായ പി.ജെ. കുര്യനാണെന്നു ഞാൻ തിരിച്ചറിയുന്നു.

'മാതൃഭൂമി' പത്രത്തിലെ തിരഞ്ഞെടുപ്പിന്റെ കൊടിയേറ്റ റിപ്പോർട്ടുകളിലൊന്നിൽ 'മാവേലിക്കര ലോക്‌സഭാ മണ്ഡലത്തെ പ്രതിനിധീകരിക്കുന്ന പി.ജെ. കുര്യന്റെ പടമുണ്ടായിരുന്നു. ആ പടം കണ്ടപ്പോൾ പെൺകുട്ടി പീഡനങ്ങൾ നിറഞ്ഞ ഓർമ്മകളുടെ ദംശമേറ്റ് ഒരുനിമിഷം പിടഞ്ഞുപോയി. പുഞ്ചിരിച്ചുകൊണ്ടിരിക്കുന്ന പി.ജെ. കുര്യന്റെ ചിത്രത്തിനുള്ളിൽ തന്നെ വളരെയധികം വേദനിപ്പിക്കുകയും പീഡിപ്പിക്കുകയും ചെയ്ത ബാജിയെ അവൾ തിരിച്ചറിഞ്ഞു. അവൾ കണ്ണീരിൽക്കുതിർന്ന വാക്കുകളിൽ ദയാപരനും പുണ്യവാളനുമായ എ.കെ. ആന്റണിക്കു കത്തെഴുതി. താൻ തിരക്കഥ സൗകര്യപൂർവ്വം മാറ്റിയെഴുതുന്നതിനിടയിൽ തിരക്കഥ സ്വയം മാറിയതു കണ്ടു ഞെട്ടിയ ആന്റണി ഉരിയാടാൻ വാക്കുകൾ ഇല്ലാതെ 'അഞ്ജന'ത്തിൽ അസ്വസ്ഥനായി ഉലാത്തുകയാവും.

ഒരു സസ്പെൻസ് സിനിമയുടെ അന്ത്യത്തിലെ ട്വിസ്റ്റിനെയും തോല്പിക്കുന്ന ഒരു പുതിയ എപ്പിസോഡ് കോട്ടയത്തു രൂപംകൊള്ളുന്നുവത്രേ. ബാജിയിൽനിന്ന് കുര്യനെ 'മോചിപ്പിക്കാനായി' മറ്റൊരു ബാജി അവതരിക്കാൻ പോകുന്നു. കോട്ടയത്തെ ഒരു ഓട്ടോറിക്ഷാഡ്രൈവറായ ആന്റണിയാണ് ഈ ബാജി. ആന്റണി, ബാജി എന്ന പേരിലാണത്രേ അറിയപ്പെടുന്നത്.



ഉണ്ണികൃഷ്ണൻ, ചെറിയാൻ, ധർമ്മരാജൻ

മലയോരദേശങ്ങളിൽ കഞ്ചാവു വിളയിക്കുന്ന കള്ളപ്പണം മനുഷ്യത്വത്തെ ചവിട്ടിമെതിക്കുമ്പോൾ അതിനു കൂട്ടുപോകുന്നത് രാഷ്ട്രീയ നേതാക്കളാണ്.



ജേക്കബ് സ്റ്റീഫൻ



ജോർജ്ജ് ചെറിയാൻ

സൂര്യനെല്ലിയിലെ പെങ്ങൾക്കു പൈങ്കിളി സാഹിത്യമൊഴികളുടെ കൈവിഷം കൊടുത്തു വശികരിച്ച ബസ്സ് കണ്ടക്ടർ രാജുവിനെ പൊലീസ് സ്റ്റേഷനിൽനിന്ന് ഒളിത്താവളത്തിലേക്കു കൂട്ടിക്കൊണ്ടുപോയത് ഇടുക്കിയിലെ കോൺഗ്രസ്സ്-ഐ ജില്ലാ നേതാവായിരുന്നുവല്ലോ. കെണികളിൽ വീഴുന്ന പെൺകുട്ടികൾ നേരേ എത്തപ്പെടുന്നത് കോൺഗ്രസ്സ്-ഐ നേതാക്കന്മാരുടെ കിടപ്പറകളിലേക്കാണെന്ന സത്യവും സൂര്യനെല്ലി നമുക്കു കാണിച്ചുതരുന്നു. ഖദറിനുള്ളിൽ കാമവെറിയുടെ വേനലുകൾ കത്തിക്കാളുകയാവാം.

സ്മാർത്തവിചാരവേളയിൽ പണ്ടു കുറിയേടത്തു താത്രി പറഞ്ഞ നാമങ്ങൾ കൊച്ചി രാജാവിന്റെ കർണ്ണങ്ങളിൽ അഗ്നി കോരിയൊഴിക്കുകയുണ്ടായല്ലോ. സത്യം തിരയാൻ വനിതാ ജഡ്ജിയെത്തേടുന്ന ഭരണാധിപൻ പെൺകുട്ടിയെ വിളിച്ചുവരുത്തി സ്മാർത്തവിചാരംചെയ്താൽ അവളുടെ നാവിൽനിന്നു വീഴുന്ന പേരുകൾ രാഷ്ട്രീയം വെടിയാൻ തന്നെ പ്രേരിപ്പിച്ചുവെന്നു വരാം. പക്ഷേ, തിരക്കഥ മാറ്റിയെഴുതുമ്പോൾ അങ്ങനെ സംഭവിക്കാൻ സാദ്ധ്യതയില്ലല്ലോ. സൂര്യനെല്ലിയിലെ പെൺകുട്ടിയെ ബന്ധനസ്ഥയാക്കി നാല്പതു പകലുകളും രാവുകളും നീണ്ട കേരള പര്യടനവും തമിഴ്നാട് പര്യടനവും നടത്തിയവരിൽ ഉയരത്തിൽ കഴിയുന്നവരെല്ലാം കാണാമറയത്തേക്കു മാറ്റപ്പെട്ടു. സൂര്യനെല്ലിയിലെയും കുമിളിയിലെയും ഓട്ടോറിക്ഷാഡ്രൈവർമാരും ജീപ്പ് ഡ്രൈവർമാരുമടക്കമുള്ള ഇരുപത്തിയെട്ടു പേരിൽ കൊണ്ടുചെന്നു കൂട്ടബലാത്സംഗം ക്രൂരത ലോപിപ്പിക്കുന്നത് തിരക്കഥ മാറ്റിയെഴുതുന്നതിലെ വൈദഗ്ദ്ധ്യംകൊണ്ടുതന്നെയാണ്. പൊലീസ് തപ്പിനടക്കുന്ന പ്രതികളിൽ പലരും ഒളിവിൽ കഴിയുന്നത് ചില നേതാക്കന്മാരുടെ വീടുകളിലെ ശീതീകരിച്ച അകത്തളങ്ങളിലാണെന്നത് പരസ്യമാക്കപ്പെട്ട രഹസ്യമാണ്. കോളേജ് പ്രൊഫസർ വരാൻ പോകുന്ന അദ്ധ്യയന വർഷത്തിൽ ക്ലാസ്സെടുക്കാൻ ചെല്ലുമ്പോൾ ഇളംമേനിയുടെ ശീതളസ്പർശത്തെക്കുറിച്ചു വാചാലനായെന്നു വരാം. അയാളെ ഒരു ജനകീയ വിചാരണയുടെ നടുക്കളത്തിലേക്കു കൊണ്ടുവരാൻ കുട്ടികൾക്കു കഴിഞ്ഞില്ലെങ്കിൽ സൂര്യനെല്ലിയിലെ പാപങ്ങൾ ആവർത്തിച്ചുകൊണ്ടേയിരിക്കും. ഏതോ ശീതീകരിച്ച മുറിയിൽ സസുഖം ഒളിവിൽ കഴിയുന്ന കോൺഗ്രസ് നേതാവ് വരുന്ന തിരഞ്ഞെടുപ്പിൽ ലോകസഭയിലേക്കു തന്നെ മത്സരിക്കാൻ നിയോഗിക്കപ്പെട്ടാലും അദ്ഭുതപ്പെടേണ്ടതില്ല. കൊടും പാപികളെപ്പോലും പുണ്യാഹം ചെയ്തു പാപവിമുക്തരാക്കുന്ന മന്ത്രങ്ങൾ ജപിച്ചെറിയുന്ന മാദ്ധ്യമങ്ങളും നേതാക്കളുമുള്ളപ്പോൾ സൂര്യനെല്ലിയിലെ പെങ്ങൾ ഒരു കടങ്കഥയായിത്തീർന്നില്ലെങ്കിലേ അദ്ഭുതമുള്ളൂ.



റെജി





## വി.എസ്. രാജേഷ്



സൂര്യനെല്ലി പെൺവാണിഭക്കേസിലെ പ്രതികളെ സംരക്ഷിക്കാൻ ഭരണനേതൃത്വത്തിൽനിന്നു ശ്രമം നടക്കുന്നതായി പൊതുജനങ്ങൾക്കിടയിൽ സംശയം ഇപ്പോഴും നിലനില്ക്കുന്നു.

രാഷ്ട്രീയക്കാരായ പ്രതികളെ ഇനിയും പിടികൂടാത്തതിനു കാരണം അവർക്കു സംസ്ഥാന ഭരണകക്ഷിയിലെ ചില പ്രമുഖ നേതാക്കൾ അഭയം നല്കുന്നതുകൊണ്ടാണെന്ന് പ്രതിപക്ഷവും ആരോപിക്കുന്നുണ്ട്. ഈ പശ്ചാത്തലത്തിൽ കേസന്വേഷണത്തിന്റെ മൊത്തം മേൽനോട്ടച്ചുമതലയുള്ള ക്രൈം ബ്രാഞ്ച് ഡി.ഐ.ജി വി.ആർ. രാജീവനുമായി 'കലാകൗമുദി' സംസാരിച്ചു.

തിരുവനന്തപുരത്തു ഗാന്ധിനഗറിലുള്ള ക്രൈംബ്രാഞ്ച് ഡി.ഐ.ജി കാര്യാലയത്തിൽ അദ്ദേഹവുമായി നടത്തിയ അഭിമുഖത്തിന്റെ പ്രസക്ത ഭാഗങ്ങൾ:

ചോദ്യം: ലോക്കൽ പൊലീസിൽനിന്നും ക്രൈം ബ്രാഞ്ച് കേസന്വേഷണം ഏറ്റെടുത്തതിനുശേഷം, അന്വേഷണത്തിൽ എന്തൊക്കെ പുരോഗതിയുണ്ടായി?

ഉത്തരം: ദേവികുളം സി.ഐ. കെ.എം. മാത്യു കസ്റ്റഡിയിൽ വാങ്ങിയ അഞ്ചു പ്രതികളുമായിട്ടാണ് ക്രൈം ബ്രാഞ്ച് കേസ് ഏറ്റെടുക്കുന്നത്. നാർക്കോട്ടിക് സെൽ എസ്.പി കെ. ഇട്ടൂപ്പ് മാർച്ച് 20-ന് കോട്ടയത്തുവച്ച് പെൺകുട്ടിയെ ചോദ്യംചെയ്തു. ഞാൻ മൊത്തം മേൽനോട്ടം നടത്തുന്നു. ഇട്ടൂപ്പിനാണ് ഇൻവെസ്റ്റിഗേഷന്റെ ചുമതല. ഒരു സ്പെഷ്യൽ ടീമിനെ ഞങ്ങൾ നിയോഗിച്ചു. ഇട്ടൂപ്പിനു പുറമേ ഡിവൈ.എസ്.പി സി.ജി. ജനാർദ്ദനൻ, ദേവികുളം സി.ഐ കെ.എം. മാത്യു, സി.ഐ കെ.വി. ജോസഫ്, മൂന്നാർ എസ്.ഐ സുരേഷ്കുമാർ എന്നിവരാണ് ഈ ടീമിലുള്ളത്. ഇതിനുപുറമേ പ്രതികൾ കൂടുതലുള്ള മേഖലകൾ തിരിച്ചു പ്രത്യേകം പ്രത്യേകം ടീമുകളെ നിയോഗിച്ചിട്ടുമുണ്ട്.

കോട്ടയം, മൂവാറ്റുപുഴ, പാലാ, പൊൻകുന്നം മേഖലയിലാണ് കൂടുതൽ പ്രതികളുള്ളത്. ഇവരെ തിരയുന്ന ടീമിന്റെ ചുമതല കോട്ടയം ക്രൈം ബ്രാഞ്ച് എസ്.പി മാത്യു ജേക്കബിനാണ് നല്കിയിട്ടുള്ളത്. ഇതിനെല്ലാം പുറമേ സംസ്ഥാനത്തൊട്ടാകെ പൊലീസിനെ അലർട്ട് ചെയ്യിച്ചിട്ടുണ്ട്. വിമാനത്താവളങ്ങളിൽ പ്രതികൾ രക്ഷപ്പെടാതിരിക്കാനും നടപടികൾ കൈക്കൊണ്ടിട്ടുണ്ട്. മേഖലതിരിച്ച് അന്വേഷണ ടീമുകളെ അയച്ചു. മദ്രാസിലേക്കും ടീമിനെ വിട്ടു. ഡൽഹിയിലും അന്വേഷണം നടക്കുന്നുണ്ട്. അന്വേഷണം ഊർജ്ജിതമായി നടക്കുന്നുവെന്നാണ് എനിക്കു പറയാനുള്ളത്. കേസിലെ 15 പ്രതികളെ ഇതിനോടകം അറസ്റ്റ് ചെയ്തു. തിരിച്ചറിയാവുന്നവരും അറിയാത്തവരുമൊക്കെയായി 42 പ്രതികളാണ് കേസിലുള്ളത്.

ചോ: അന്വേഷണരീതി?

ഉ: പെൺകുട്ടിയിൽനിന്നും ലഭിച്ച വിവരങ്ങളുടെ മാത്രം അടിസ്ഥാനത്തിലല്ല അന്വേഷണം മുന്നോട്ടു നീങ്ങുന്നത്. എല്ലാവരുടെയും പേരുകൾ പെൺകുട്ടിക്ക് അറിയാമെന്നു വരില്ല. കുട്ടി പറഞ്ഞ സാഹചര്യങ്ങളിൽനിന്നു മറ്റുള്ളവരെ ചോദ്യംചെയ്തും മറ്റുമാണ് പ്രതികളെ കണ്ടുപിടിക്കുന്നത്. അന്വേഷണരീതി പൂർണ്ണമായും വെളിപ്പെടുത്താൻ കഴിയില്ല. പ്രതികളെ തിരിച്ചറിയാൻ ഐഡന്റിഫിക്കേഷൻ പരേഡ് എന്തായാലും നടത്തും.

പെൺകുട്ടിയിൽനിന്നും ലഭിച്ച വിവരങ്ങളുടെ മാത്രം അടിസ്ഥാനത്തിലല്ല അന്വേഷണം മുന്നോട്ടു നീങ്ങുന്നത്. എല്ലാവരുടെയും പേരുകൾ പെൺകുട്ടിക്ക് അറിയാമെന്നു വരില്ല. കുട്ടി പറഞ്ഞ സാഹചര്യങ്ങളിൽനിന്നു മറ്റുള്ളവരെ ചോദ്യംചെയ്തും മറ്റുമാണ് പ്രതികളെ കണ്ടുപിടിക്കുന്നത്.



ക്രൈംബ്രാഞ്ച് ഡി.ഐ.ജി. വി.ആർ. രാജീവൻ

# പ്രതികൾ എത്ര വമ്പന്മാരായാലും പിടിക്കും

ചോ: ക്രൈം ബ്രാഞ്ച് അന്വേഷണം ഏറ്റെടുത്തത് പലരെയും രക്ഷിക്കാനാണെന്നും, അന്വേഷണം മന്ദഗതിയിലായെന്നും മൂന്നാറിൽ ജനസംസാരമുണ്ടല്ലോ?

ഉ: ആരെയും രക്ഷിക്കാൻ ഞങ്ങൾക്കു താത്പര്യമില്ല. അന്വേഷണം മന്ദഗതിയിലാണെങ്കിൽ ഇതിനോടകം 15 പ്രതികളെ പിടിക്കാൻ കഴിയില്ലല്ലോ. കഴിയുന്നത്ര വേഗത്തിൽ അന്വേഷണം പൂർത്തിയാക്കാനാണ് ഞങ്ങൾ ആത്മാർത്ഥമായി ശ്രമിക്കുന്നത്.

ചോ: അന്വേഷണത്തിനിടയിൽ രാഷ്ട്രീയ സമ്മർദ്ദങ്ങൾ ഉണ്ടായിട്ടുണ്ടോ?

ഉ: ഒരിക്കലുമില്ല. എത്ര വമ്പന്മാരായാലും വെറുതേ വിടരുതെന്നാണ് മുഖ്യമന്ത്രിയുടെ നിർദ്ദേശം.

ചോ: ഈ കേസിൽ ഏതെങ്കിലും പാർലമെന്റംഗം ഉൾപ്പെട്ടിട്ടുണ്ടോ? കേരളത്തിൽനിന്നുള്ള കേന്ദ്രമന്ത്രി പി.ജി. കുര്യന്റെ പേര് പെൺകുട്ടി മുഖ്യമന്ത്രിക്കു നല്കിയ പരാതിയിൽ ഉന്നയിച്ചിട്ടുണ്ടല്ലോ?

ഉ: ഞങ്ങൾ നടത്തിയ അന്വേഷണത്തിനിടയിൽ എന്നോടോ, ചോദ്യംചെയ്ത മറ്റു പൊലീസ് ഉദ്യോഗസ്ഥന്മാരോടോ ഒരു എം.പിയെക്കുറിച്ചും പെൺകുട്ടി പറഞ്ഞിരുന്നില്ല. എന്നാൽ മാർച്ച് 29-ാം തീയതി മുഖ്യമന്ത്രി അയച്ചുതന്ന പെൺകുട്ടിയുടെ ഹർജിയിൽ കേന്ദ്രമന്ത്രി ശ്രീ. പി.ജെ. കുര്യനെക്കുറിച്ചു പരാമർശിച്ചിട്ടുണ്ട്. ഇവിടെനിന്നും പ്രത്യേക ദൂതൻവശം എസ്.പി. ശ്രീ. ഇട്ടൂപ്പിനു ഞാനതു കൊടുത്തുവിട്ടിട്ടുണ്ട്. ഇന്ന് (മാർച്ച് 30) ഇട്ടൂപ്പ് സൂര്യനെല്ലിയിൽപ്പോയി പെൺകുട്ടിയെ വീണ്ടും ചോദ്യം ചെയ്യും. തുടർന്നു ലഭിക്കുന്ന വിവരങ്ങളുടെ അടിസ്ഥാനത്തിൽ വിശദമായ അന്വേഷണം നടത്തിയാൽ മാത്രമേ ഇക്കാര്യത്തിൽ എന്തെങ്കിലും പറയാൻ കഴിയുകയുള്ളൂ.

ചോ: സിനിമാതാരങ്ങളോ?

ഉ: തിരുവനന്തപുരത്തെ ഹോട്ടൽ ഗീതിൽ ചലച്ചിത്ര താരങ്ങളായ ജഗതി ശ്രീകുമാർ, ബീനാ ആന്റണി, കനകലത, കാര്യവട്ടം ശശികുമാർ എന്നിവരെ പെൺകുട്ടി പരിചയപ്പെടുകയേ ഉണ്ടായുള്ളൂ. സിനിമയിൽ അഭിനയിക്കാൻ ചാൻസു കിട്ടാൻ ഇവരെയൊക്കെ പരിചയപ്പെടണമെന്ന് റെജി പെൺകുട്ടിയോട് ആവശ്യപ്പെടുകയായിരുന്നു. സിനിമയിൽ അഭിനയിക്കാൻ 'കുറച്ചു വിട്ടുവീഴ്ചയൊക്കെ ചെയ്യേണ്ടി വരുമെന്ന്' കാര്യവട്ടം ശശികുമാർ പെൺകുട്ടിയോടു പറയുകയുണ്ടായി. അല്ലാതെ ഒന്നുമുണ്ടായില്ല. റെജിയും വർഗ്ഗീസ് ചെറിയാനുമായിരുന്നു അന്നു രാത്രി പെൺകുട്ടിയുടെ മുറിയിൽ. പകൽ രണ്ടു റെയിൽവേ ജീവനക്കാരും.

ചോ: അന്വേഷണത്തിന്റെ ഭാഗമായി പെൺകുട്ടിയെ നാടുമുഴുവൻ കൊണ്ടുപോയത് വിമർശനത്തിനു വഴിതെളിച്ചല്ലോ?

ഉ: ക്രൈം ബ്രാഞ്ച് അങ്ങനെ ചെയ്തിട്ടില്ല. അന്വേഷണത്തിന്റെ ഭാഗമായി പെൺകുട്ടിയെ എവിടെയെങ്കിലും കൊണ്ടുപോകേണ്ടിവന്നാൽ അതാരും തിരിച്ചറിയാത്ത വിധത്തിലായിരിക്കണമെന്ന് പ്രത്യേക നിർദ്ദേശം നല്കിയിട്ടുണ്ട്. അൺമാർക്ക്ഡ് പൊലീസ് വെഹിക്കിളിലേ കൊണ്ടുപോവുകയുള്ളൂ. പെൺകുട്ടി കാറിലിരുന്നു സ്ഥലം കാണിച്ചാൽ, പൊലീസ് പിന്നീടു വന്നേ അവിടെ അന്വേഷണം നടത്താവൂവെന്നും പറഞ്ഞിട്ടുണ്ട്. സ്ഥലം പറയാൻ കഴിയില്ല. കൊണ്ടുപോയാൽ കാണിച്ചുതരാം എന്നു കുട്ടി പറഞ്ഞതുകൊണ്ടാണ് പലയിടത്തും കൊണ്ടുപോകേണ്ടി വന്നത്. എന്തായാലും അതിന് അവലംബിച്ച രീതി ഇങ്ങനെയാകരുതായിരുന്നു.

ചോ: ലോക്കൽ പൊലീസിന്റെ പ്രാഥമിക അന്വേഷണം സഹായകരമായിരുന്നോ?

ഉ: അതേ.

ചോ: രാഷ്ട്രീയക്കാരായ പ്രതികൾ ആരൊക്കെയാണ്?

ഉ: ഇതുവരെ ലഭിച്ച വിവരങ്ങളുടെ അടിസ്ഥാനത്തിൽ ജോർജ്ജ് ചെറിയാൻ. ജേക്കബ് സ്റ്റീഫൻ, ജോസ് കൊഴുവനാൽ. രാഷ്ട്രീയ നേതാവിന്റെ ബന്ധുവായ ചെങ്ങളം ജോഷി അറസ്റ്റിലായിട്ടുണ്ട്.

ചോ: അന്വേഷണ പുരോഗതിയെ സഹായിക്കുംവിധം സാക്ഷിത്തെളിവുകൾ ലഭിച്ചിട്ടുണ്ടോ?

ഉ: തീർച്ചയായും. പെൺകുട്ടിയുടെ കമ്മലും കൊലുസുമൊക്കെ അതു വിറ്റ കടകളിൽനിന്നു കണ്ടെടുത്തുകഴിഞ്ഞു.

ചോ: രാഷ്ട്രീയക്കാരായ പ്രതികളെ പിടിക്കാൻ എന്താണു ബുദ്ധിമുട്ട്?

ഉ: സ്വാധീനമുള്ളവർക്ക് എവിടെ വേണമെങ്കിലും താമസിക്കാം. പെട്ടെന്നു തിരിച്ചറിയാൻ കഴിഞ്ഞുവെന്നു വരില്ല. പക്ഷേ. എല്ലാവരേയും ഉടൻ പിടികൂടാൻ കഴിയുന്ന രീതിയിലാണ് അന്വേഷണം മുന്നോട്ടു പോകുന്നത്.



വി. ജയകുമാർ

# ജനനേന്ദ്രിയം തകർന്ന കൊച്ചുപെണ്ണും കാക്കിയച്ചായന്മാരുടെ അന്വേഷണവും



**നാ**ല്പതിൽപ്പരംപേർ പതിനഞ്ചു തികയാത്ത ഒരു ഹൈസ്കൂൾ വിദ്യാർത്ഥിനിയെ നാല്പതു ദിവസം തുടർച്ചയായി കൂട്ട മാനഭംഗത്തിനിരയാക്കിയ സംഭവം തേച്ചുമാച്ചുകളയാൻ പൊലീസും അധികാരികളും കൂട്ടുനില്ക്കുകയാണോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു.

കേസന്വേഷണത്തിന്റെ രീതിയാണ് ഈ സംശയം ഉയർത്തുന്നത്. ആദ്യവസാനം ഈ പെൺവാണിഭക്കേസിൽ കണ്ണിയായി പ്രവർത്തിച്ച ഉഷ എന്ന ലൈലയെ മാർച്ച് 23-ന് ക്രൈം ബ്രാഞ്ച് പൊലീസ് കസ്റ്റഡിയിൽ എടുത്തതാണ്. ഈ കേസുമായി ബന്ധപ്പെട്ട പല സുപ്രധാന വിവരങ്ങളും ഈ യുവതിയിൽനിന്നു ലഭിക്കുമായിരുന്നിട്ടും ഉഷയെ കോടതിയിൽ ഹാജരാക്കി ജയിലിൽ അയച്ചതല്ലാതെ ചോദ്യംചെയ്യാൻ അന്വേഷണ ഉദ്യോഗസ്ഥന്മാർക്കു താത്പര്യമുണ്ടായില്ല. നാർകോട്ടിക് വിഭാഗം എസ്.പി ശ്രീ. ഇട്ടൂപ്പിനാണ് കേസന്വേഷണച്ചുമതല. അദ്ദേഹം സ്ഥലത്തില്ലാതിരുന്നതിനാൽ യുവതിയെ ചോദ്യംചെയ്യാൻ വിട്ടുകിട്ടിയില്ലെന്നാണ് പൊലീസ് നല്കുന്ന ഭാഷ്യം. വാഗമണ്ണിൽ ഒരു വീട്ടിൽവച്ചായിരുന്നു ഉഷയെയും കാമുകനായ അയ്യാവു മോഹനനെയും പൊലീസ് അറസ്റ്റു ചെയ്ത്. ഇവരെ ദേവികുളം കോടതിയിലേക്കു കൊണ്ടുപോയത് കേസന്വേഷണ സംഘത്തിലുള്ള സർക്കിൾ ഇൻസ്പെക്ടർ ശ്രീ. കെ.എം. മാത്യുവായിരുന്നു. എന്നാൽ കോട്ടയം ക്രൈം ബ്രാഞ്ച് എസ്.പിക്കോ. കേസന്വേഷണച്ചുമതലയുള്ള എസ്.പി. ഇട്ടൂപ്പിനോ ഇതു സംബന്ധിച്ചു വിവരം ലഭിച്ചില്ല എന്നാണ് പൊലീസ് ഇപ്പോൾ പറയുന്നത്. ഏതായാലും ഉഷയെ ചോദ്യംചെയ്യാൻ വിട്ടുകിട്ടുന്നതിന് അന്വേഷണ ഉദ്യോഗസ്ഥന്മാർ താത്പര്യം കാട്ടിയില്ല.

പെൺവാണിഭ സംഭവം നിയമസഭയിൽ എത്തുകയും മുഴുവൻ പ്രതികളെയും ഉടൻ അറസ്റ്റുചെയ്യുമെന്ന് മുഖ്യമന്ത്രി ശ്രീ. എ.കെ. ആന്റണി ഉറപ്പു നല്കിയതും മാർച്ച് 20-ാം തീയതിക്കുമുമ്പായിരുന്നു. പക്ഷേ, നാല്പതിൽപ്പരം പ്രതികളിൽ രണ്ടു ഡസൻ പ്രതികളെ മാത്രം അറസ്റ്റു ചെയ്യുവാനേ അന്വേഷണ ഉദ്യോഗസ്ഥന്മാർക്ക് ഇതുവരെ കഴിഞ്ഞിട്ടുള്ളൂ.

മറ്റു പ്രതികളെ പിടികൂടാൻ വിവിധ സ്ക്വാഡുകൾ രൂപീകരിച്ച പൊലീസ് "ഊർജ്ജിതാന്വേഷണം" നടത്തുന്നതിനിടയിൽ ചില ദൂതന്മാർ മുഖേന പ്രതികളുമായി ബന്ധപ്പെട്ടുകൊണ്ടുള്ള അന്വേഷണമാണ് പ്രധാനമായും ഇപ്പോൾ നടത്തുന്നതെന്ന് ആക്ഷേപമുണ്ട്. പ്രതികൾ എവിടുണ്ടെന്ന് പൊലീസിനറിയാമത്രേ! കോട്ടയം ഡിസ്ട്രിക്ട് കോൺഗ്രസ്സ് കമ്മിറ്റി സെക്രട്ടറി ജേക്കബ് സ്റ്റീഫനെ പിടികൂടാൻ ഏറ്റുമാനൂർ സി.ഐയുടെ നേതൃത്വത്തിൽ സ്പെഷ്യൽ സ്ക്വാഡു രൂപീകരിച്ചിരിക്കുകയാണ്. ഇതു വാർത്തയാക്കി പത്രമോഫീസുകളിൽ എത്തിച്ചുവെന്നതുതന്നെ അർത്ഥഗർഭമാണ്. ഒരു പ്രതിയെ മാത്രം പിടിക്കാൻ എന്തിനാണ് സ്പെഷ്യൽ സ്ക്വാഡ് എന്നു ചോദിച്ചാൽ പൊലീസ് അന്വേഷണത്തിൽ ചോദ്യം പാടില്ലെന്ന മറുപടിയായിരിക്കും ലഭിക്കുക. ഇനി അറസ്റ്റുചെയ്യുന്ന പ്രതികളുടെ ഫോട്ടോ എടുക്കാൻ ആരെയും അനുവദിക്കാത്ത കളിയും പൊലീസ് ഇതിനിടെ കളിക്കുന്നു. ഏതു പ്രതിയെ ഇനി അറസ്റ്റുചെയ്താലും കോടതിയിൽ ഹാജരാക്കി ഐഡന്റിഫിക്കേഷൻ പരേഡ് നടത്തണമെന്നു കോടതി (ഏതു കോടതിയെന്നറിയില്ല) നിർദ്ദേശിച്ചിരിക്കുകയാണെന്നാണ് അന്വേഷണ ഉദ്യോഗസ്ഥന്മാർ ഇപ്പോൾ പറയുന്നത്. പത്രത്തിൽ ഫോട്ടോ വന്നാൽ പ്രതികളെ പെൺകുട്ടിക്കു പെട്ടെന്നു തിരിച്ചറിയാൻ കഴിയുമെന്നതിനാലാണ് ഫോട്ടോ എടുപ്പിക്കാത്തതെന്നാണ് പൊലീസിന്റെ കണ്ടുപിടിത്തം. തന്നെ കൂട്ടമായി മാനഭംഗപ്പെടുത്തിയ നാല്പതിൽപ്പരം പേരിൽ മുപ്പതുപേരുടെ വിവരം കൃത്യമായി പെൺകുട്ടിതന്നെ പൊലീസിനു നല്കിയ സാഹചര്യത്തിൽ പൊലീസ് കളിക്കുന്ന ഈ നാടകം സംശയം ഉയർത്തുന്നു.



ഒരു കോ-ഓർഡിനേഷനുമില്ലാത്ത രീതിയിൽ

> രണ്ടുഡസനിലേറെ പ്രതികൾ തൂണിലും തുരുമ്പിലുമെന്നോണം നിറഞ്ഞുനില്ക്കുമ്പോൾ ഹൈക്കോടതിയിൽ മുൻകൂർ ജാമ്യാപേക്ഷ തള്ളിയാൽ പ്രതികൾ കീഴടങ്ങുമെന്ന കണക്കുകൂട്ടലുമായി നില്ക്കുകയാണ് പൊലീസ്.

താളംതെറ്റിയ നിലയിലാണ് അന്വേഷണമിപ്പോൾ. ഓരോ പ്രദേശത്തും പ്രതികളായിട്ടുള്ളവരെ അറസ്റ്റുചെയ്യാൻ അതാതിടങ്ങളിലെ പൊലീസിനു നിർദ്ദേശം നല്കിയിരിക്കുകയാണ്. അതായത്, പെൺകുട്ടി തിരിച്ചറിഞ്ഞതും ഇനി പിടികിട്ടാത്തതുമായ രണ്ടുഡസനിലേറെ പ്രതികളെ പിടിക്കാനുള്ള ജോലി പല പൊലീസ് ഉദ്യോഗസ്ഥന്മാർക്കായി വീതംവച്ചിരിക്കുകയാണ്. തിരഞ്ഞെടുപ്പടക്കം തിരക്കുപിടിച്ച ദൈനംദിന ജോലികൾക്കിടയിൽ ഈ അന്വേഷണം ഇവർ എങ്ങനെ നടത്തുമെന്നു വീതം വച്ചു നല്കിയവർതന്നെ പറയേണ്ടിയിരിക്കുന്നു.

പെൺവാണിഭക്കേസിലെ വി.ഐ.പി പ്രതികളിലൊരാളായ ഡി.സി.സി സെക്രട്ടറി ജേക്കബ് സ്റ്റീഫൻ മദ്ധ്യകേരളത്തിലെ ചില കോൺഗ്രസ്സ്-ഐ നേതാക്കളുടെ വസതിയിൽ ഒളിവിൽ കഴിയുന്നുണ്ടെന്നത് പരസ്യമായ രഹസ്യമാണ്. സ്റ്റീഫൻജി എന്നു കോൺഗ്രസ്സുകാർക്കിടയിലും പൊലീസുകാർക്കിടയിലും അറിയപ്പെടുന്ന ഇദ്ദേഹം കോട്ടയം ജില്ലയിലെ എ ഗ്രൂപ്പിന്റെ ശക്തനായ വക്താവാണ്. ഉമ്മൻചാണ്ടിയുടെ വിശ്വസ്തനായ അനുയായിയും. പുതുപ്പള്ളിയിലെ ജില്ലാ പഞ്ചായത്തംഗം, ജില്ലാ കാർഷിക വികസന ബാങ്ക്. സംസ്ഥാന കാർഷിക വികസന ബാങ്ക് ഡയറക്ടർ ബോർഡ് അംഗം. അയർകുന്നം സർവീസ് സഹകരണ ബാങ്ക് പ്രസിഡന്റ് തുടങ്ങി നിരവധി സ്ഥാനമാനങ്ങളുള്ള നേതാവാണ് സ്റ്റീഫൻ. കോട്ടയത്തു പൊലീസിൽ ആര് എവിടെ ജോലിചെയ്യണമെന്നു തീരുമാനിക്കുന്നത് ഇദ്ദേഹമാണത്രേ! ആഭ്യന്തര വകുപ്പിന്റെ ഈ കോട്ടയം കാര്യക്കാരനെ പിന്നെങ്ങനാ പൊലീസ് പിടികൂടുന്നത്? പിടികൂടിയാൽത്തന്നെ പ്രതിയാവുമോ? കണ്ടറിയണം.

മറ്റൊരു പ്രതി ജോസ് നെടുംതകിടിയേൽ കോൺഗ്രസ്സ്-ഐ ബ്ലോക്ക് ഭാരവാഹിയും കൊഴുവനാൽ പഞ്ചായത്ത് അംഗവുമാണ്. പെൺകുട്ടിയുടെ കന്യാചർമ്മം ഭേദിക്കുകയും പിന്നീടു "മാമാപ്പണി"ക്കാരനായി മാറുകയും ചെയ്ത പ്രധാന പ്രതി അഡ്വക്കേറ്റ് ധർമ്മരാജൻ ജെ.എസ്.എസ് യുവജന വിഭാഗം ജില്ലാ സെക്രട്ടറിയാണ്. നേരത്തേ സി.പി.എം പ്രവർത്തകനായിരുന്ന ധർമ്മരാജനെ 1993-ൽ പാർട്ടിയിൽനിന്നു പുറത്താക്കിയിരുന്നു. പിടികിട്ടാപ്പുള്ളികളിൽ പ്രധാനിയായ ജോർജ്ജ് ചെറിയാൻ എം.ജി സർവ്വകലാശാലാ യൂണിയൻ വൈസ് ചെയർമാനായിരുന്നു. പെൺവാണിഭക്കേസിൽ പ്രതിയാകുമ്പോൾ ജോർജ്ജ് ചെറിയാൻ അഖിലേന്ത്യാ ഇന്ദിരാ കോൺഗ്രസ്സ് യൂത്ത് വിഭാഗം സംസ്ഥാന പ്രസിഡന്റാണ്. ഇടക്കാലത്ത് ദൈവസന്ദേശ പ്രചാരണം നടത്തിയിരുന്ന ജോർജ്ജ് ചെറിയാനെ പെന്തക്കോസ്തു സഭയിൽനിന്നും പുറത്താക്കിയത്രേ. മറ്റൊരു പെൺപ്രശ്നമായിരുന്നത്രേ ഇതിനു പിന്നിൽ. പിടികൊടുക്കാതെ നില്ക്കുന്ന കോളേജ് പ്രൊഫസർ ബ്ലേഡ് ബിസിനസ്സുകാരൻകൂടിയാണ്. ആ വഴിയുള്ള കോൺഗ്രസ്സുകാരുമായുള്ള ബന്ധമായിരുന്നത്രേ ഇതിൽ പങ്കുകാരനാകാൻ കാരണവും. പ്രധാന പ്രതികളുടെ നിര ഇനിയും നീളുകയാണ്. ഒരു എം.പിയുൾപ്പെടെ പെൺകുട്ടി തിരിച്ചറിയാത്ത പത്തു വേന്ദ്രന്മാർ ഇനിയും ഉണ്ടെന്നു കേൾക്കുന്നു.

രണ്ടുഡസനിലേറെ പ്രതികൾ തൂണിലും തുരുമ്പിലുമെന്നോണം നിറഞ്ഞുനില്ക്കുമ്പോൾ ഹൈക്കോടതിയിൽ മുൻകൂർ ജാമ്യാപേക്ഷ തള്ളിയാൽ പ്രതികൾ കീഴടങ്ങുമെന്ന കണക്കുകൂട്ടലുമായി നില്ക്കുകയാണ് പൊലീസ്. സ്റ്റീഫനെ കെ.പി.സി.സി പ്രഡിഡന്റ്. കോൺഗ്രസ്സ് പാർട്ടിയിൽനിന്നു സസ്പെൻഡു ചെയ്തിട്ടുണ്ട്. ഇതു ഡിസ്മിസ്സ് ചെയ്യേണ്ട കുറ്റമായി അദ്ദേഹത്തിനു തോന്നിക്കാണില്ല. കോട്ടയം ജില്ലാ പഞ്ചായത്ത് കഴിഞ്ഞദിവസം കൂടി തങ്ങൾക്കുകൂടി നാണക്കേടുണ്ടാക്കുന്ന സ്റ്റീഫൻ രാജിവയ്ക്കണമെന്ന പ്രമേയം പാസ്സാക്കി. പുറത്താക്കാൻ അധികാരമില്ലാത്തതിനാൽ രാജിവയ്ക്കണമെന്നു പറഞ്ഞ് ജില്ലാ പഞ്ചായത്തിലെ സി.പി.എം കൊണ്ടുവന്ന പ്രമേയത്തെ കോൺഗ്രസ്സ്-ഐക്കാർ ഉൾപ്പെടെയുള്ളവർ അനുകൂലിച്ചു എന്നത് അവർക്കുപോലും ഇയാൾ നാണക്കേടാകുന്നതിന്റെ തെളിവാകുന്നു.

പ്രധാന പ്രതികൾ ആരൊക്കെയെന്നും, അവർ എവിടെയൊക്കെയുണ്ടെന്നും പൊലീസിനറിയാം എന്നു നാട്ടുകാർ വിശ്വസിക്കുന്നു. പാലാ കെ.എം. മാത്യു എം.പിയുടെ സഹോദരീപുത്രനായ ജോഷിയെ ഇതിനിടെ പാലായിൽനിന്നു പൊലീസ് പിടികൂടിയെങ്കിലും ചോദ്യംചെയ്യൽ നടത്തിയിട്ടില്ല എന്നതു ശ്രദ്ധേയമാണ്.

മാനഭംഗത്തിനിരയായ പെൺകുട്ടിയെ തെളിവെടുപ്പിനെന്ന പേരിൽ നാടാകെ പ്രദർശിപ്പിച്ച പൊലീസിന്റെ ക്രൂരവിനോദം കോടതി ഇടപെട്ട് അവസാനിപ്പിച്ചത് കേസന്വേഷണം വൈകിക്കുമെന്ന ഒരു പ്രചാരണത്തിനു സഹായകമായിട്ടുണ്ട്. പ്രായപൂർത്തിയാകാത്ത പെൺകുട്ടിയുടെ മൊഴി



*പ്രതികളെ തിരുവനന്തപുരത്ത് തെളിവെടുപ്പിന് കൊണ്ടുവന്നപ്പോൾ*

മാത്രം ഇത്തരം കേസിൽ എടുത്താൽ മതിയെങ്കിലും അതു പോരാ, പെൺകുട്ടിതന്നെ തെളിവുകൾ കാട്ടിക്കൊടുക്കണമെന്നാണ് ഒരു ഉയർന്ന പൊലീസ് ഉദ്യോഗസ്ഥൻ ഈ ലേഖകനോടു പറഞ്ഞത്. കേരളകൗമുദി ഇതുസംബന്ധിച്ചെഴുതിയ എഡിറ്റോറിയലിന്റെ പേരിൽ ഉന്നത പൊലീസ് ഉദ്യോഗസ്ഥന്മാർതന്നെ രണ്ടുതട്ടിലാവുകയായിരുന്നു.

ഏതായാലും സൂര്യനെല്ലി പെൺവാണിഭക്കേസ് ഇപ്പോൾ ഒച്ചിഴയുംവേഗത്തിലാണ് നീങ്ങുന്നത്. നാല്പതിൽപ്പരംപേർ കൂട്ട മാനഭംഗത്തിനിരയാക്കിയ പെൺകുട്ടി മോശക്കാരിയാണെന്നു വരുത്തിത്തീർക്കാനുള്ള പ്രചാരണവും ചില ഉന്നത പൊലീസുദ്യോഗസ്ഥന്മാർ നടത്തുന്നുണ്ട്. പത്രലേഖകരോട് ഇപ്പോൾ ഈ രീതിയിലാണ് പൊലീസ് സംസാരിക്കുന്നത്. അസാധാരണമായ സെക്സ് പെർവർഷൻ കഥയും പതിനാലുകാരിയെ ബന്ധപ്പെടുത്തിപ്പറയാൻ പല പൊലീസുദ്യോഗസ്ഥന്മാർക്കും മടിയില്ല. കേസ് മറ്റൊരു വഴിക്കു കൊണ്ടുപോകാനുള്ള ബോധപൂർവ്വമായ ശ്രമമായി ഇതിനെ കാണേണ്ടിയിരിക്കുന്നു.

തിരഞ്ഞെടുപ്പു പ്രചാരണം ചൂടുപിടിക്കുന്നതോടെ ജനം ഈ സംഭവവും മറക്കുമായിരിക്കും. പിന്നെ എല്ലാം സാമട്ടിൽ മതി എന്ന ഉദ്ദേശ്യത്തോടെയുള്ള അന്വേഷണമേ ഇപ്പോൾ ഈ കേസിൽ നടക്കുന്നുള്ളൂ.

# പെൺവാണിഭക്കാരിൽ ചിലർ

## ചെറിയാൻ

(ഗസ്റ്റ് ഹൗസ് മാനേജർ)

**കു**മിളിയിൽ താമസിക്കുന്ന ചെറിയാൻ മുമ്പ് ഒരു ബാറിൽ ജീവനക്കാരനായിരുന്നു. ജോലി ചെയ്തിരുന്ന ബാറിനും വേണ്ടാതായപ്പോഴാണ് കമിളിയിലെത്തിയത്. ഗസ്റ്റു ഹൗസ് വാടകയ്ക്കു എടുത്തു നടത്താൻ തുടങ്ങി. ഗസ്റ്റു ഹൗസിൽ അതിഥികളെയെത്തിക്കാൻ യുവതികളുടെയും പെൺകുട്ടികളുടെയും സേവനം വേണ്ടതുണ്ടെന്ന് ചെറിയാന് ആരും പഠിപ്പിച്ചുകൊടുക്കേണ്ടതില്ല. അതിഥികളുടെ എണ്ണം ഗസ്റ്റുഹൗസിനും താങ്ങാതായി വന്നപ്പോൾ ഒരു വീട് കൂടി വാടകയ്ക്കെടുത്തു. ഇവിടെയാണ് പെൺവാണിഭത്തിന്റെ പ്രധാനവേദി. പ്രായമായ ആൺമക്കൾ ചെറിയാനുണ്ട്. ഒരാൾ അച്ഛനോടൊപ്പം തന്നെയായിരുന്നു. പെൺവാണിഭത്തിന് ചെറിയാനെ സഹായിക്കാനും വേണ്ടപ്പോൾ ധൈര്യം നൽകാനും ഉടക്കുകൾ ഉണ്ടാകുമ്പോൾ മിന്നൽപ്പിണറായി പ്രത്യക്ഷപ്പെടാനുമായി ഒരു റൗഡി സംഘവുമുണ്ടായിരുന്നു. വാണിഭസ്ഥലത്ത് എത്തപ്പെടുന്ന പെൺകുട്ടികളോട് നിർദ്ദയമായാണ് ഇവർ പെരുമാറിയിരുന്നത്. സമ്മതമില്ലെങ്കിലും പെൺകുട്ടികളെ സ്വന്തം രാത്രികളിലേക്ക് വലിച്ചിഴച്ചു കൊണ്ടുപോകുമായിരുന്നു. ചെറിയാന് മെരുങ്ങാത്ത പെൺകുട്ടികളെ മെരുക്കാൻ മരണത്തെ തന്നെ ക്ഷണിച്ചുവരുത്തിയെന്നു വരും. കേരളത്തിന്റെയും തമിഴ്നാടിന്റെയും അതിർത്തികളിൽ പുലർച്ച കാഴ്ചയായി കാണപ്പെടുന്ന യുവതികളുടെ മൃതദേഹങ്ങളിൽ ചെറിയാന്റെ കൈവിരൽപ്പാടു കാണുമെന്ന് നാട്ടുകാർ വിശ്വസിക്കുന്നു.

## ജോഷി ചെങ്ങളം

**ഇ**ടുക്കി ജില്ലയിലെ കോൺഗ്രസ് പ്രസ്ഥാനത്തിനുള്ളിൽ ആന്റണി ഗ്രൂപ്പ് നട്ടുവളർത്തുകയും ജീവിതത്തിൽ നല്ലൊരു പങ്ക് ദുഷ്ടൻ പന പോലെ വളരുമെന്ന ചൊല്ല് സാർത്ഥകമാക്കുന്ന ദിനപത്രത്തിനു നൽകുകയും ഇടുക്കി മണ്ഡലത്തിൽ നിന്ന് രണ്ടുതവണ ലോക്സഭയിൽ ചെല്ലുകയും ചെയ്ത പാലാ കെ.എം. മാത്യുവിന്റെ സഹോദരീ പുത്രനാണ് ജോഷി ചെങ്ങളം. കിഴക്കൻ മലയോരങ്ങളിൽ നിന്നു വീശുന്ന കഞ്ചാവ് മണമുള്ള കാറ്റും ഉയരങ്ങളിലുള്ള ബാന്ധവവും എ. കെ. ആന്റണിയുടെ ചില്ലിട്ട ചിത്രത്തിനു മുമ്പിൽ നടത്തുന്ന നിത്യപൂജയും ഈ ചെറുപ്പക്കാരന് സൂര്യചന്ദ്രൻമാർക്ക് കീഴിൽ എന്തും ചെയ്യാനുള്ള ലൈസൻസ് നൽകിയിരിക്കുന്നു. കുമളിക്കടുത്ത് 65-ാം മൈലിൽ വന്നു ജോഷി താമസമുറപ്പിച്ചിട്ട് മൂന്നുവർഷമായി. നാല്പത്തിയൊന്നു ഏക്കർ റബ്ബർ എസ്റ്റേറ്റും അതിനു നടുവിൽ ഒരു ബംഗ്ലാവും . അത് പാപകൃത്യങ്ങളുടെ താവളമായിരുന്നു. ജോഷി ഒറ്റയ്ക്കാണ് ബംഗ്ലാവിൽ കഴിഞ്ഞിരുന്നതെന്ന് രേഖകൾ പറയുമെങ്കിലും സത്യം മറിച്ചായിരുന്നു. രാവുകളിലും പകലുകളിലും അയാൾക്ക് അതിഥികളുണ്ടായിരുന്നു. അതിലേറെയും യുവതികളും ഖദർധാരികളായ പുരുഷൻമാരുമായിരുന്നു. ബംഗ്ലാവിൽ ജോഷി സ്ഥിരമായി വച്ചു പൊറുപ്പിച്ചിരുന്ന ഒരു യുവതിയുമുണ്ട്. പേര് - ഉണ്ണിമോൾ. കാഞ്ഞിരപ്പള്ളിയിലെ ഒരു ബ്യൂട്ടി പാർലറിൽ ജോലിയുണ്ടായിരുന്ന ഉണ്ണിമോളെ ജോഷി പ്രലോഭിച്ചു കൂട്ടിക്കൊണ്ടുവന്ന് കൂടെ പൊറുപ്പിക്കുകയായിരുന്നു. അവർ വിവാഹിതരായിട്ടില്ല. പലപ്പോഴും ജോഷിയുടെ നിർബന്ധത്തിൽ ഉണ്ണിമോൾ അന്യപുരുഷൻമാരുടെ രാവുകളിൽ ചെന്നു ചേക്കേറിയിരിക്കാം. ജോഷിയെ അന്വേഷിച്ച് പൊലീസ് സംഘം ബംഗ്ലാവിലെത്തിയപ്പോൾ അവരെ സ്വാഗതം ചെയ്യാൻ ഉണ്ണിമോളുമുണ്ടായിരുന്നു. കുമളിയിൽ വരുന്നതിനുമുമ്പ് ജോഷി വിലസിയത് ഏറ്റുമാനൂരിലായിരുന്നു. അവിടത്തെ ജോഷിയുടെ ജീവിതം നിറയെ നടപടി പിശകുകൾ നിറഞ്ഞതായിരുന്നു. ഒരിക്കൽ 'തനിനിറം' പത്രത്തിൽ 'ജോഷി വിലാസ'ങ്ങളെ ക്കുറിച്ച് ഒരു റിപ്പോർട്ട് പ്രസിദ്ധകരിച്ചു. വാർത്ത എഴുതിയ ലേഖകന് ജോഷി മരണം നൽകി ശിക്ഷിച്ചുവത്രേ! കൊല്ലപ്പെട്ടയാളിന്റെ പേര് വിജയൻ എന്നായിരുന്നു. ജോഷിയുടെ എസ്റ്റേറ്റ് ബംഗ്ലാവ് നീലസിനിമകൾ ഷൂട്ട് ചെയ്യാനുള്ള സ്റ്റുഡിയോ ഫ്ളോറായിരുന്നുവെത്രേ. സമീപവാസികൾക്ക് ബംഗ്ലാവിലോ എസ്റ്റേറ്റിലോ പ്രവേശനമില്ല. കറുത്ത ചില്ലിട്ടുമറച്ച മുന്തിയ കാറുകൾ ബംഗ്ലാവിൽ വന്നുപോകുന്നതിന് അവർ സാക്ഷികളാണ്. ഇപ്പോൾ കേരളം ഭരിക്കുന്ന രാഷ്ട്രീയ കൂട്ടുകെട്ടിലെ പല നേതാക്കളും ജോഷിയുടെ ആതിഥ്യം അനുഭവിക്കാൻ എത്താറുണ്ടായിരുന്നു. അതിലേറെപ്പേരും ആന്റണി ഗ്രൂപ്പു നേതാക്കളാണ്.

പണം വച്ചുള്ള ചൂതുകളിയിൽ ആശാനായിരുന്നു ചെങ്ങളം ജോഷി. കോൺഗ്രസ് ഐയുടെ പ്രാദേശിക നേതാക്കൻമാർ പകലിനെ ഒളിക്കാതെ തന്നെ ജോഷിയുടെ ചൂതാട്ടക്കളത്തിലെത്തിയിരുന്നു. ഗ്യാസ് ഏജൻസി നടത്തുന്ന ഒരാൾ ജോഷിയുടെ ബംഗ്ലാവിലെ പതിവുകാരനാണ്. ഇയാൾ കുറെക്കാലം ഗൾഫിലായിരുന്നു. രണ്ടു കൈകളും മുറിക്കപ്പെട്ട ഇയാളുടെ പോക്കറ്റിൽ അസൻമാർഗ്ഗിക പ്രവൃത്തികൾക്ക് നേതൃത്വം നൽകുക വഴി എത്തപ്പെട്ടത് ലക്ഷക്കണക്കിന് രൂപയാണ്. ജോഷിയുടെ സംഘത്തിലെ ഒരു സ്ഥിരവേഷക്കാരൻ മുമ്പ് കുമിളിയിലുണ്ടായിരുന്നു. ഒരു സർക്കിൾ ഇൻസ്പെക്ടറാണ്. പൊതുമരാമത്ത് വകുപ്പിലെ പ്രമുഖനായ ഒരു ഉദ്യോഗസ്ഥനും ജോഷി സൗഹൃദത്തിന്റെ സുഖം അനുഭവിക്കുന്നുണ്ട്.

(ശേഷം 66-ാം പേജിൽ)

### സൂര്യനെല്ലിയിലെ പെൺകുട്ടി

**വ**യസ്സ് പതിനാല് പൂർത്തിയായി. കോൺവെന്റ് സ്കൂളിലായിരുന്നു പഠനം. എട്ടാം ക്ലാസ്സിൽ ഒരു കൊല്ലം അധികം ചെലവഴിച്ചു. പുതിയ കാലത്തിന്റെ സവിശേഷതയാണല്ലോ പ്രായത്തിലും കവിയുന്ന ശരീരം. സൂര്യനെല്ലിയിലെ പെൺകുട്ടിക്കും പ്രായത്തിനെക്കാൾ വളർന്ന ശരീരം ഉണ്ടായിരുന്നു. മനസ്സിന്റെ നിഷ്കളങ്കത മുഴുവൻ മുഖം ഒപ്പിയെടുത്തിരുന്നു. പഠിത്തത്തിൽ ശരാശരിക്കാരിക്ക് അല്പം താഴെ. മാതാപിതാക്കളെ മനസ്സിൽ ദൈവത്തിന്റെ സ്ഥാനത്ത് ചില്ലിട്ട് വച്ചിരുന്നു. ആരുമായും പെട്ടെന്ന് സൗഹൃദം സ്ഥാപിക്കും. ആ സൗഹൃദത്തിന് ഹൃദയം നല്കും. കോട്ടയത്ത് നിന്നുമിറങ്ങുന്ന 'പൈങ്കിളിപ്പെടുത്തുന്ന' പ്രസിദ്ധീകരണങ്ങൾ വായിക്കുമെന്ന് കൂട്ടുകാരികൾ പറഞ്ഞു. ആ കഥകൾ സ്വപ്നത്തിൽ കയറ്റിയിരുത്തിയതുപോലെ സ്വയം മറന്ന് ഇരുന്നെന്ന് വരും.

### പെൺകുട്ടിയുടെ കുടുംബം

**ക**മ്പിത്തപാൽ വകുപ്പിലെ ഒരു ഉദ്യോഗസ്ഥൻ. വയസ്സ് അൻപത്. നാട്ടിൻ പുറത്തുകാരന്റെ വിശുദ്ധി സൂക്ഷിക്കുന്ന ഹൃദയം. കൈക്കൂലി വാങ്ങുന്നതു കൊടുംപാപമായി കരുതുന്ന മനുഷ്യൻ. മക്കൾക്കുവേണ്ടിയാണ് ജീവിക്കുന്നത്. പ്രതിമാസം എണ്ണായിരം രൂപ ശമ്പളം വാങ്ങുന്നു. അതു മുഴുവൻ കുടുംബത്തിനുവേണ്ടി ചെലവിടുന്നു. ജോലിയിൽ നിന്ന് ലഭിക്കുന്നതല്ലാതെ മറ്റു വരുമാനമൊന്നുമില്ല. മക്കൾ തന്നെയാണ് ഏറ്റവും വലിയ സ്വത്ത്. ഭാര്യയ്ക്ക് നാല്പത്തിയഞ്ച് വയസ്സ്. ഒരു പ്ലാന്റേഷൻ കമ്പനിയിലാണ് ജോലി. ആറായിരം രൂപ ശമ്പളമായി വാങ്ങുന്നു. ക്വാർട്ടേഴ്സിലാണ് താമസം. കത്തോലിക്കാ മതവിശ്വാസികൾ. ബന്ധുക്കൾ സാമ്പത്തികമായി ഉയർന്ന സ്ഥിതിയിലുള്ളവരാണ്. ഈ ദമ്പതികൾക്ക് രണ്ടു പെൺമക്കൾ മൂത്തമകൾ ബാംഗ്ലൂരിൽ ബി. എസ്. സി നഴ്സിംഗിനു പഠിക്കുന്നു. കോട്ടയം ജില്ലക്കാരാണ്.





എം. പി. നാരായണപിള്ള

# കാശു തന്നില്ലെങ്കിൽ കക്കും

**തി**രഞ്ഞെടുപ്പിൽ കള്ളപ്പണത്തിന്റെ സ്വാധീനം കുറയ്ക്കാൻ ബി.ജെ.പിക്കാരുടെ ചികിത്സ " ഖജനാവിൽ നിന്ന് പ്രചരണത്തിന്റെ ചെലവുകൾ നടത്തണമെന്നാണ്". ബാലറ്റ് പേപ്പർ അച്ചടിക്കുന്ന ചെലവുകൂടാതെ സ്ഥാനാർത്ഥികൾ പോസ്റ്റർ അച്ചടിക്കുന്നതിന്റേയും ഉത്സാഹക്കമ്മിറ്റിക്കാർ പട്ടയടിക്കുന്നതിന്റേയും ചെലവുകൾ ജനങ്ങൾ വഹിക്കണമത്രെ.

അവിവാഹിതനും വിവാദാതീതനും ജയിൻ ഡയറിയിൽ പേരില്ലാത്തവനും കവിയുമായ അടൽ ബിഹാരി വാജ്പേയ് ഈ വർത്തമാനം കേരളത്തിൽ വന്നു പറഞ്ഞപ്പോൾ " സംശയം" ചോദിക്കാനാരുമുണ്ടായിരുന്നില്ലേ?

എന്താണിപ്പറയുന്നതിന്റെ അർത്ഥം?

തിരഞ്ഞെടുപ്പിനെന്നല്ല സ്വയംവരത്തിനായാലും ഹവാല വഴി നേടുന്ന പണമുപയോഗിക്കുന്നതും സ്റ്റാമ്പൊട്ടിച്ച രസീതു കൊടുക്കാതെ സംഭാവന വാങ്ങുന്നതും ആദായനികുതി നിയമങ്ങളനുസരിച്ച് അയ്യായിരത്തിനപ്പുറമുള്ള തുക കറൻസി നോട്ടുകളായി എണ്ണി വാങ്ങുന്നതുമൊക്കെ കുറ്റകൃത്യങ്ങളാണ്.

തിരഞ്ഞെടുപ്പുകളുടെ ലക്ഷ്യം മറ്റുള്ളവരെ ഭരിക്കാനുള്ള അവകാശം നേടുകയാണ്. ഭരണമെന്നു പറഞ്ഞാൽ ജനങ്ങളെക്കൊണ്ട് നാട്ടുനടപ്പായ നിയമങ്ങൾ അനുസരിപ്പിക്കേണ്ട പ്രക്രിയയാണ്. അത്തരക്കാർ സ്വയം നിയമങ്ങൾ ലംഘിക്കുന്നവരായാൽ 'യഥാരാജാ തഥാ പ്രജാ' എന്ന നിലയിലേക്ക് നാടു പുരോഗമിക്കും. നിയമവാഴ്ച അവസാനിക്കും.

ഈ രോഗത്തിന് ചികിത്സ ഖജനാവിലെ കാശെടുത്ത് രാഷ്ട്രീയക്കാർക്ക് ദാനം ചെയ്യുകയാണോ? ഖജനാവിലെ കാശ് സാധാരണക്കാരായ മനുഷ്യർ ബീഡി വലിക്കുമ്പോഴും പട്ടയടിക്കുമ്പോഴും ( ഏപ്രിൽ ഒന്നു മുതൽ വ്യാജമദ്യം നിറച്ച ഐ.എം.എഫ്.എൽ കുപ്പികൾ വാങ്ങുമ്പോഴും) പിരിച്ചെടുക്കുന്ന നികുതിയാണ്. അല്ലെങ്കിൽ തട്ടുകടക്കാരൻ ആസ്ഥിത്വമുണ്ടാക്കാനായിട്ടടയ്ക്കുന്ന 1400 രൂപയുടെ ഇങ്കംടാക്സ് പിരിവിൽ നിന്ന്.

കാരണം, രാഷ്ട്രീയപ്പാർട്ടികൾ തമ്മിലുള്ള " മത്സരത്തിന്റെ " " ആവശ്യക്കാർ" ജനങ്ങളല്ല. പ്രചരണത്തിന് അവനവനാലാകുന്ന പൈസ ചെലവാക്കി അവർക്ക് മത്സരിക്കാം. കരുണാകരനായാലും നരസിംഹറാവുവായാലും എ.കെ. ആന്റണിയായാലും അച്യുതാനന്ദനായാലും ആര്യാടനായാലും ലോട്ടറിക്കാർ കൊണ്ടുനടക്കുന്ന ഒരു പോർട്ടബിൾ ഉച്ചഭാഷിണിയെടുത്ത് ആരുടെയെങ്കിലും സ്കൂട്ടറിന്റെ പിന്നിലിരുന്ന് നിയോജകമണ്ഡലം മുഴുവൻ ചുറ്റാവുന്നതല്ലേയുള്ളൂ. സ്കൂട്ടർ, മോട്ടോർ സൈക്കിൾ പോലുള്ള ഇരു ചക്രവാഹനങ്ങളുടെ പിന്നിലിരിക്കാൻ പേടിയാണെങ്കിൽ അടൽ ബിഹാരി വാജ്പേയിക്ക് ഒരു ഓട്ടോറിക്ഷ വാടകയ്ക്കെടുക്കാം. മുപ്പതുദിവസം ഒരു ഓട്ടോറിക്ഷയിൽ ജീവിച്ചാൽ പതിനയ്യായിരത്തിലധികം ചെലവാകില്ലല്ലോ? ഇതിനപ്പുറമുള്ള " ജനസമ്പർക്കം" ഏതെങ്കിലും സ്ഥാനാർത്ഥിക്ക് സാധിക്കാറുണ്ടോ? ഇപ്പോഴത്തെ ജനസമ്പർക്കത്തെക്കാൾ ഭേദമായിരിക്കും.

പൊലീസും കമാന്റോ സംരക്ഷണവും പോരാഞ്ഞിട്ട് 'ബുള്ളറ്റു' പ്രൂഫ് കണ്ണാടികൂടിന്റെ പിന്നിൽ നിന്നേ നമ്മുടെ പ്രധാനമന്ത്രി പ്രസംഗിക്കൂ. ജനങ്ങളെ പേടിച്ചിട്ടല്ലേ ഇത്?

അധികാരം പിടിച്ചെടുക്കുന്ന കളിയാണ് രാഷ്ട്രീയം. ആ കളിയുടെ ഒരു " പ്രൊഫഷണൽ ഹസാർഡ്" മാത്രമാണ് അപമൃത്യു. യുദ്ധത്തിന് പോകുന്ന പട്ടാളക്കാരനും അഗ്നിശമനത്തിന് പോകുന്ന ഫയർ ഫോഴ്സിനുമൊക്കെയുള്ളതിലധികം മരണമൊന്നും ഇതിലുമില്ല. അത്രവിദൂരമായ മരണസാദ്ധ്യത പോലും നേതാക്കൾ പേടിക്കുന്നതിൽ നമുക്ക് വിരോധമില്ല. എന്നാൽ അത്തരം സെക്യൂരിറ്റി സംരക്ഷണം കൊണ്ട് നടക്കുന്ന ഭീരുക്കളുടെ മരണഭയം മാറ്റാനുള്ള ചെലവുകൂടി നമ്മൾ നികുതിദായകർ വഹിക്കേണ്ടി വരുന്നതു കഷ്ടമല്ലേ- പ്രത്യേകിച്ചും ഈ മരണഭയം വർദ്ധിക്കുന്ന നേതൃത്വമെന്ന കസേരകളിൽ തുടരാനുള്ള അവരുടെ ശ്രമത്തിൽ . അതും ക്ഷമിക്കാം. അരിയും തിന്ന് അമ്മായിയമ്മയേയും കടിച്ചിട്ട് പിന്നെയും നായ മുറുമുറുക്കുന്നു എന്ന ചൊല്ലുപോലെ. ഇനി പ്രചരണത്തിന്റെ കാശും കൂടി ഗവൺമെന്റ് സമ്മതിച്ചുകൊടുത്താൽ നാളെ തിരഞ്ഞെടുപ്പുകാലത്തെ സ്വന്തം വീട്ടിലെ ചെലവ് നമ്മൾ വഹിക്കണമെന്നു പറയും. സ്ഥാനാർത്ഥിയുടെ മാത്രം പോരാ. ഇലക്ഷൻ വർക്കിനിറങ്ങുന്ന സകലർക്കും ജനങ്ങൾ ചെലവിന് കൊടുക്കണമെന്ന് പറയും. എവിടം വരെ ചോദിക്കാമെന്ന കാര്യത്തിൽ ഇവർക്കൊരു ഉളിപ്പില്ലാത്തതെന്താണ്?

ഖജനാവിൽ നിന്നെടുക്കതിലുമെത്രയോ മാന്യമാണ് തോർത്ത് വിരിച്ച് പിരിക്കുന്നത്? സ്വാതന്ത്ര്യസമരകാലത്ത് സ്ത്രീകൾ ആഭരണമൂരി മഹാത്മാ ഗാന്ധിക്കെറിഞ്ഞു കൊടുത്തിട്ടില്ലേ? ജനങ്ങൾക്ക് താല്പര്യമുള്ള വിഷയമാണെങ്കിൽ തിരഞ്ഞെടുപ്പു ചെലവ് ഒരു പ്രശ്നമേയല്ല.

ഇപ്പോൾ പ്രശ്നം മറിച്ചാണ്. ഈ മഹാപാപികളുടെ കാര്യത്തിൽ ജനങ്ങൾക്ക് യാതൊരു താല്പര്യവുമില്ല. അതി നേതാക്കന്മാർക്കസ്സലായിട്ടറിയാം. അതുകൊണ്ടാണ് മാന്യരാജ്ജാരാജ്ജ ശ്രീ അടൽ ബിഹാരി വാജ്പേയിയെപ്പോലുള്ള നേതാക്കന്മാർ രാഷ്ട്രീയക്കാരുടെ തിരഞ്ഞെടുപ്പു പ്രചരണച്ചെലവുകൾ പൊതുജനം വക ഖജനാവ് വഹിക്കണമെന്ന് പറയുന്നത്. അതിനു പറയുന്ന ന്യായമാണിതിലും വിചിത്രം. " കള്ളപ്പണവും അഴിമതിയും ഒഴിവാക്കാനിതു" വേണമത്രെ.

ഈ ഡയലോഗിന്റെ അർത്ഥം പിടികിട്ടാൻ വായനയിവിടെ നിറുത്തി മുപ്പതു സെക്കന്റ് ആലോചിച്ചു നോക്കുക. " തിരഞ്ഞെടുപ്പു പ്രചരണത്തിന്റെ ചെലവുകൾ ഖജനാവ് തന്നില്ലെങ്കിൽ ഞങ്ങൾ അഴിമതി നടത്താനും ഹവാലാപണം ഉപയോഗിക്കാനും നിർബന്ധിതരാകും." എന്നല്ലേ ശരിക്കുള്ള അർത്ഥം! ഈ രാജ്യത്തെ സകലക്രിമിനൽസും ഇത്തരമൊരു സമീപനം ഖജനാവിനോടെടുത്താലോ?

പതിവായി മോഷണം നടത്തുന്നയാൾ മജിസ്ട്രേറ്റിനോട് ബോധിപ്പിക്കുന്നു. " അധികമൊന്നും വേണ്ട. ചെലവിനുള്ള വക തന്നാൽ ഞാൻ കക്കില്ല. " അല്ലെങ്കിൽ രണ്ടുവർഷത്തെ തടവിന് വിധിക്കുമ്പോൾ കോടതിയോട് പറയുന്നു - " രണ്ടുവർഷമെന്ന ജയിലിൽ പാർപ്പിക്കാനുള്ള ചെലവു കണക്കുകൂട്ടി മാസാമാസം ട്രഷറിയിൽ നിന്ന് തരാമെങ്കിൽ ആരുടെയും പോക്കറ്റടിക്കാതെ ഞാൻ നല്ല പൗരനായി വീട്ടിൽ കഴിഞ്ഞോളാം."

ഈ തത്വശാസ്ത്രമാണ് ഹവാലയും അഴിമതിയുമില്ലാതാക്കാൻ പ്രചരണച്ചെലവുകൾ ഖജനാവ് വഹിക്കണമെന്ന ഡിമാന്റിന്റെ പിന്നിൽ.

അതിന് വച്ച വെള്ളം ഇപ്പോഴേ അങ്ങിറക്കി വയ്ക്കുന്നതല്ലേ ബുദ്ധി? ഈ അടുപ്പത്താ അരി വേവില്ല.

പ്രചരണമില്ലെങ്കിലും രാഷ്ട്രീയപ്പാർട്ടികളില്ലെങ്കിലും തിരഞ്ഞെടുപ്പ് നടക്കും. ജനാധിപത്യത്തിനും ഒരു ചുക്കും സംഭവിക്കില്ല. പ്രധാനമന്ത്രി സ്ഥാനത്തേക്ക് ക്ഷണിക്കപ്പെടാൻ ഭരണഘടനയനുസരിച്ച് ഒരു പാർട്ടിയുടെയോ മുന്നണിയുടെയോ ആവശ്യമില്ല. സഭയിൽ ഭൂരിപക്ഷം തെളിയിക്കാൻ കഴിവുണ്ടെന്ന് രാഷ്ട്രപതിക്കും ബോദ്ധ്യമായാൽ മാത്രം മതി. ആയതിലേയും ഒരു രാഷ്ട്രീയപ്പാർട്ടി അനിവാര്യമല്ല.

പിന്നെന്താണീ ഡയലോഗ്?

നമ്മളൊക്കെ വെള്ളരിക്കപ്പട്ടന്മാരാണെന്നാണോ ഈ നേതാക്കന്മാരുടെ വിചാരം? എത്ര കാശുകിട്ടിയാലുമിവർ കക്കും. മറ്റു മനുഷ്യജീവികളെ ഭരിക്കണമെന്ന മോഹത്തിൽ നിന്നാണ് ഒരുമാതിരിപ്പെട്ട മഹാപാപങ്ങളൊക്കെ ഉടലെടുക്കുന്നത്. കാശുകൊടുത്ത് കള്ളനെ ധർമപുത്രരാക്കാൻ പറ്റില്ല.

പ്രത്യേക ലേഖകൻ

# സ്വാതന്ത്ര്യം പ്രഖ്യാപിക്കാൻ വീണ്ടും അവസരം



ജനങ്ങൾ ഇപ്പോൾ സർവതന്ത്ര സ്വതന്ത്രരാണ്. നേതാക്കളും മുന്നണികളും പാർട്ടികളുമെല്ലാം എല്ലാ മൂച്ചും പോയി, തനിനിറത്തിൽ തനി വേഷത്തിൽ നിസ്സഹായരായി ഇതാ, അവരുടെ മുമ്പിൽ നിൽക്കുന്നു. കൊടികളൊന്നും പാറുന്നില്ല. മുദ്രാവാക്യങ്ങൾ ഉയരുന്നില്ല. ജനങ്ങൾ സഹായിക്കണം. എങ്കിലേ ഇതൊക്കെ നടക്കൂ. ആ നേതാക്കളിൽ ആരെ വേണമെങ്കിലും ജനങ്ങൾക്ക് ഇപ്പോൾ ഓട വെള്ളത്തിൽ ക്ലാഞ്ഞിൽ മുക്കി ആടിച്ചോടിക്കാം. യഥാർത്ഥത്തിലുള്ള സ്വാതന്ത്ര്യത്തിന്റേതായ ജനാധിപത്യ മുഹൂർത്തമാണിത്.

ജനാധിപത്യം ഒരിക്കൽ കൂടി വഴിതിരിയുന്ന ഒരു തിരഞ്ഞെടുപ്പായി ഇതുമാറിയെന്നു വരാം. മാറ്റിയെടുക്കാൻ ജനങ്ങൾ മനസ്സുവച്ചാൽ മതി.

മുൻ തിരഞ്ഞെടുപ്പുകളിലെല്ലാം നെഹ്റുവോ അദ്ദേഹത്തിന്റെ മകളോ അവരുടെ മകനോ. നെഹ്റു കുടുംബ സ്മൃതിയോ ഒരു പ്രധാന സ്വാധീനമായിരുന്നു. ഗാന്ധിസ്മരണയുടെ തീവ്രശക്തിയിലും നവാഗത സ്വാതന്ത്ര്യത്തിന്റെ ലഹരിയിലും പുതിയ മുദ്രാവാക്യങ്ങളുയർത്തിവിട്ട ആവേശത്തിലും കൂടിയായിരുന്നു ആദ്യത്തെ പൊതുതിരഞ്ഞെടുപ്പുകൾ കോൺഗ്രസ്സിനുവേണ്ടി നെഹ്റു തൂത്തുവാരിയെടുത്തത്. മരിക്കുവോളവും അദ്ദേഹം ഒരു മാന്ത്രികനെപ്പോലെ ജനക്കൂട്ടങ്ങളെ മയക്കിക്കൊണ്ടേയിരുന്നു. മരിച്ചു കഴിഞ്ഞപ്പോൾ നെഹ്റുവിന്റെ ചുടലച്ചാമ്പലിൽ നിന്ന് കോൺഗ്രസുകാർ തിരഞ്ഞെടുപ്പു വിജയത്തിന്റെ മന്ത്രച്ചരട് ജപിച്ചെടുത്തു. പിന്നീട് ഇന്ദിരായുഗമായി. ചരിത്രത്തിന്റെ പുതിയ സന്ധികളിലും വലിയ ചില പ്രതിസന്ധികളിലും കൂടി നീണ്ടുചെന്ന അവരുടെ ഭരണം ചോര ചിതറിയ അന്ത്യത്തിൽ ചെന്നുനിന്നപ്പോൾ നെഹ്റുവംശ പാരമ്പര്യത്തിന് രക്തസാക്ഷിത്വം എന്ന പ്രഭാവലയം ഉണ്ടാവുകയായിരുന്നു. ഈ ചുവന്ന വലയം രാജീവിന്റെ കിരീടത്തെയും കാത്തു. നെഹ്റു വംശത്തിന്റെ ആ കണ്ണിയുടെ കഥയും ചോരതെറിപ്പിച്ചുകൊണ്ട് അറ്റുപോയപ്പോൾ കോൺഗ്രസ്സിനു തുണയ്ക്കാൻ അതിശക്തമായ മറ്റൊരു സഹതാപതരംഗമാണ് ഉയർന്നുവന്നത്. പലതരം വീഴ്ചകളിലും വഴിപിഴവുകളിലും അപവാദങ്ങളിലും പരാജയങ്ങളിലും പെട്ട് എന്നേ കാലഗതിപൂകിപ്പോകേണ്ടിയിരുന്ന കോൺഗ്രസ്സിനെ ഈ ഓളങ്ങളാണ് പിന്നെയും നിലനിറുത്തിപ്പോന്നത്. ആ തിരഞ്ഞെടപ്പുകളിലെല്ലാം നെഹ്റു അല്ലെങ്കിൽ ഇന്ദിര അല്ലെങ്കിൽ രാജീവ് അനുകൂലിക്കപ്പെടുകയോ എതിർക്കപ്പെടുകയോ ചെയ്ത ഒരു പാരമ്പര്യസാന്നിദ്ധ്യമോ ധാരണയോ ആയി.

> തകർപ്പനായ ഒരു തിരഞ്ഞെടുപ്പു മത്സരമായിരിക്കും ഇതെന്ന് പറയേണ്ടതില്ല. സ്ഥാനാർത്ഥികൾ തൻപിടി പിടിക്കുന്ന മത്സരം.

എന്നാൽ ഇന്നിപ്പോൾ ഈ തിരഞ്ഞെടുപ്പിൽ നെഹ്റു ഇല്ല, ഇന്ദിരയില്ല. രാജീവ് ഇല്ല. അവരുടെ കോൺഗ്രസ്സുമില്ല. ' അവരുടെ ത്യാഗം' എന്ന സങ്കല്പം അടിച്ചു പതപ്പിച്ചെടുത്ത സഹതാപതരംഗമില്ല. രാഷ്ട്രീയത്തിലേക്ക് ഇറക്കാൻ പോകുന്നതായി കേട്ട സോണിയയോ അവരുടെ മക്കളോ ഇല്ല. എന്തിന്. കോൺഗ്രസ് പോലുമില്ല. ഇപ്പോഴുള്ളത് ആന്ധ്രയിൽ നിന്ന് ഡൽഹിയിൽ ചെന്ന് ചേക്കേറിയ നെഹ്റു മുതലുള്ള കോൺഗ്രസ് പ്രധാനമന്ത്രിമാരുടെയെല്ലാം അടവുകൾ സ്വാംശീകരിച്ചെടുത്ത ഒരു ചാണക്യമഹാകൗടില്യനാണ്. അദ്ദേഹമാണ് ഈ തിരഞ്ഞെടുപ്പിലെ ഏറ്റവും വലിയ ദേശീയ വിഷയം. അല്ലെങ്കിൽ വിഷയദാരിദ്ര്യം!

കോൺഗ്രസ്സിനു മുഖശോഭകെട്ടതു പോലെ തന്നെ കെടുതിയിൽ നിൽപ്പാണ് വടക്കേ ഇന്ത്യൻ സമതലങ്ങളിൽ പൊടിപാറിച്ചു നടന്ന ബി. ജെ. പിയും . ജനതാദളും പോലുള്ള മറ്റു പല കക്ഷികളും. കക്ഷികളും നേതാക്കളുമൊക്കെ നാളെ എന്തെന്നറിയാതെ എന്തെല്ലാമോ ചുഴികളിൽപെട്ടു കറങ്ങിക്കൊണ്ടിരിക്കെയാണ് ഈ തിരഞ്ഞെടുപ്പു വരുന്നത്.

തകർപ്പനായ ഒരു തിരഞ്ഞെടുപ്പു മത്സരമായിരിക്കും ഇതെന്ന് പറയേണ്ടതില്ല. സ്ഥാനാർത്ഥികൾ തൻപിടി പിടിക്കുന്ന മത്സരം. പാർട്ടിയുടെ ആദർശവും നയപരിപാടികളുമല്ല, മറിച്ച് സ്ഥാനാർത്ഥിയുടെ സ്വന്തം പിടിപാടുകളാണ് ഇപ്പോൾ ജയം നിശ്ചയിക്കാൻ പോകുന്നത്. മതവും ജാതിയും ബന്ധുത്വവും അതുപോലുള്ള വീട്ടു സ്വാധീനങ്ങളും. സാമൂഹികമോ ദേശീയമോ ആയ ഉയർന്ന ലക്ഷ്യങ്ങളൊന്നും വെറും പ്രകടനപത്രികകളിൽപ്പോലും കാണാനിടയില്ല.

കേരളത്തിലെ കാര്യം ഈ ദേശീയ തലസൗന്ദര്യത്തെക്കാൾ വളരെ വളരെ ശോചനീയമാണ്. സാമൂഹിക സ്വാതന്ത്ര്യത്തിനും പുരോഗതിക്കും വേണ്ടിയുള്ള രാഷ്ട്രീയ പോരാട്ടങ്ങൾ ഒരു പാടുനടത്തിയിട്ടുള്ള ഈ കേരളം ഇപ്പോൾ അതിന്റെ രാഷ്ട്രീയ ചരിത്രത്തിലെ ഏറ്റവും സഹതാപാർഹമായ ഒരു ഘട്ടത്തിൽ കൂടിയാണ് പൊയ്ക്കൊണ്ടിരിക്കുന്നത്. നാട്ടുകാരെ മാത്രമല്ല, പാർട്ടിയെയും സഹപ്രവർത്തകരെയും കൂടി ഒറ്റുകൊടുക്കുന്നതിനും സ്വന്തം പാർട്ടിയുടെ വിജയസാധ്യതകൾ അട്ടിമറിച്ച് കുടിപ്പകതീർക്കുന്നതിനും യാതൊരു മനസ്സാക്ഷിക്കുത്തുമില്ലാത്ത വൻകിട നേതാക്കളുടെ ചൊല്പടിയിലാണ് ഇപ്പോൾ പൊതുകാര്യങ്ങൾ നടക്കുന്നത്. ജനങ്ങളെയാകമാനം ഭയപ്പെടുത്തിക്കൊണ്ട് ഇക്കൂട്ടരുടെ ദുസ്വാധീനങ്ങളും ദുഷ് ചെയ്തികളും സമൂഹഭദ്രതയെ തകിടം മറിച്ചു കൊണ്ടേയിരിക്കുന്നു. നന്മകൾക്കൊന്നിനും സ്ഥാനം കിട്ടാതെ വരുന്ന ഒരു ക്രിമിനൽ സാമ്രാജ്യമാണ് ഇവിടെ ലക്ഷ്യം. അതിനുവേണ്ടി പണം കുന്നുകൂടുകയും അധികാരസ്ഥാനങ്ങൾ വിലയ്ക്കുവാങ്ങുകയുമാണ് ഇവർ ചെയ്തുകൊണ്ടിരിക്കുന്നത്. വെളുക്കെച്ചിരിച്ചും കൈകൂപ്പിയും മധുരമായി സംസാരിച്ചും വലുതും ചെറുതുമായ ഈ കാപാലികർ നമുക്കിടയിൽ വിഹരിക്കുന്നു. ഇപ്പോൾ വോട്ടു ചോദിക്കാൻ വരുന്നു.

ഇവരെ തിരിച്ചറിയാൻ ആർക്കും ഒരു പ്രയാസവുമില്ല.

വോട്ട് 'കാൻവാസ്' ചെയ്യാനാണ് അവർ വരുന്നത്. പച്ചമലയാളത്തിൽ പറഞ്ഞാൽ ചൂണ്ടയിടാൻ . വലവീശിപ്പിടിക്കാൻ. പറ്റിക്കാൻ. ചാക്കിലാക്കാൻ. വോട്ടെടുപ്പു കഴിഞ്ഞ് സ്വന്തം കാര്യസാദ്ധ്യതകൾക്ക് മാത്രമായുള്ള സാമ്രാജ്യം സ്ഥാപിക്കാൻ.

ഈ തിരഞ്ഞെടുപ്പിലെങ്കിലും വോട്ടിന്റെ മാനദണ്ഡം മത - ജാതി സ്വാധീനങ്ങളോ ആകാതിരിക്കുമോ?

കപടജനാധിപത്യക്കാരെയും പൊതുസേവക വേഷം കെട്ടിവരുന്ന ക്രിമിനലുകളുടെയും അഴിമതിക്കാരെയുമൊക്കെ തള്ളിക്കളയാനുള്ള വിവേകം ഇപ്പോഴെങ്കിലും ഈ നാട്ടുകാർ കാണിക്കുമോ?





എം.ബി. സന്തോഷ്

**ഗൗരിയമ്മ യു.ഡി.എഫിന്റെ കൂട്ടത്തിലേക്ക് കൂറുമാറിയതോടുകൂടി മൂന്നാം മുന്നണി മ്അദനിയുടെ നേതൃത്വത്തിലായി**

# മൂന്നാം മുന്നണി പീഡിപി മുന്നണിയായി

പിറന്നുവീണ് ഏതാനും ദിവസങ്ങൾക്കുള്ളിൽ മരണമടഞ്ഞ രാഷ്ട്രീയശിശുവാണ് കേരളത്തിലെ മൂന്നാംമുന്നണി. മൂന്നാംമുന്നണിയുടെ ആലോചനകൾ ചൂടുപിടിച്ചിരുന്ന അവസ്ഥയിൽത്തന്നെ അതു പ്രായോഗികമാകുമോയെന്ന കാര്യത്തിൽ രാഷ്ട്രീയനിരീക്ഷകർ സംശയം പ്രകടിപ്പിച്ചിരുന്നു.

കാരണം, മൂന്നാംമുന്നണിയുടെ അമരക്കാരായി ചൂണ്ടിക്കാണിക്കപ്പെട്ട കക്ഷികൾ ഐക്യജനാധിപത്യമുന്നണിയുമായി 'അനൗപചാരിക' കൂടിയാലോചനകളിൽ മുഴുകിയിരിക്കവേയാണ് 'സോഷ്യൽ ജസ്റ്റിസ് ഫ്രണ്ട്' എന്ന പേരിൽ മൂന്നാംമുന്നണി പ്രഖ്യാപിക്കപ്പെട്ടത്.

തുടക്കം മുതൽതന്നെ മൂന്നാംമുന്നണിയുടെ നിലപാട് സംശയാസ്പദമാകാൻ ഈ അനൗപചാരിക കൂടിയാലോചനകൾ കാരണമായി. ഐക്യജനാധിപത്യമുന്നണിയുടെ ഒരു ഘടകകക്ഷി എന്ന നിലയിലായിരിക്കും സോഷ്യൽ ജസ്റ്റിസ് ഫ്രണ്ട് എന്ന മൂന്നാംമുന്നണിയുടെ പ്രവർത്തനമെന്നും വ്യാഖ്യാനിക്കപ്പെട്ടു.

എന്നാൽ. ഇപ്പോൾ ജനിച്ചു മൂന്നാം ദിവസം തന്നെ മൂന്നാംമുന്നണി അതിന്റെ ശവസംസ്കാരം ഏറെക്കുറെ പൂർത്തിയാക്കിയിരിക്കുകയാണ്. മൂന്നാംമുന്നണിയുടെ രാഷ്ട്രീയപ്രഖ്യാപനം ഔപചാരികമായി ഉണ്ടാകുമെന്നു പ്രഖ്യാപിക്കപ്പെട്ട മാർച്ച് 29-ന് ഈ മുന്നണിയുടെ കൺവീനർതന്നെ മറ്റൊരു മുന്നണിയുടെ പ്രധാന ഘടകമായി മാറിയെന്നതാണ് ഇപ്പോഴത്തെ പ്രത്യേകത.

കെ.ആർ. ഗൗരിഅമ്മ നേതൃത്വം നല്കുന്ന ജനാധിപത്യ സംരക്ഷണ സമിതി, അബ്ദുൾ നാസർ മദനി നേതൃത്വം നല്കുന്ന പ്രോഗ്രസീവ് ഡെമോക്രാറ്റിക് പാർട്ടി എന്നിവയായിരുന്നു മൂന്നാംമുന്നണിയുടെ നായകശക്തികൾ. ജെ.എസ്.എസ്. പി.ഡി.പി എന്നിങ്ങനെ ചുരുക്കപ്പേരുകളിൽ യഥാക്രമം വിളിക്കപ്പെട്ട ഈ കക്ഷികൾ ആദ്യംമുതൽ തന്നെ ഐക്യജനാധിപത്യമുന്നണിയുമായി വിലപേശാനാണ് മൂന്നാംമുന്നണി രൂപീകരിച്ചതെന്ന ഒരു



കെ.ആർ. ഗൗരിഅമ്മ

ധാരണ പരത്തിയിരുന്നു.

ഒരു നീതികേടിന്റെയും നന്ദിയില്ലായ്മയുടെയും ഇമേജുമായാണ് ഗൗരിഅമ്മ മാർക്സിസ്റ്റ് പാർട്ടിയിൽ നിന്നു പുറത്തുവന്നത്. ആ വലിയ ഇമേജിന്റെ തണലിലാണ് ജനാധിപത്യ സംരക്ഷണസമിതി രൂപീകരിക്കപ്പെട്ടതും. കെ. വേണു. അജിത തുടങ്ങിയ മുൻ നക്സലൈറ്റ് നേതാക്കൾകൂടി ഗൗരിഅമ്മയോടൊപ്പം അണിചേർന്നപ്പോൾ ഈ പ്രസ്ഥാനം കേരളത്തിൽ ഒരു പ്രധാന ശക്തിയായി പടർന്നുകയറുമെന്നു വിശ്വസിച്ചവർ ഏറെയാണ്.

ആദ്യകാലത്ത് ഒരു രാഷ്ട്രീയകക്ഷിയെക്കാൾ ഒരു പ്രസ്ഥാനം എന്ന നിലയിൽ നിലനിന്ന ജനാധിപത്യ സംരക്ഷണ സമിതി ഒരു രാഷ്ട്രീയപ്പാർട്ടിയുടെ ചട്ടക്കൂട് രൂപീകരിച്ചപ്പോൾ അതിലുള്ള പ്രതീക്ഷ അതിന്റെ പ്രവർത്തകർക്കുതന്നെ നഷ്ടപ്പെടുകയായിരുന്നു. അജിതയുൾപ്പെടെ ആ പ്രസ്ഥാനത്തിന്റെ ചോരയോട്ടത്തിനായി ഓടിനടന്നവർ ആദ്യം നിഷ്ക്രിയരാവുകയും പിന്നീടു പാർട്ടി വിടുകയും ചെയ്തതോടെ ജനാധിപത്യ സംരക്ഷണ സമിതിയുടെ നിക്ഷേപം ഗൗരിഅമ്മയുടെ ഇമേജ് മാത്രമായി.

ഗൗരിഅമ്മയുടെ ഇമേജിനോടൊപ്പം. പാർട്ടിക്കു വളരാൻ കഴിഞ്ഞില്ല. അതിനാൽ ജനാധിപത്യ സംരക്ഷണ സമിതി എല്ലായ്പോഴും ഗൗരിഅമ്മയെക്കാൾ ഒരുപാടു താണ അവസ്ഥയിലാണ് നിലനിന്നത്. ജെ.എസ്.എസ് എന്ന വലിയ ആശയങ്ങളുള്ള പേരിനാധാരമായ പ്രവർത്തനം കാഴ്ചവയ്ക്കുന്നതിലും പാർട്ടിക്കു പാളിച്ചയുണ്ടായി.

ഇതിനിടയിലാണ് അബ്ദുൾ നാസർ മദനിയുടെ വരവ്. ഐ.എസ്.എസ് എന്ന മുസ്‌ലിം തീവ്രവാദപ്രസ്ഥാനത്തിന്റെ അമരക്കാരനായിരുന്ന മദനി പ്രസ്ഥാനം നിരോധിക്കുമെന്ന ഘട്ടത്തിൽ അതു പിരിച്ചുവിട്ട് ഒരു രാഷ്ട്രീയനേതാവിന്റെ കൗശലം പ്രകടമാക്കി. പി.ഡി.പിയുടെ രൂപീകരണം വഴി ഒരു രജിസ്റ്റേർഡ് രാഷ്ട്രീയകക്ഷിയുടെ ചെയർമാനുമായി മദനി മാറി.

മദനിക്ക് ആദ്യകാലങ്ങളിലുണ്ടായിരുന്നത് ഒരു തനി തീവ്രവാദ മതമൗലിക നേതാവിന്റെ പ്രതിച്ഛായയായിരുന്നെങ്കിൽ അതൊഴിവാക്കാനായിരുന്നു പിന്നീട് അദ്ദേഹത്തിന്റെ ശ്രമം. പി.ഡി.പിയുടെ നേതൃനിരയിൽ മുസ്‌ലിങ്ങളോടൊപ്പംതന്നെ പ്രാധാന്യത്തോടെ ദളിതരെയും പിന്നോക്കക്കാരെയും അവരോധിച്ച് പി.ഡി.പി, ദളിത്-പിന്നോക്ക പ്രസ്ഥാനമാണെന്ന ധാരണ പരത്താൻ മദനി ശ്രമിച്ചു.

ഈ അവസരത്തിലാണ് ശിവഗിരിയിൽ സംഘർഷം ഉരുണ്ടുകൂടുന്നത്. സവർണ്ണ ഫാസിസത്തിന്റെ കഴുകൻ ചിറകുകൾ ഈ മതേതര ആരാധ


അബ്ദുൾ നാസർ മദനി

നാലയത്തെയും കൊത്തിയെടുക്കാൻ പാകത്തിൽ താണു. എല്ലാ മതവിഭാഗങ്ങളിലെയും പ്രത്യേകിച്ച് ദളിതരുടെയും പിന്നോക്കക്കാരുടെയും ആത്മീയ വിശുദ്ധ കേന്ദ്രമായ ശിവഗിരിയെ ഹൈനന്ദവവത്കരിക്കാനുള്ള 'ഗ്രാന്റ് ഡിസൈൻ' വ്യക്തമായതോടെയാണ് ചെറുത്തുനില്പും ആരംഭിച്ചത്.

ശിവഗിരിയിൽപ്പോലും ന്യൂനപക്ഷമായ ഒരു സന്ന്യാസസമൂഹത്തെ ഹൈക്കോടതിയുടെ സിംഗിൾ ബഞ്ചിന്റെ ഇടക്കാല വിധിയുടെ അടിസ്ഥാനത്തിലാണ് ഭരണസമിതിയായി അവരോധിക്കാൻ ഗവൺമെന്റ് ആലോചിച്ചത്. ഡിവിഷൻ ബഞ്ചിന്റെ പരിഗണനയിലേക്കോ, അല്ലെങ്കിൽ സുപ്രീം കോടതിയുടെ മുന്നിലേക്കോ കേസ് എത്തിക്കാൻ വേണ്ട സൗകര്യം ഉണ്ടായിരിക്കേ ഗവൺമെന്റ് അതിനൊന്നും തയ്യാറായില്ല. ഒരു പബ്ലിക് ട്രസ്റ്റായ ശിവഗിരിയിൽ സംഘർഷം ഉണ്ടായപ്പോൾ മുഖ്യമന്ത്രി ഉൾപ്പെടെയുള്ളവർ ന്യൂനപക്ഷ സന്ന്യാസി സംഘത്തിന്റെ വക്താക്കളായതാണ് പ്രശ്നം രൂക്ഷമാക്കിയത്. പബ്ലിക് ട്രസ്റ്റിൽ സംഘർഷമുണ്ടാകുമ്പോൾ അതിന്റെ കസ്റ്റോഡിയനായ ഗവൺമെന്റിന് അത് ഏറ്റെടുക്കാം. അങ്ങനെ ഈ പ്രശ്നം രമ്യമായി പരിഹരിക്കാമെന്ന് നിയമവിദഗ്ദ്ധരും രാഷ്ട്രീയ കക്ഷിനേതാക്കളും സ്വന്തം മന്ത്രിസഭയിലെ അംഗങ്ങളും ആവർത്തിച്ച് ആവശ്യപ്പെട്ടിട്ടും അതിനു മുഖ്യമന്ത്രി വഴങ്ങാതെ നിന്നപ്പോൾ ശിവഗിരി പ്രശ്നം വഴിത്തിരിവിലെത്തി.

ജനാധിപത്യ സംരക്ഷണ സമിതിയും കെ.ആർ. ഗൗരിഅമ്മയും ഗവൺമെന്റിന്റെ നിലപാടിനെ ശക്തമായിത്തന്നെ വിമർശിച്ചു. പി.ഡി.പിയും മദനിയും ശിവഗിരിയിൽ ന്യൂനപക്ഷ സന്ന്യാസി സംഘത്തെ കുടിയിരുത്താനുള്ള ശ്രമങ്ങളെ എതിർക്കുമെന്നു പ്രഖ്യാപിച്ചു.

ഇതിനെത്തുടർന്ന് രൂപീകൃതമായ ശിവഗിരി ആക്ഷൻ കൗൺസിലിന് ഗൗരിഅമ്മയും മദനിയും പിന്തുണ നല്കുകയും ചെയ്തു. ശിവഗിരിയിലെ പൊലീസ് വേട്ടയെ ഒരുമിച്ച് എതിർത്തതോടെയാണ് ജെ.എസ്.എസ്സിനും പി.ഡി.പിക്കും ഒരുമിച്ചു പ്രവർത്തിക്കാവുന്ന ഭൂമികകളുണ്ടെന്നു വ്യക്തമായത്. അതാണ് മുന്നണിയിലേക്കു വ്യാപിച്ചതും.

സോഷ്യൽ ജസ്റ്റിസ് ഫ്രണ്ട് എന്ന പേരിലുള്ള മൂന്നാംമുന്നണി രൂപീകരണത്തോടെ പി.ഡി.പിയും ജെ.എസ്.എസ്സും വേർപിരിഞ്ഞിരിക്കുകയാണ്. മുന്നണി രൂപീകരിച്ച് മാർച്ച് 21-ന് ആലപ്പുഴയിൽ നടത്തിയ പത്രസമ്മേളനത്തിൽ ഗൗരിഅമ്മയും മദനിയും പറഞ്ഞത് മുന്നണിയുടെ നയപ്രഖ്യാപനം മാർച്ച് 28-ന് തിരുവനന്തപുരം ഗാന്ധി പാർക്ക് മൈതാനിയിൽ നടത്തുമെന്നാണ്. എന്നാൽ മാർച്ച് 28 ആയപ്പോഴേക്കും മൂന്നാംമുന്നണിക്കു കൺവീനറെത്തന്നെ നഷ്ടമായി.

സാമൂഹികനീതിക്കുവേണ്ടിയുള്ള പോരാട്ടമാണ് മുന്നണിയുടെ ലക്ഷ്യമായി ചൂണ്ടിക്കാട്ടിയിരുന്നത്. അഴിമതി. അനീതി എന്നിവയ്ക്കെതിരെയുള്ള പോരാട്ടവും മുന്നണി എടുത്തുപറഞ്ഞിരുന്നു. സ്ത്രീസമത്വം നടപ്പിലാക്കാനും മുന്നണി പ്രതിജ്ഞാബദ്ധമാണ്. ഇടതുപക്ഷ ജനാധിപത്യമുന്നണിയിലും ഐക്യ ജനാധിപത്യമുന്നണിയിലും സാമൂഹികനീതി അംഗീകരിക്കുന്ന കക്ഷികളില്ലെന്നും ഗൗരിഅമ്മ കുറ്റപ്പെടുത്തിയിരുന്നു.

ഐക്യ ജനാധിപത്യമുന്നണിയുമായുള്ള ജെ.എസ്.എസ്സിന്റെ സീറ്റുധാരണയാണ് മൂന്നാംമുന്നണിയുടെ തുടക്കത്തിൽത്തന്നെ പ്രതിസന്ധി സൃഷ്ടിച്ചത്. ജെ.എസ്.എസ്സുമായി ഐക്യ ജനാധിപത്യ


കെ. വേണു

മുന്നണി ധാരണയിലെത്തുമെന്ന് കൺവീനർ കെ. ശങ്കരനാരായണൻ പരസ്യമായി അറിയിക്കുകയും ചെയ്തു.

ജെ.എസ്.എസ്സുമായി ധാരണയിലെത്തുന്നതിലൂടെ ഒരുവെടിക്കു രണ്ടുപക്ഷി എന്നതായിരുന്നു യു.ഡി.എഫിന്റെ കണക്കുകൂട്ടലെന്നു കരുതുന്നു. ജെ.എസ്.എസ്സിലൂടെ മൂന്നാംമുന്നണി മൊത്തത്തിൽ ഈ തിരഞ്ഞെടുപ്പിൽ ഐക്യ ജനാധിപത്യമന്നുണിക്കു പിന്തുണ പ്രഖ്യാപിക്കും എന്നായിരുന്നു അവരുടെ പ്രതീക്ഷ. ജെ.എസ്.എസ്സിന്റെ കുപ്പായമിട്ട് പി.ഡി.പി നേതാക്കൾ യു.ഡി.എഫ് സ്ഥാനാർത്ഥികളായി മത്സരിക്കുന്നതിൽ വിരോധമില്ലെന്നു ചില യു.ഡി.എഫ് നേതാക്കൾ രഹസ്യമായി മൂന്നാംമുന്നണി നേതൃത്വത്തെ അറിയിച്ചിരുന്നു. ഇതു പി.ഡി.പിക്കു സ്വീകാര്യമല്ലാതായതോടെ മൂന്നാംമുന്നണി തുടക്കത്തിൽത്തന്നെ പ്രതിസന്ധിയിലേക്കു നീങ്ങി.

പി.ഡി.പിയെ ഒപ്പം കൂട്ടാൻ മുസ്‌ലിം ലീഗ് ശ്രമങ്ങൾ തുടരുന്നുണ്ട്. ഐ.എൻ.എൽ ഇടതുപക്ഷ ജനാധിപത്യമുന്നണിയോടൊപ്പമാണെന്ന് ഏറെക്കുറെ വ്യക്തമായ സാഹചര്യത്തിലാണിത്.

പി.ഡി.പിയുമായി ധാരണയുണ്ടാക്കാൻ മുസ്‌ലിം ലീഗ് തിരക്കിട്ട ശ്രമങ്ങൾ നടത്തുകയാണ്. പി.ഡി.പി പ്രത്യേകം മത്സരിക്കാൻ നിശ്ചയിച്ചിരിക്കുകയാണല്ലോ എന്ന് ഇന്ത്യൻ യൂണിയൻ മുസ്‌ലീം ലീഗ് സംസ്ഥാന ജനറൽ സെക്രട്ടറി കൊരമ്പയിൽ അഹമ്മദ് ഹാജിയോടു ചോദിച്ചപ്പോൾ 'നോമിനേഷൻ കൊടുക്കലും പിൻമാറലും ഒക്കെയുണ്ടല്ലോ. അതിനിനിയും സമയമുണ്ട്. അന്തിമഘട്ടത്തിലേ ചിത്രം വ്യക്തമാകൂ' എന്നായിരുന്നു മറുപടി. ഈ വരികൾക്കിടയിൽ ധാരണാശ്രമം തുടരുകയാണെന്ന് വ്യക്തമാണ്. എന്നാൽ പി.ഡി.പി അതിനു വഴങ്ങുമെന്നുള്ള സൂചനയില്ല.

ഗുരുവായൂർ ഉപതിരഞ്ഞെടുപ്പിലാണ് പി.ഡി.പി സ്വന്തം സാന്നിദ്ധ്യം തെളിയിച്ചത്. എന്നാൽ ഗൗരിഅമ്മ നേരിട്ടു പ്രചാരണത്തിനു നേതൃത്വം നല്കിയിട്ടും അവിടെ ജെ.എസ്.എസ് ദയനീയ പ്രകടനമാണു കാഴ്ചവച്ചത്.

അതേസമയം. ശിവഗിരിപ്രശ്നത്തിൽ ഉറച്ച നിലപാടെടുത്തതിനെത്തുടർന്ന് ഗൗരിഅമ്മയ്ക്കു ശിവഗിരി സംരക്ഷണ സമിതിയുൾപ്പെടെയുള്ള വലിയൊരു ജനവിഭാഗത്തിൽനിന്നു വ്യാപകമായ പിന്തുണ ലഭിച്ചു. കഴിഞ്ഞ പഞ്ചായത്ത്-നഗരപാലികാ തിരഞ്ഞെടുപ്പിൽ ജെ.എസ്.എസ്സിനു മെച്ചപ്പെട്ട പ്രകടനം കാഴ്ചവയ്ക്കാൻ കഴിഞ്ഞതിനു കാരണം അതാണ്.

ഈ തിരഞ്ഞെടുപ്പിൽ ഗൗരിഅമ്മയ്ക്ക് ഏറ്റവുമധികം പ്രശ്നമുണ്ടാക്കുന്നത് സ്വന്തം ഇമേജായിരിക്കും. നെറികേടിന്റെയും നന്ദിയില്ലായ്മയുടെയും പ്രതീകമായി ഉയർന്നുവന്ന സ്വന്തം പ്രതിച്ഛായ ഈ തിരഞ്ഞെടുപ്പിൽ ഗൗരിഅമ്മയ്ക്കു ഭീഷണിയുയർത്തിയാൽ അദ്ഭുതപ്പെടേണ്ടതില്ല.

ഗൗരിഅമ്മയുടെ ജെ.എസ്.എസ് ഒഴികെയുള്ള മൂന്നാംമുന്നണിയിലെ ഘടകകക്ഷികൾ മുന്നണിയിൽ ഉറച്ചുനില്ക്കുമെന്ന് ആവർത്തിച്ചു വ്യക്തമാക്കിയിട്ടുണ്ടെങ്കിലും ഫലത്തിൽ മൂന്നാംമുന്നണി എന്നുപറയുന്നതിനെക്കാൾ അത് പി.ഡി.പി മുന്നണി എന്നു പറയുന്നതാവും ഉചിതം.





കെ. ബാലചന്ദ്രൻ

# ആന്റണി അനുഭവിച്ചറിയും



ഐക്യജനാധിപത്യമുന്നണിയെ പരാജയപ്പെടുത്തണമെന്ന എൻ.എസ്.എസ്സിന്റെ ആഹ്വാനം പുറത്തുവന്നതോടെ ആന്റണി ഗ്രൂപ്പിന്റെ ഒരു മീഡിയമാനിപ്പുലേഷൻ കൂടി പൊളിഞ്ഞു.

മന്നം സമാധി കളങ്കപ്പെടുത്തിയതിന്റെ പേരിൽ ഐക്യ ജനാധിപത്യ മുന്നണിയുമായി എൻ.എസ്.എസ്. ഇടഞ്ഞപ്പോൾ കരുണാകരനാണ് ഇതിനു പിന്നിലെന്ന് പറഞ്ഞ് ആന്റണി ഗ്രൂപ്പിലെ ബുദ്ധികേന്ദ്രങ്ങൾ മാനിപ്പുലേഷൻ തുടങ്ങി. അന്നത്തെ രാഷ്ട്രീയ സാഹചര്യത്തിൽ അവരുടെ ബ്രീഫിംഗ് വിറ്റുപോകുന്ന ഒന്നായിരുന്നു.

ആരുമതു കേട്ടാൽ വിശ്വസിച്ചു പോകും. മുഖ്യമന്ത്രി സ്ഥാനത്തുനിന്ന് മാറിയതിൽ സ്വാഭാവികമായും കരുണാകരനു പക കാണും. ആന്റണിക്ക് പരമാവധി തലവേദന സൃഷ്ടിക്കാൻ കരുണാകരൻ ശ്രമിക്കും. കരുണാകരനും നാരായണപ്പണിക്കരുമായി നല്ല അടുപ്പം. ഇതൊക്കെ വച്ചു നോക്കിയാൽ പണിക്കർ ഇടഞ്ഞതിന് പിന്നിൽ കരുണാകരൻ തന്നെയാണെന്ന് ആരാവിശ്വസിക്കാത്തത് .

പണിക്കരെക്കൊണ്ട് പ്രശ്നം സൃഷ്ടിച്ച് . ആന്റണിയെ അത് പരിഹരിക്കാൻ അനുവദിക്കാതെ, അവസാന നിമിഷത്തിൽ കരുണാകരൻ ഇടപെട്ട് പ്രശ്നം തീർത്ത് കേരളത്തിൽ യു.ഡി.എഫിനെ നയിക്കാൻ തനിക്കു മാത്രമേ കഴിയൂ എന്നു സ്ഥാപിച്ചെടുക്കാനാണ് കരുണാകരൻ ഇത് ചെയ്തതെന്നായിരുന്നു ആന്റണി ഗ്രൂപ്പിന്റെ പ്രചരണം. ആദർശത്തിന്റെ പതാക വാഹകർ അതേറ്റു പാടി.


പി. കെ. നാരായണപ്പണിക്കർ

യു.ഡി.എഫിനെ തോല്പിക്കണമെന്ന ആഹ്വാനവുമായി എൻ.എസ്.എസ് രംഗത്തുവന്നപ്പോൾ പൊളിഞ്ഞുപോയ തിയറിക്ക് പകരം വയ്ക്കാൻ പുതിയതു എന്തെങ്കിലും ആന്റണി ഗ്രൂപ്പിന്റെ ബ്രെയിൻ ബാങ്കിൽനിന്ന് അടുത്ത ദിവസങ്ങളിൽ പ്രതീക്ഷിക്കാം.

കേരളത്തിൽ നിയമസഭയിലേക്കും ലോക്സഭയിലേക്കും ഏപ്രിൽ 27-ന് നടക്കുന്ന തിരഞ്ഞെടുപ്പിന് മുന്നിൽ നിരവധി രാഷ്ട്രീയ പ്രശ്നങ്ങളുണ്ട്. ഹവാലാ ഇടപാടു മുതൽ സൂര്യനെല്ലിയിലെ പെൺവാണിഭം വരെ. ഇതിൽ നിന്നെല്ലാം ഉപരിയായി കേരള രാഷ്ട്രീയത്തിന്റെ ദശ മാറ്റാൻ പോകുന്ന ഒരു തീരുമാനമാണ് മാർച്ച് 28-നു നായർ സമുദായത്തിന്റെ വത്തിക്കാൻ എന്നു വിശേഷിപ്പിക്കപ്പെടുന്ന പെരുന്നയിൽ നിന്നുണ്ടായത്. കമ്മ്യൂണിസ്റ്റു ഉമ്മാക്കി കാണിച്ച് കഴിഞ്ഞ 20 വർഷമായി വടക്കേപ്പുറത്ത് കുറ്റിയടിച്ച് നിറുത്തിയിരുന്ന എൻ.എസ്.എസ് കെട്ടുപൊട്ടിച്ചു പുറത്തുചാടി. ആത്മാഭിമാനം സംരക്ഷിക്കാനായിരുന്നു അത്.

കോൺഗ്രസിനെയും കൂട്ടുകാരെയും അധികാരത്തിൽ സ്ഥാപിച്ചിരുന്നാൽ എപ്പോഴും സ്വന്തം കരുത്തു മുഴുവൻ പകർന്നു നൽകിയിരുന്ന എൻ.എസ്. എസ് ഐക്യജനാധിപത്യമുന്നണിയുമായുള്ള ബന്ധം വേർപ്പെടുത്തിയെന്നതു മാത്രമല്ല പെരുന്നയിലെ തീരുമാനത്തിന്റെ പ്രത്യേകത. യു.ഡി.എഫിനെ തരിപ്പണമാക്കാൻ കഴിയുന്നതെല്ലാം ചെയ്യുമെന്നായിരുന്നു കേരള രാഷ്ട്രീയത്തിൽ കൊടുങ്കാറ്റ് സൃഷ്ടിച്ച വിമോചനസമരത്തിന്റെ നായകനായിരുന്ന മന്നത്തു പത്മനാഭന്റെ സമാധിയെ സാക്ഷിയാക്കി പി.കെ. നാരായണപ്പണിക്കർ നെഞ്ചൂക്കോടെ പ്രഖ്യാപിച്ചത്.

എൻ.എസ്.എസ് നയിക്കുന്ന എൻ. ഡി. പിയുടെ അഭാവം യു.ഡി.എഫിന്റെ വിജയസാദ്ധ്യതയെ ഒരിക്കലും ബാധിക്കില്ലെന്ന് പറഞ്ഞുവയ്ക്കാൻ മടികാണിക്കാത്ത മുഖ്യമന്ത്രി ആന്റണി ഒരു കാര്യം മറക്കില്ലെന്ന് കരുതുന്നു. 1995 മാർച്ച് 21-ന് ഡൽഹിയിൽ നിന്ന് തിരുവനന്തപുരത്ത് വന്നിറങ്ങിയത് എന്തിനായിരുന്നുവെന്ന് ആന്റണിക്ക് മറക്കാനാവുമോ? അഥവാ ഇനി ആന്റണി മനഃപൂർവ്വം മറന്നാലും മറ്റു ചിലർക്ക് മറക്കാൻ കഴിയില്ല.

തിരഞ്ഞെടുപ്പിൽ ഒരു വിജയം ആന്റണിയെ സംബന്ധിച്ചിടത്തോളം അനിവാര്യമാണ്, മറ്റാരെക്കാളും. കരുണാകരൻ മന്ത്രിസഭയുടെ നഷ്ടപ്പെട്ട പ്രതിച്ഛായയെ തേച്ചുമിനുക്കിയെടുത്ത് യു.ഡി. എഫിനെ അടുത്ത തിരഞ്ഞെടുപ്പിൽ വിജയകിരീടം ചൂടിക്കാനായിരുന്നല്ലോ ആന്റണിയെ ഡൽഹി ഡർബാർ നിന്നു പൊക്കിയെടുത്ത് കേരളത്തിലേക്കു കൊണ്ടുവന്നത്. കരുണാകരന്റെ ഇടതും വലതുമിരുന്ന് കിട്ടാവുന്നതെല്ലാം അമുക്കിയശേഷം തേഞ്ഞു പഴകിയ 'പ്രതിച്ഛായ' എന്ന കഥാപ്രസംഗം നടത്തിയവർ ഒരു വർഷത്തിനുമുമ്പ് പറഞ്ഞതെല്ലാം വിഴുങ്ങി നടിക്കുകയാണ്. 1995 മാർച്ചിൽ നടന്ന രാഷ്ട്രീയ കൊലപാതകത്തിന് ഗൂഢാലോചന നടത്തിയവരും അതിനു കൂട്ടുനിന്നവരും മറുപടി പറയേണ്ട ദിവസങ്ങൾ അടുത്തുവരികയാണ്.

1991-ലെ തിരഞ്ഞെടുപ്പിൽ 90 എം. എൽ. എമാർ യു.ഡി.എഫിന്റെ പേരിൽ നിയമസഭയിലെ

കെ. കരുണാകരൻ

ത്തിയപ്പോൾ അവരുടെ മൊത്തം ഭൂരിപക്ഷം ഒന്നര ലക്ഷത്തോളം വോട്ടായിരുന്നു. ഈ ഒന്നരലക്ഷത്തിന്റെ ബലം വച്ചാണ് ഗവൺമെന്റ് ഇക്കാലം കേരളത്തിലെ മുന്നോക്ക [illegible] കുതിര കയറിയത്. ആന്റണിയുടെ [illegible] ചെയ്തുകൂട്ടിയ അപരാധങ്ങളെല്ലാം കഴുകിക്കളഞ്ഞ് ഇനിയും ഒന്നരലക്ഷത്തിന്റേയോ അതിലധികമോ പേരുടെ പിന്തുണയോടെ ജയിച്ചുവരാൻ കഴിയുമെന്ന് സ്വപ്നം കണ്ടിരുന്ന മലർപ്പൊടിക്കാരുടെ സുഖസുഷുപ്തിക്ക് നാരായണപ്പണിക്കർ [illegible]

മാർച്ച് 24-നു [illegible] ക്ലിഫ് ഹൗസിൽവച്ചു നടത്തിയ പത്രസമ്മേളനത്തിൽ ആന്റണി പറഞ്ഞു: "എൻ. ഡി. പിയുടെ അഭാവം യു. ഡി. എഫിന്റെ [illegible] ബാധിക്കില്ലെന്ന് [illegible] കൾ. [illegible] വച്ചു കൊണ്ടു [illegible] [illegible] സമുദായാംഗങ്ങൾ [illegible] വച്ചു [illegible]

[illegible] കൂട്ടിയാലും [illegible] ഡി. എഫിന് [illegible] പ്പോൾ പടികയറി [illegible] വോട്ടുണ്ടെന്ന് വേണ കരു[illegible]

[illegible] ളത്തിലെ [illegible] എൻ. എസ്. എസിന്റെ [illegible]

ന്ന യാഥാർഥ്യത്തെ ആർക്കും മാറ്റിവയ്ക്കാനാവില്ല. ആയിരത്തിൽ [illegible] ഭൂരിപക്ഷത്തിലാണ് കഴിഞ്ഞ തിരഞ്ഞെടുപ്പിൽ [illegible] എം. എൽ. എമാർ ജയിച്ചു കയറിയത്. നിരവധി രാഷ്ട്രീയ കാരണങ്ങളാൽ പഞ്ചാഗ്നി [illegible] നിൽക്കുന്ന യു. ഡി. എഫിനെ [illegible] ഗണിതം കലിയെ പ്പോലെ പിടികൂടാൻ പോവുകയാണ്.

എൻ. എസ്. എസിന്റെ നിലപാട് കോൺഗ്രസിന് കേരളാ കോൺഗ്രസിനുമാണ് നഷ്ടം വരുത്തുക. ചങ്ങനാശ്ശേരി, പുതുപ്പള്ളി, വാഴൂർ, ഏറ്റുമാനൂർ, കടുത്തുരുത്തി, വൈക്കം, അമ്പലപ്പുഴ, ചെങ്ങന്നൂർ, തൃപ്പൂണിത്തറ, ഹരിപ്പാട്, കല്ലൂപ്പാറ, തിരുവല്ല, അടൂർ, ആലപ്പുഴ, ഗുരുവായൂർ, കൊട്ടാരക്കര, കോന്നി, ആറന്മുള, പത്തനംതിട്ട, മാവേലിക്കര, ശ്രീകൃഷ്ണപുരം, പുനലൂർ, പായൂർ, കായംകുളം, തിരുവനന്തപുരം ഈസ്റ്റ് എന്നി മണ്ഡലങ്ങളിൽ നിർണ്ണായകമായ നായർ വോട്ട് ലഭിക്കാതെ യു. ഡി. എഫിന് കരകയറാൻ കഴിയില്ല.

എൻ. എസ്. എസ് മാത്രമല്ല യു. ഡി. എഫിന് ഭീഷണി ഉയർത്തിയിരിക്കുന്നത്. ഇബ്രാഹീം സുലൈമാൻ സേട്ടിന്റെ ഐ. എൻ. എല്ലും മദനിയുടെ പി. ഡി. പിയും യു.ഡി. എഫിന്റെ കോട്ടകൊത്തളങ്ങളിൽ കരിം ഭൂതങ്ങളായി നിലകൊള്ളുന്നു. ഇതിനും പുറമേ ശിവഗിരിക്കുന്നിനെ പാപപങ്കിലമാക്കിയതിന്റെ ഉണങ്ങാത്ത മുറിയിലെ ചോരയുമായി ശിവഗിരി സംരക്ഷണ സമിതി ഒരു ഹിറ്റ് ലിസ്റ്റുമായി കാത്തിരിക്കുന്നു.

ക്ലിഫ് ഹൗസിലെ പത്രസമ്മേളനത്തിൽ വച്ച് ആന്റണി പറഞ്ഞത് ഇത്തവണ കേരളത്തിലെ 'ട്രെഡിഷണൽ വോട്ടിംഗ് പാറ്റേൺ' ഇത്തവണ ആവർത്തിക്കില്ലെന്ന്. ശരിയാണ് യു. ഡി. എഫിനെ എക്കാലത്തും അനുകൂലിച്ചിരുന്ന മൂന്നുസമുദായങ്ങൾ ഇത്തവണ മുഖംതിരിച്ചു നിൽക്കുകയാണ്. അപ്പോൾ പഴയ പാറ്റേൺ ആവർത്തിക്കുമെന്ന് പറയാനാവില്ലല്ലോ.

ആന്റണിക്ക് ഞാൻ ഒരു മറുപടിയും പറയുന്നില്ല. അദ്ദേഹം അനുഭവിച്ചറിയട്ടെ. ഇടതുമുന്നണി സമീപിച്ചാൽ അവർക്ക് തിരഞ്ഞെടുപ്പിൽ സഹായം ചെയ്തുകൊടുക്കും. യു.ഡി.എഫിനെ തോല്പിക്കുകയാണ് ഇത്തവണ ഞങ്ങളുടെ ലക്ഷ്യം. കേരളത്തിലെ ഭൂരിപക്ഷം സീറ്റുകളെയും ഞങ്ങൾക്ക് സ്വാധീനിക്കാൻ കഴിയും. ഞങ്ങൾ ആരെയും നിസ്സാരമായി കാണാറില്ല. അദ്ദേഹം പറഞ്ഞത് ശരിയോ തെറ്റോ എന്നു പറയാനും ഞാനാളല്ല.

തൊമ്മൻ അയയുമ്പോൾ ചാണ്ടി മുറുകുന്നതുപോലെയാണിത്. എൻ.ഡി.പിയുമായുള്ള പ്രശ്നം ഇനി പരിഹരിക്കാൻ കഴിയില്ലെന്ന് ശങ്കരനാരായണൻ പറയുന്നു. എൻ.ഡി. വിട്ടുപോയാൽ ഒന്നും വരില്ലെന്ന് ആന്റണി പറയുന്നു. എൻ. ഡി. പി. മടങ്ങിവരണമെന്ന് കരുണാകരനും പറയുന്നു. ഇനി ഇതിന്മേൽ ഞാനൊന്നും പറയുന്നില്ല. എല്ലാം ഒത്തുവച്ച് നിങ്ങൾ വായിച്ചു നോക്കിയാൽ മതി.

-പി.കെ. നാരായണപ്പണിക്കർ

[illegible]



# എൽ ഡി എഫ് വരുന്ന പ്രശ്നമേയില്ല

കഴിഞ്ഞ പത്തുവർഷമായി ഐക്യ ജനാധിപത്യമുന്നണിയുടെ കൺവീനറാണ് കെ. ശങ്കരനാരായണൻ. ഘടകകക്ഷികൾ തമ്മിലുള്ള ചേരിപ്പോരും പാർട്ടിക്കുള്ളിലെ ഗ്രൂപ്പും, ഗ്രൂപ്പിനകത്തെ ഗ്രൂപ്പുമൊക്കെ പ്രതിസന്ധികൾ സൃഷ്ടിക്കുമ്പോൾ ഒരു സർക്കസ് അഭ്യാസിയുടെ പാടവത്തോടെയാണ് ശങ്കരനാരായണൻ യു.ഡി.എഫിനെ മുന്നോട്ടു നയിക്കുന്നത്.

മുന്നണിക്കുള്ളിലെ ഏതു പ്രശ്നത്തെക്കുറിച്ചു ചോദിച്ചാലും പരിഹരിക്കാവുന്ന പ്രശ്നമേയുള്ളുവെന്നായിരിക്കും അദ്ദേഹത്തിന്റെ ഉത്തരം. തിരഞ്ഞെടുപ്പുരംഗം തിളച്ചുമറിഞ്ഞതോടെ കൺവീനർക്കു വിശ്രമം ഇല്ലാതായിരിക്കുന്നു. ഈ ജോലിയുടെ ഭാരിച്ച ഉത്തരവാദിത്വം തിരഞ്ഞെടുപ്പിൽ മത്സരിക്കുന്നതിൽനിന്നു വിട്ടുനില്ക്കാൻപോലും അദ്ദേഹത്തെ പ്രേരിപ്പിച്ചിരിക്കുകയാണ്. എം.എൽ.എ ക്വാർട്ടേഴ്സിലെ അദ്ദേഹത്തിന്റെ 47-ാം നമ്പർ മുറിയിൽ ടെലഫോണിനും ഒരുനിമിഷം വിശ്രമമില്ല. ഘടകകക്ഷികളുമായിട്ടുള്ള സീറ്റു ചർച്ചയ്ക്കു പോകാനൊരുങ്ങുംമുമ്പ്, ഈ തിരഞ്ഞെടുപ്പിലെ യു.ഡി.എഫിന്റെ സാദ്ധ്യതകളെക്കുറിച്ച് കെ. ശങ്കരനാരായണൻ 'കലാകൗമുദി'യോടു സംസാരിച്ചു.

ചോദ്യം: തിരഞ്ഞെടുപ്പിൽ യു.ഡി.എഫ് വിജയിച്ചാൽ എന്തെല്ലാം ചെയ്യും?

ഉത്തരം: ഈ ഗവൺമെന്റ് തുടങ്ങിവച്ച വികസന പ്രവർത്തനങ്ങൾ പൂർത്തിയാക്കും. കേരളത്തിലെ വൈദ്യുതിരംഗത്ത് സമഗ്രമായ പരിവർത്തനം വരുത്തും. കുടിവെള്ളത്തിന്റെ കാര്യത്തിൽ ക്ഷാമമുണ്ടാകാൻ പാടില്ല. അതിനുള്ള നടപടികൾ സ്വീകരിക്കും. സാമൂഹ്യരംഗത്തും, സാംസ്കാരികരംഗത്തും, വികസനരംഗത്തും പുതിയ അദ്ധ്യായങ്ങൾ തുറക്കപ്പെടും. ജീവിതമാർഗ്ഗങ്ങളിൽ പുതിയ സരണികൾക്കു രൂപം നല്കും. മൊത്തത്തിൽ കേരളത്തിന്റെ സമഗ്ര വികസനമാണു ലക്ഷ്യം. രാഷ്ട്രീയഭേദമെന്യേ എല്ലാവരുടെയും സഹകരണത്തോടെ അതിനായി യത്നിക്കും.

ചോ: ഈ രംഗത്ത് യു.ഡി.എഫ് ഗവൺമെന്റിനു കാര്യമായി ഒന്നും ചെയ്യാൻ കഴിയാത്തതുകൊണ്ടാണോ ഈ വാഗ്ദാനം?

ഉ: യു.ഡി.എഫ് ഗവൺമെന്റ് തുടങ്ങിവച്ച വികസനപ്രവർത്തനങ്ങൾ പൂർത്തിയാക്കുമെന്നാണ് ഞാൻ പറഞ്ഞത്. എല്ലാ വിഭാഗത്തിൽപ്പെട്ട ജനങ്ങൾക്കും ഈ ഗവൺമെന്റിന്റെ പരിപാടികളിൽ നിന്നു കഴിയാവുന്നത്ര ആനുകൂല്യങ്ങൾ ചെയ്തിട്ടുണ്ട്. മനുഷ്യരുടെ ജീവിതക്ലേശങ്ങൾക്കു മാറ്റം വരുത്താനുള്ള പുതിയ നീക്കങ്ങൾ ആരംഭിച്ചു. എല്ലാ രംഗത്തും പെൻഷൻ വർദ്ധിപ്പിച്ചു. വികസനരംഗത്താണ് ഈ ഗവൺമെന്റ് കൂടുതൽ ശ്രദ്ധയൂന്നിയത്. രാഷ്ട്രീയ നിറം നോക്കിയില്ലെന്നു മാത്രമല്ല, ലാഭനഷ്ടങ്ങൾ കണക്കിലെടുക്കാതെ സമൂഹത്തിലെ വലിയൊരു വിപത്തിനെ ചാരായനിരോധനത്തിലൂടെ ഒഴിവാക്കുകയും ചെയ്തു. ഈ നടപടികൾക്കെല്ലാം പൊതുജനങ്ങളുടെ രാഷ്ട്രീയാതീതമായ പിന്തുണയുണ്ടാകും.

ചോ: ചാരായനിരോധനം ഇലക്ഷൻ സ്റ്റണ്ടാണെന്ന് എൽ.ഡി.എഫ് ആരോപിക്കുന്നുണ്ടല്ലോ?

ഉ: സാമൂഹ്യരംഗത്തുണ്ടാകുന്ന ഈ വലിയ മാറ്റം യു.ഡി.എഫിന് അനുകൂലമാകുമെന്ന ഭയമാണ് അവരെക്കൊണ്ട് ഇങ്ങനെ പറയിപ്പിക്കുന്നത്. വ്യാജമദ്യത്തിന് അറുതി വരുത്താൻ എൽ.ഡി.എഫും സഹകരിക്കണമെന്നാണ് എനിക്ക് അഭ്യർത്ഥിക്കാനുള്ളത്.

ചോ: ജയിച്ചുവന്നാൽ വിദേശമദ്യവും നിരോധിക്കുമോ?

ഉ: ആലോചിക്കും.

ചോ: വിലക്കയറ്റത്തിന്റെ കാര്യത്തിൽ യു.ഡി.എഫ് നല്കിയ വാഗ്ദാനങ്ങൾ പാലിക്കാൻ കഴിഞ്ഞില്ലല്ലോ?

ഉ: വില കു[illegible] എന്ന് യു.ഡി.എഫ് മാത്രമല്ല എൽ.ഡി.എഫ് ഭരിച്ചപ്പോഴും പറഞ്ഞിട്ടുണ്ട്. ഇത് ഒരു സംസ്ഥാനത്തിനു മാത്രമായി ചെയ്യാൻ കഴിയുന്നതല്ല. ദേശീയ പ്രശ്നമാണ്. ഉല്പാദനത്തിന്റെ കാര്യത്തിലും വിതരണത്തിന്റെ കാര്യത്തിലും ലോകനിലവാരത്തിൽ തന്നെ പുതിയൊരു

> **മു**ന്നണിക്കുള്ളിലെ ഏതു പ്രശ്നത്തെക്കുറിച്ച് ചോദിച്ചാലും പരിഹരിക്കാവുന്നതേയുള്ളൂ എന്ന മറുപടിയാണ് ഐക്യജനാധിപത്യ മുന്നണി കൺവീനർ കെ.ശങ്കരനാരായണനിൽ നിന്ന് പ്രതീക്ഷിക്കേണ്ടതുള്ളൂ. യു.ഡി.എഫ്. വൻഭൂരിപക്ഷത്തോടെ വിജയിക്കുമെന്നും ശങ്കരനാരായണൻ വിശ്വസിക്കുന്നു

സമീപനം വേണമെന്ന അഭിപ്രായക്കാരനാണ് ഞാൻ. പിന്നെ എന്റെ വ്യക്തിപരമായ മറ്റൊരു അഭിപ്രായം ചെയ്യാൻ കഴിയാത്ത കാര്യങ്ങൾ പറയരുതെന്നാണ്. എല്ലാത്തിന്റെയും പരിശോധകർ ജനങ്ങൾതന്നെയാണ്. രാഷ്ട്രീയ കാഴ്ചപ്പാടുകളുടെ അടിസ്ഥാനത്തിൽ മാത്രം വിധിയെഴുതുന്നവരെ മാറ്റിനിർത്തിയാൽ നിലവിലുള്ള സാഹചര്യങ്ങൾക്കനുസൃതമായി പ്രതികരിക്കുന്ന വലിയൊരു വിഭാഗമുണ്ട്. ഭരണത്തെ അനുകൂലിക്കുകയും പ്രതികൂലിക്കുകയും ചെയ്യുന്നവർ. ഇവരുടെ പിന്തുണയാണ് ഓരോ മുന്നണികളെയും അധികാരത്തിലെത്തിക്കുന്നത്. ഇക്കുറി ഈ പ്രത്യേക വിഭാഗത്തിന്റെ പിന്തുണ യു.ഡി.എഫിനുതന്നെയായിരിക്കുമെന്ന കാര്യത്തിൽ എനിക്കു സംശയമില്ല.

ചോ: ശിവഗിരി, പെരുന്ന സംഭവങ്ങളിലൂടെ കേരളത്തിലെ പ്രമുഖമായ രണ്ടു മതവിഭാഗങ്ങളുടെ എതിർപ്പ് യു.ഡി.എഫിനു നേരിടേണ്ടിവന്നിട്ടുണ്ടല്ലോ?

ഉ: ഇത് ആദ്യമൊന്നുമല്ല. നിലയ്ക്കൽപ്രശ്നം ഇതിനുമുമ്പുണ്ടായിട്ടില്ലേ? ഒരു ഇഷ്യു ഉണ്ടാകുമ്പോൾ ഗവൺമെന്റിനു നിയമപരമായി ചെയ്യേണ്ട കാര്യങ്ങൾ ഉണ്ടാകും. അതു ചെയ്തേ മതിയാകൂ. എന്നാൽ അതോടൊപ്പംതന്നെ തെറ്റുണ്ടായിട്ടുണ്ടെങ്കിൽ തിരുത്തുകയും വേണം. അതൊരിക്കലും ദുരഭിമാനമായി കാണുകയും ചെയ്യരുത്. എന്തായാലും ഈ രണ്ടു സംഭവങ്ങളിലും ഈ ഗവൺമെന്റ് ആരോടും വൈരനിരാതനബുദ്ധിയോടെ പെരുമാറിയിട്ടില്ല.

ചോ: ദീർഘകാലമായി യു.ഡി.എഫിനൊപ്പം നിന്ന എൻ.ഡി.പിയുടെ നിലപാട് തിരഞ്ഞെടുപ്പിൽ ദോഷം ചെയ്യില്ലേ?

ഉ: ഈ പ്രശ്നത്തെക്കുറിച്ചു പലതവണ എൻ


കെ. ശങ്കരനാരായണൻ

ഡി.പിയോടു ഞങ്ങൾ സംസാരിച്ചതാണ്. അവർ വിട്ടുപോകരുതെന്നാണ് ഇപ്പോഴും ഞങ്ങളുടെ അഭ്യർത്ഥന. അവസാന തീരുമാനം എടുക്കേണ്ടത് ആ പാർട്ടിതന്നെയാണ്.

ശിവഗിരി, പെരുന്ന പ്രശ്നങ്ങളിലൊന്നും മുഖ്യമന്ത്രി എ.കെ. ആന്റണി കടുംപിടിത്തം നടത്തിയിട്ടില്ല. മതപരമായ ഐക്യം ഏറെ നിലനില്ക്കുന്ന നാടാണ് കേരളം. ബോധപൂർവ്വമായി ചില പ്രത്യേക ലക്ഷ്യങ്ങളോടെ മതങ്ങളും സമുദായങ്ങളും തമ്മിൽ സ്പർദ്ധയുണ്ടാക്കാൻ അറിഞ്ഞോ, അറിയാതെയോ ആരുടെയും ഭാഗത്തുനിന്നും നീക്കമുണ്ടാകരുതെന്നാണ് എന്റെ വിനീതമായ അഭിപ്രായം.

ചോ: ഈ പറഞ്ഞത് മുൻ മുഖ്യമന്ത്രി കെ. കരുണാകരനും ബാധകമാണോ?

ഉ: മുൻ മുഖ്യമന്ത്രിക്കെന്നല്ല. എനിക്കും എല്ലാവർക്കും ബാധകമാണ്. ഈ നീക്കം എല്ലാവർക്കും അപകടമാണ്. ആർക്കും അതിൽനിന്നു രക്ഷപ്പെടാൻ കഴിയില്ല.

ചോ: കരുണാകരൻ മാറി എ.കെ. ആന്റണി വന്നതിലൂടെ യു.ഡി.എഫിനു ഗുണമുണ്ടായിട്ടുണ്ടോ?

ഉ: കഴിഞ്ഞ അഞ്ചുവർഷത്തെ ഭരണനേട്ടങ്ങളുമായിട്ടാണ് യു.ഡി.എഫ് ജനങ്ങളെ സമീപിക്കുന്നത്.

ചോ: കരുണാകരനെ നേതൃത്വത്തിൽനിന്നും മാറ്റിയ സാഹചര്യങ്ങൾ ഇപ്പോഴും പ്രസക്തമാണോ?

ഉ: കരുണാകരൻ മാറി ആന്റണി അധികാരത്തിൽ വരാനുണ്ടായ സാഹചര്യങ്ങൾ പലതാണ്. അക്കാര്യങ്ങൾ എല്ലാവർക്കുമറിയാം. ഇനിയും വിശദീകരിക്കേണ്ടതില്ല.

ചോ: കരുണാകരനെ വേദനിപ്പിക്കുന്നതായിപ്പോയില്ലേ ആ നടപടി?

ഉ: വേദന എല്ലാവർക്കുമുള്ള വികാരമാണ്. ഒരാളെ മാത്രം വേദനിപ്പിച്ചു എന്നുണ്ടോ? എന്നെ ഹർട്ട് ചെയ്താൽ എനിക്കും വേദനിക്കും. അത് മനുഷ്യസഹജമാണ്. അന്നത്തെ പ്രത്യേക സാഹചര്യത്തിൽ കരുണാകരൻതന്നെയാണല്ലോ രാജിവച്ചത്.

ചോ: താങ്കളും കരുണാകരനെ കൈവിട്ടോ?

ഉ: ഞാൻ ആരുടെയും കൈപിടിച്ചല്ല നടന്നത്. അങ്ങനെയാണെങ്കിലല്ലേ വിടേണ്ടതുള്ളൂ.

ചോ: യു.ഡി.എഫ് ജയിച്ചാൽ ആരായിരിക്കും മുഖ്യമന്ത്രി?

ഉ: ആന്റണിയാണ് ഇപ്പോൾ നേതാവ്. അതിൽ മാറ്റം വരാനുള്ള സാഹചര്യവും ഇപ്പോഴില്ല.

ചോ: പി.ഡി.പി. ഐ.എൻ.എൽ എന്നീ സംഘടനകളുമായി സഹകരിക്കുമോ?

ഉ: ജെ.എസ്.എസ്സുമായി ഞങ്ങൾ സീറ്റുധാരണയുണ്ടാക്കും. എന്നാൽ ജെ.എസ്.എസ്. യു.ഡി.എഫിൽ അംഗമായിരിക്കുകയില്ല. മറ്റാരുമായും ധാരണ ഉണ്ടാക്കുന്നതിനെക്കുറിച്ച് ആലോചിച്ചിട്ടില്ല.

ചോ: യു.ഡി.എഫ് മന്ത്രിമാരെക്കുറിച്ച് അഴിമതിയാരോപണങ്ങൾ ഉണ്ടായിട്ടുണ്ടല്ലോ?

ഉ: അഴിമതി ഉന്നയിക്കുമ്പോൾ വ്യക്തമായി പറയണം. അങ്ങനെയൊന്ന് ഉണ്ടായിട്ടില്ല. ഒന്നും ഫലിക്കാതെ വരുമ്പോൾ പിന്നെ കാളൻ നെല്ലായി എന്നു പറയുമ്പോലെയാണ് അഴിമതിയാരോപണങ്ങൾ. എല്ലാവരും ഹരിശ്ചന്ദ്രന്മാരാണെന്നൊന്നും ഞാൻ പറയില്ല. രാഷ്ട്രീയക്കാരെ മുഴുവൻ അഴിമതിക്കാരായി വിശേഷിപ്പിക്കുന്ന പ്രവണത സൃഷ്ടിക്കരുത്. നായനാരെയോ. ഇ.എം.എസ്സിനെയോ, ആന്റണിയെയോ അഴിമതിക്കാരെന്നു വിശേഷിപ്പിച്ചാൽ ആരും വിശ്വസിക്കുകയില്ല. അഴിമതി ആരോപിക്കുമ്പോൾ അതിന് അടിസ്ഥാനമുണ്ടാകണം.

ചോ: ഹവാലാ അഴിമതി കോൺഗ്രസ്സിനു തിരിച്ചടിയാകില്ലേ?

ഉ: ഗുണമേ ചെയ്യുള്ളു. ഉപ്പു തിന്നവരൊക്കെ വെള്ളം കുടിക്കട്ടെ. അഴിമതി നടത്തിയത് പാർട്ടിയല്ല. വ്യക്തികളാണ്. അവരൊക്കെ പുറത്താവുകയും ചെയ്യും.

ചോ: സീറ്റു തർക്കങ്ങൾ തിരഞ്ഞെടുപ്പിൽ പ്രതിഫലിക്കുമോ?

ഉ: ഒരിക്കലും ഇല്ല. നോമിനേഷൻ കൊടുക്കുന്നതോടെ യു.ഡി.എഫ് ഒറ്റക്കെട്ടായി നില്ക്കും.

ചോ: പെൺവാണിഭം യു.ഡി.എഫിനു തലവേദനയാകില്ലേ?

ഉ: പെൺവാണിഭം ഇതിനുമുമ്പും ഉണ്ടായിട്ടുണ്ട്. പൗരബോധത്തിൽത്തന്നെ മാറ്റം ഉണ്ടാകണം. പിഞ്ചുകുട്ടികളെ അപമാനിക്കുന്ന വാർത്തകൾ വായിക്കുമ്പോൾ മനുഷ്യമനസ്സുതന്നെ പിടികിട്ടാതെ വരുന്നു. ഇതൊന്നും രാഷ്ട്രീയമായി കാണാതെ ഇത്തരം സംഭവങ്ങൾ ആവർത്തിക്കാതിരിക്കാനാണ് എല്ലാവരും ശ്രമിക്കേണ്ടത്.

**പെൺവാണിഭം ഇതിനുമുമ്പും ഉണ്ടായിട്ടുണ്ട്. പൗരബോധത്തിൽത്തന്നെ മാറ്റം ഉണ്ടാകണം. പിഞ്ചുകുട്ടികളെ അപമാനിക്കുന്ന വാർത്തകൾ വായിക്കുമ്പോൾ മനുഷ്യമനസ്സുതന്നെ പിടികിട്ടാതെ വരുന്നു. ഇതൊന്നും രാഷ്ട്രീയമായി കാണാതെ ഇത്തരം സംഭവങ്ങൾ ആവർത്തിക്കാതിരിക്കാനാണ് എല്ലാവരും ശ്രമിക്കേണ്ടത്.**

ചോ: കൺവീനറുടെ ജോലി എങ്ങനെ?

ഉ: ഭാരിച്ച ഉത്തരവാദിത്വമാണെങ്കിലും വലിയൊരു എക്സ്പീരിയൻസാണ്. ഒരു പാർട്ടിക്കു നേതൃത്വം കൊടുക്കുന്നതുപോലെയല്ല. ഒന്നിലധികം പാർട്ടികളെയല്ലേ സഹകരിപ്പിച്ചു കൊണ്ടുപോകേണ്ടത്. മുന്നണി എല്ലാവരുടെയും കൂട്ടായ്മയാണ്. ഞാൻ നടക്കാത്ത കാര്യങ്ങളെക്കുറിച്ച് ആർക്കും വാഗ്ദാനങ്ങൾ നൽകില്ല. കള്ളം പറയാതെ സത്യം തുറന്നുപറയുമ്പോൾ ഓരോരുത്തരുടെയും വിശ്വാസമാർജ്ജിക്കാൻ കഴിയും.

ചോ: മുന്നണി കൺവീനർ എന്ന നിലയ്ക്കുള്ള അനുഭവങ്ങൾ എന്നെങ്കിലും ഒരിക്കൽ തുറന്നെഴുതുമോ?

ഉ: തുറന്നെഴുതിയാൽ അതു പലരെയും വേദനിപ്പിക്കും. ചിലരെ സന്തോഷിപ്പിക്കും. പലതും പറയേണ്ടിവരും. കുറേക്കഴിയട്ടെ. അതേക്കുറിച്ച് ആലോചിക്കാം.

ചോ: ഈ തിരഞ്ഞെടുപ്പിൽ എൽ.ഡി.എഫ് ജയിക്കുമോ?

ഉ: അതിനുള്ള സാദ്ധ്യതയില്ല. യു.ഡി.എഫ് വൻ ഭൂരിപക്ഷത്തോടെ വിജയിക്കുമെന്നതിൽ എനിക്കു സംശയമില്ല.

**--വി. എസ്. രാജേഷ്**



# ആന്റണി ഞങ്ങൾക്കൊരു വെല്ലുവിളിയല്ല



**വ**രുന്ന തിരഞ്ഞെടുപ്പിൽ കേരളജനത ആർക്കനുകൂലമായി വിധിയെഴുതുമെന്ന ചോദ്യത്തിന് എൽ. ഡി. എഫ് കൺവീനർ ശ്രീ. എം.എം. ലോറൻസിന് വ്യക്തമായ ഉത്തരമുണ്ട്.

ഇടതുമുന്നണിയെ സംസ്ഥാനത്തിന്റെ ഭരണസാരഥ്യത്തിലേറ്റാൻ കേരളീയർ ഒരുങ്ങുകയാണെന്ന് അദ്ദേഹം ആത്മാർത്ഥമായി വിശ്വസിക്കുന്നു. തിരഞ്ഞെടുപ്പ് അടുത്തതോടെ ഇടതുമുന്നണി കൺവീനറുടെ ഉത്തരവാദിത്വങ്ങൾ ഇരട്ടിച്ചു. ഈ തിരഞ്ഞെടുപ്പു മത്സരത്തിൽനിന്നുതന്നെ മാറിനിന്നുകൊണ്ടാണ് ലോറൻസ് ഇക്കുറി മുന്നണിയുടെ ചുക്കാൻ പിടിക്കുന്നത്. സ്ഥാനാർത്ഥിയാകുന്നതിൽനിന്ന് തന്നെ ഒഴിവാക്കണമെന്ന് അദ്ദേഹം പാർട്ടി നേതൃത്വത്തോട് അഭ്യർത്ഥിച്ചിട്ടുമുണ്ട്.

ഇടതുമുന്നണിയുടെ സമീപനങ്ങളെക്കുറിച്ചും യു.ഡി.എഫിന്റെ വൈകല്യങ്ങളെക്കുറിച്ചുമൊക്കെ ശ്രീ. എം.എം. ലോറൻസ് കലാകൗമുദിയോട് സംസാരിച്ചു. എ.കെ.ജി. സെന്ററിൽവച്ച് ശ്രീ. ലോറൻസുമായി നടത്തിയ അഭിമുഖത്തിന്റെ പ്രസക്ത ഭാഗങ്ങളിൽനിന്ന്:

ചോ: ഈ തിരഞ്ഞെടുപ്പിൽ എൽ.ഡി.എഫ്. ജനങ്ങൾക്കുമുന്നിൽ ഉയർത്തിപ്പിടിക്കുന്ന പ്രശ്നങ്ങൾ എന്തൊക്കെയാണ്?

ഉ: യു.ഡി.എഫ്. ഭരണത്തിലെ പരാജയങ്ങൾ. വാഗ്ദാനലംഘനങ്ങൾ. സ്വാർത്ഥതയോടെ അധികാരത്തിനുവേണ്ടി ഒരുമിച്ചു നിൽക്കുമ്പോഴും ആ മുന്നണിയിലുണ്ടായിട്ടുള്ള ഉൾപ്പോരുകൾ. യു.ഡി.എഫ്. ഭരണത്തിൻ കീഴിൽ വൻതോതിൽ വളർന്ന അഴിമതി. കേരളത്തിലെ കാർഷികമേഖലയെ പാടേ തകർച്ചയിലേക്കു നയിച്ച സാഹചര്യങ്ങൾ. വൈദ്യുതി പ്രതിസന്ധി. കുടിവെള്ളക്ഷാമം. ക്രമസമാധാനത്തകർച്ച. പൊലീസിനെ പക്ഷപാതപരമായി ഉപയോഗിക്കുന്നു. സർവ്വോപരി നിത്യോപയോഗസാധനങ്ങളിൻമേലുണ്ടായിട്ടുള്ള വമ്പിച്ച വിലക്കയറ്റം. യു.ഡി.എഫ്. ഗവൺമെന്റിന്റെ ഈ വീഴ്ചകൾക്കൊപ്പം കേന്ദ്രഗവൺമെന്റിന്റെ ജനവിരുദ്ധസ്വഭാവവും തുറന്നുകാട്ടും. ബോഫോഴ്സ് മുതൽ ഹവാല വരെയെത്തി നിൽക്കുന്ന അഴിമതികൾ. വർഗ്ഗീയശക്തികളെ പ്രീണിപ്പിക്കുന്ന നയം. ഭൂരിപക്ഷ വർഗ്ഗീയതയ്ക്കു കൂട്ടു നിന്നുകൊണ്ട് ബാബ്റി മസ്ജിദ് തകർത്തതിലൂടെ രാജ്യത്തിനപകടകരമായ നിലപാട് സ്വീകരിച്ചതുമൊക്കെ വ്യാപകമായി പ്രചരിപ്പിക്കും.

ഇതിനുപുറമേ മുൻകാല എൽ.ഡി.എഫ്. ഗവൺമെന്റുകളുടെ ജനക്ഷേമകരമായ നടപടികൾ.അധികാരവും സമ്പത്തും അഴിമതിക്ക് അവസരം നൽകാതെ ജനങ്ങളുടെ ഐക്യത്തിനുവേണ്ടി വിനിയോഗിച്ച എൽ.ഡി.എഫ്. നയസമീപനം–ഇവയും ജനങ്ങൾക്കു മുന്നിൽ അവതരിപ്പിക്കും.

ചോദ്യം: കരുണാകരൻ മാറി എ.കെ. ആന്റണി മുഖ്യമന്ത്രിയായതിലൂടെ യു.ഡി.എഫിന്റെ പ്രതിച്ഛായ മെച്ചപ്പെട്ടിട്ടുണ്ടോ?

ഉ: കരുണാകരൻ നേതൃത്വം നൽകിയിരുന്ന യു.ഡി.എഫ്. ഗവൺമെന്റിന്റെ സ്വഭാവത്തിൽനിന്ന് മൗലികമായ മാറ്റം ആന്റണി വന്നതുകൊണ്ട് ഉണ്ടായിട്ടില്ല. മാറ്റം സംസാരഭാഷയിലാണ്. ഒരു പാട്ടു തന്നെ നല്ല ഗായകൻ പാടിയാൽ കുറേക്കൂടി ഇഷ്ടപ്പെട്ടുവെന്നുവരാം. പക്ഷേ. സ്വരമേ മാറുന്നുള്ളൂ. ഗാനത്തിന്റെ ഉള്ളടക്കം ഒന്നുതന്നെയാണ്.

ചോ: ആന്റണിയുടെ ഇമേജ് യു.ഡി.എഫിനെ തിരഞ്ഞെടുപ്പിൽ സഹായിക്കില്ലേ?

ഉ: ആന്റണിയെ അവതരിപ്പിക്കുമ്പോൾ ഒരു വിഭാഗം ആൾക്കാർക്കു മുൻപിൽ അദ്ദേഹത്തിന്റെ വ്യക്തിത്വം സ്വാധീനം ചെലുത്തിയിരുന്നുവെങ്കിൽ ഇപ്പോൾ അതേതാണ്ട് പൂർണ്ണമായും ഇല്ലാതായിരിക്കുന്നു. ആന്റണിയുടെ പ്രതിച്ഛായ ഒരിക്കലും ഇടതുമുന്നണിക്ക് ഒരു വെല്ലുവിളിയല്ല. മാത്രമല്ല, അതിനെതിരായി ഞങ്ങൾ ഒന്നും ചെയ്യേണ്ടതുമില്ല. കാരണം. ജനങ്ങൾ എല്ലാം കാണുന്നുണ്ട്. അഴിമതി അവസാനിപ്പിക്കുമെന്ന അദ്ദേഹത്തിന്റെ പ്രസ്താവനയിൽ യാതൊരു സത്യസന്ധതയുമില്ലെന്ന് കഴിഞ്ഞ ഒരു വർഷത്തെ പ്രവർത്തനങ്ങൾ തന്നെ തെളിയിച്ചിട്ടുണ്ട്. കരുണാകരന്റെ മന്ത്രിസഭയിൽ ഉണ്ടായിരുന്ന അഴിമതിക്കാരെ ഒഴിവാക്കിയില്ലെന്നു മാത്രമല്ല. അതിനുമുൻപ് അഴിമതി വീരന്മാരെന്ന് അറിയപ്പെട്ടിരുന്നവരെ ആന്റണി തന്റെ മന്ത്രിസഭയിൽ ഉൾപ്പെടുത്തുകയും ചെയ്തു. സത്യപ്രതിജ്ഞാവേളയിൽ ജനം കൂക്കിവിളിച്ച് പ്രതിഷേധം പ്രകടിപ്പിച്ച എം.വി. രാഘവനെപ്പോലൊരാളെ മന്ത്രിസഭയിൽ ചേർത്തു. ഇവരിൽ പലരും അഴിമതിയുടെ പേരിൽ കോടതി വിചാരണപോലും നേരിടുന്നവരാണ്. അഴിമതി അവസാനിപ്പിക്കാൻ വെമ്പൽ കൊള്ളുന്ന ആന്റണിക്ക് എന്നിട്ടും യാതൊരു മനഃസാക്ഷിക്കുത്തുമില്ല. പൊലീസ് നയം അതേപോലെ തുടരുന്നു.

കരുണാകരൻ ഗ്രൂപ്പ് പൊലീസിനെ ആന്റണി വിഭാഗക്കാർക്കെതിരായി ഉപയോഗിച്ചിരുന്നു. ഇപ്പോൾ ആന്റണി തിരിച്ചു ചെയ്യുന്നുവെന്ന് ഞങ്ങൾ കരുതുന്നില്ലെങ്കിലും, അങ്ങനെ ചെയ്യുന്നുവെന്ന് കെ.പി.സി.സി. പ്രസിഡന്റ് വയലാർ രവി ഒന്നിലേറെത്തവണ പറഞ്ഞു. ഇതൊഴിച്ചാൽ ജനാധിപത്യപ്രസ്ഥാനങ്ങളെ അടിച്ചമർത്തുന്ന കാര്യത്തിൽ ആന്റണി ഒട്ടും പിന്നിലല്ല. ചില ഘട്ടങ്ങളിൽ ആന്റണി, കരുണാകരനെ കടത്തിവെട്ടുകയും ചെയ്തു. ശിവഗിരിയിൽ നടന്ന പൊലീസ് നരനായാട്ട് ഇതിന്റെ ഏറ്റവും വലിയ ഉദാഹരണമാണ്.

ചോ: ശിവഗിരി, പെരുന്ന സംഭവങ്ങൾ ഈ തിരഞ്ഞെടുപ്പിൽ എങ്ങനെ പ്രതിഫലിക്കും?

ഉ: ഇവ ഒരു സാമുദായിക പ്രശ്നമല്ല. ആഭ്യന്തരവകുപ്പ് കൈകാര്യം ചെയ്ത മുഖ്യമന്ത്രി തരം താണ വിധത്തിൽ തനിക്കു താത്പര്യമുള്ളവർക്ക് അനുകൂലമായി പൊലീസിനെ ശിവഗിരിയിൽ ഉപയോഗിക്കുകയായിരുന്നു. കേരളം ലോകത്തിനു കാഴ്ചവച്ച മഹാനായ ഒരു വ്യക്തിയുടെ സ്മരണ നിറഞ്ഞുനിൽക്കുന്ന ആ പുണ്യഭൂമിയിൽ പൊലീസിനെ


എം. എം. ലോറൻസ്

(ശേഷം 66–ാം പേജിൽ)

ഈ മഹാരാജ്യത്തിലെ ഒരു ചെറിയ വിഭാഗം ജനങ്ങൾ മാത്രം സംസാരിക്കുന്നതാണ് എന്റെ ഭാഷ. മറ്റു ഭാരതീയ ഭാഷകളുമായി താരതമ്യപ്പെടുത്തുമ്പോൾ അതിദീർഘമായ ഒരു ചരിത്രം ഞങ്ങൾക്ക് അവകാശപ്പെടാനില്ല. പക്ഷേ, ഞങ്ങളുടെ ഭാഷ സജീവമാണ്, ചലനാത്മകമാണ്. ഇന്ത്യയിലെയും വിദേശത്തെയും ഭാഷകളിൽ വന്ന മഹത്തായ സൃഷ്ടികളെ എന്നും ഞങ്ങൾ, മലയാളികൾ സ്വാഗതം ചെയ്തിട്ടുണ്ട്. ഔദ്യോഗികസ്ഥാപനങ്ങൾ നിലവിൽ വരുന്നതിനു വളരെമുമ്പുതന്നെ പലരും ഹിന്ദിയും ബംഗാളിയും മറാത്തിയും മറ്റു ഭാഷകളും പഠിച്ച്, ശ്രദ്ധേയങ്ങളായ കൃതികൾ മലയാളത്തിലേക്കു വിവർത്തനം ചെയ്തു.

# എനിക്ക് വേണ്ടത് ഈ ജീവിതത്തേക്കാൾ ജീവസ്സുറ്റ ജീവിതം

## എം.ടി.യുടെ ജ്ഞാനപീഠ പ്രസംഗം



ജി. ശങ്കരക്കുറുപ്പ്



എസ്. കെ. പൊറ്റക്കാട്



തകഴി ശിവശങ്കരപിള്ള

പ്രഖ്യാതമായ ഈ പുരസ്കാരത്തിന് ഈ വർഷം എന്നെ തിരഞ്ഞെടുത്ത ഭാരതീയ ജ്ഞാനപീഠത്തിന്റെ ഭാരവാഹികളോട് എന്റെ ആത്മാർത്ഥമായ കൃതജ്ഞത ആദ്യമേ രേഖപ്പെടുത്തിക്കൊള്ളട്ടെ.

ആദ്യത്തെ ജ്ഞാനപീഠപുരസ്കാരത്തിന് അർഹനായത് എന്റെ ഭാഷയിലെ മൺമറഞ്ഞ മഹാകവി ജി. ശങ്കരക്കുറുപ്പാണ്. കുട്ടിക്കാലംതൊട്ട് എനിക്കാരാധന തോന്നിയ അദ്ദേഹത്തിന് എന്നും പുത്രനിർവ്വിശേഷമായ വാത്സല്യം എന്നോടു തോന്നിയിരുന്നു. സമ്മാനത്തുകയിൽനിന്ന് അദ്ദേഹം നീക്കിവച്ച സംഖ്യകൊണ്ട് ആരംഭിച്ച ട്രസ്റ്റിന്റെ "ഓടക്കുഴൽ അവാർഡാ"ണ് എനിക്ക് ഇതിനുമുമ്പു ലഭിച്ച പുരസ്കാരം. എന്റെ 'വാനപ്രസ്ഥം' എന്ന ചെറുകഥാസമാഹാരത്തിന്. രണ്ടുവർഷംമുമ്പ് ആ സമ്മാനം ഇതേ നഗരത്തിൽവെച്ച് ഏറ്റുവാങ്ങുമ്പോൾ, ദിവംഗതനായ കവി അദൃശ്യഹസ്തങ്ങൾ എന്റെ ശിരസ്സിൽവെച്ച് അനുഗ്രഹിക്കുമ്പോലെ തോന്നി.

ഭാഷയിൽ രണ്ടാമത്തെ സമ്മാനം വാങ്ങിയത് എസ്.കെ. പൊറ്റെക്കാട്ടാണ്. പൊറ്റെക്കാട്ടിന്റെ കഥകൾ വരുന്ന ആഴ്ചപ്പതിപ്പിന് എന്റെ കുടുംബാംഗങ്ങൾ ഉറ്റുനോക്കിയിരിക്കുന്നത് എന്റെ ബാല്യത്തിൽ ഞാൻ കണ്ടിരുന്നു. ഒരുപക്ഷേ, കഥയെഴുതണം എന്ന നിഗൂഢമായ അഭിലാഷം എനിക്കു തോന്നിയത് ആ നാളുകളിലായിരിക്കണം.

മൂന്നാമതായി ഇവിടെ ഈ പുരസ്കാരം നേടിയ തകഴി ശിവശങ്കരപ്പിള്ള ഇന്നും ഞങ്ങളോടൊപ്പമുണ്ട്. ദശാബ്ദങ്ങൾക്കുമുമ്പ് അദ്ദേഹം ഒരു വലിയ സാഹിത്യസമ്മേളനത്തിൽ മലയാളനോവലിനെപ്പറ്റി സംസാരിക്കുമ്പോൾ ആയിടെ പ്രസിദ്ധീകരിച്ച ഒരു കൃതിയെപ്പറ്റി പ്രത്യേകം പരാമർശിക്കുകയും പ്രശംസിക്കുകയുമുണ്ടായി. ആ സദസ്സിലുണ്ടായിരുന്ന ഇളംപ്രായക്കാരനായ യുവാവ് സ്വകാര്യമായി. നിശ്ശബ്ദമായി അത് ഒരനുഗ്രഹംപോലെ. ഒരു മഹാപുരസ്കാരംപോലെ ഏറ്റുവാങ്ങി. 'നാലുകെട്ട്' എന്ന എന്റെ നോവലിനെപ്പറ്റിയാണ് അദ്ദേഹം എടുത്തുപറഞ്ഞത്. എന്റെ ഇരുപത്തിനാലാം വയസ്സിൽ....

ഈ മഹാരഥന്മാരുടെ സമശീർഷനാണ് ഞാനെന്ന അഹങ്കാരമോ അവകാശവാദമോ ഒരിക്കലും എന്റെ മനസ്സിലേക്കു കടന്നുവന്നിട്ടില്ല. അവരടക്കമുള്ള ഒരു സുദീർഘമായ സാഹിത്യപാരമ്പര്യത്തിലെ ഒരു ചെറിയ കണ്ണി മാത്രമാണ് ഞാൻ എന്ന സത്യം ഞാനെപ്പോഴും ഓർമ്മിക്കുന്നു. എന്റെ ഭാഷയിലേക്കും സാഹിത്യത്തിലേക്കും ഒരിക്കൽക്കൂടി നിങ്ങളുടെയെല്ലാം ശ്രദ്ധ പതിഞ്ഞതിൽ എനിക്കു ചാരിതാർത്ഥ്യമുണ്ട്. ഈ ധന്യമായ മുഹൂർത്തത്തിൽ, അക്ഷരങ്ങളുടെ ലോകത്തിലേക്കു പ്രവേശിക്കാൻ എനിക്കു പ്രചോദനം നല്കിയ പൂർവ്വസൂരികളോടുള്ള എന്റെ വിനയാന്വിതമായ കൃതജ്ഞത ഞാൻ രേഖപ്പെടുത്തുന്നു.

ആ ലോകത്തിൽ നിലനില്ക്കാൻ എനിക്ക് ആത്മവിശ്വാസം നല്കിയ എന്റെ എല്ലാ സഹപ്രവർത്തകരോടും ഞാൻ കടപ്പെട്ടവനാണ്.



ഈ മഹാരാജ്യത്തിലെ ഒരു ചെറിയ വിഭാഗം ജനങ്ങൾ മാത്രം സംസാരിക്കുന്നതാണ് എന്റെ ഭാഷ. മറ്റു ഭാരതീയ ഭാഷകളുമായി താരതമ്യപ്പെടുത്തുമ്പോൾ അതിദീർഘമായ ഒരു ചരിത്രം ഞങ്ങൾക്ക് അവകാശപ്പെടാനില്ല. പക്ഷേ, ഞങ്ങളുടെ ഭാഷ സജീവമാണ്. ചലനാത്മകമാണ്. ഇന്ത്യയിലെയും വിദേശത്തെയും ഭാഷകളിൽ വന്ന മഹത്തായ സൃഷ്ടികളെ എന്നും ഞങ്ങൾ, മലയാളികൾ സ്വാഗതം ചെയ്തിട്ടുണ്ട്. ഔദ്യോഗികസ്ഥാപനങ്ങൾ നിലവിൽ വരുന്നതിനു വളരെമുമ്പുതന്നെ പലരും ഹിന്ദിയും ബംഗാളിയും മറാത്തിയും മറ്റു ഭാഷകളും പഠിച്ച്, ശ്രദ്ധേയങ്ങളായ കൃതികൾ മലയാളത്തിലേക്കു വിവർത്തനം ചെയ്തു. അതോടൊപ്പം ടോൾസ്റ്റോയ്. ദസ്തയേവ്സ്കി. ചെക്കോവ്. മോപ്പസാങ്. ഫ്ളോബേർ. വിക്ടർ ഹ്യൂഗോ തുടങ്ങിയവരുടെ കൃതികളുടെ വിവർത്തനങ്ങളും ഇവിടെ പ്രത്യക്ഷപ്പെട്ടുകൊണ്ടിരുന്നു. മഹത്തായ സാഹിത്യകൃതികൾ. അവ ഏതു ഭാഷയിലെഴുതപ്പെട്ടാലും. ഞങ്ങൾക്കുകൂടി അവകാശപ്പെട്ട ഒരു സാംസ്കാരികപൈതൃകത്തിന്റെ ഭാഗമാണെന്ന് അന്നും ഇന്നും മലയാളികൾ കരുതുന്നു. പുതിയ വെളിച്ചവും വായുവും കടന്നുവരാൻ ഞങ്ങൾ എന്നും മനസ്സിന്റെ വാതിലുകൾ തുറന്നുവയ്ക്കുന്നു. ഞങ്ങളുടെ സാഹിത്യം സജീവമായി നിലനില്ക്കുന്നത് ബാഹ്യലോകങ്ങളുമായുള്ള ഈ ബന്ധങ്ങളെ എന്നും താല്പര്യപൂർവ്വം ഊട്ടിയുറപ്പിക്കാനുള്ള ഹൃദയവിശാലതകൊണ്ടാണെന്ന് ഞാൻ വിശ്വസിക്കുന്നു.

ഇതുപോലുള്ള ഒരു സന്ദർഭത്തിൽ, ഒരെഴുത്തുകാരൻ തന്റെ തുടക്കത്തെക്കുറിച്ച് ഓർമ്മിക്കുകയും തിരിഞ്ഞുനോക്കുകയും ചെയ്യാൻ സ്വാഭാവികമായും പ്രേരിതനാവുന്നു. ക്ഷമിക്കുക. ഞാനെങ്ങനെ ഒരു സാഹിത്യകാരനായി? എനിക്ക് ഇന്നും അതൊരദ്ഭുതമാണ്. വളരെ ഇടത്തരത്തിൽപ്പെട്ട. സാഹിത്യത്തിലോ പാണ്ഡിത്യത്തിലോ ഒരു പാരമ്പര്യവും അവകാശപ്പെടാനില്ലാത്ത ഒരു കർഷകകുടുംബത്തിലാണ് ഞാൻ പിറന്നത്. ഒരു തനി കുഗ്രാമത്തിൽ. അടുത്ത ബസ് സ്റ്റോപ്പ് ആറുനാഴിക അകലെ. തീവണ്ടിയാപ്പീസ് ആറുനാഴിക അകലെ. ഹൈസ്കൂൾ ഏഴുനാഴിക അകലെ. തുഞ്ചത്ത് എഴുത്തച്ഛന്റെ അദ്ധ്യാത്മരാമായണം തപ്പലില്ലാതെ വായിക്കാൻ കഴിഞ്ഞാൽ പഠിപ്പു പൂർത്തിയായി എന്നു വിശ്വസിക്കുന്നവരാണ് ഗ്രാമവാസികൾ. വയൽവരമ്പിലൂടെ കന്നുകാലികളെ. നെൽച്ചെടികൾ കടിക്കാൻ അവസരം കൊടുക്കാതെ, വേഗത്തിൽ തെളിച്ച്, പുഴയിലെത്തിക്കാൻ കഴിഞ്ഞാൽ പാടത്തു പണിയിലേക്ക് ഇറങ്ങാൻ ഒരു കുട്ടിക്കു സമയമായെന്ന് മുതിർന്നവർ നിശ്ചയിക്കുന്നു.

കഷ്ടപ്പെട്ടിട്ടാണെങ്കിലും കുട്ടികളെ ഹൈസ്കൂളിലേക്കും പിന്നെ കോളേജിലേക്കും പഠിക്കാനയയ്ക്കാൻ നിശ്ചയിച്ച എന്റെ രക്ഷിതാക്കൾ ഗ്രാമത്തിൽ പുതിയ ഒരു വഴക്കം സൃഷ്ടിക്കുകയായിരുന്നു.

എന്റെ മൂത്ത മൂന്നു സഹോദരന്മാർ-നാലാൺമക്കളിൽ അവസാനത്തെ ആളാണ് ഞാൻ-വല്ലപ്പോഴും ഒരു പുസ്തകമോ മാസികയോ വീട്ടിൽ കൊണ്ടുവന്നു വായിക്കുമ്പോൾ ഞാനും കൗതുകത്തോടെ അതൊക്കെ മറിച്ചുനോക്കി.

ആ കാലത്തെ പ്രശസ്ത കവി ചങ്ങമ്പുഴയുടെ 'രമണൻ' എന്ന ഖണ്ഡകാവ്യത്തിന്റെ ഒരു കൈയെഴുത്തുപ്രതി അടുത്ത ഒരു ഗ്രാമത്തിലുണ്ട് എന്നു കേട്ട് അതു കടംവാങ്ങിക്കൊണ്ടുവരാൻ എന്നെ അയച്ചത് ഞാനോർമ്മിക്കുന്നു. പിറ്റേന്നുതന്നെ തിരിച്ചുകൊടുക്കണമെന്ന വ്യവസ്ഥയിലാണ് കൈയെഴുത്തുപ്രതി കിട്ടിയത്. അന്നു രാത്രി ഉറക്കമൊഴിച്ചിരുന്ന് എന്റെ ജ്യേഷ്ഠന്മാരും ജ്യേഷ്ഠത്തിയമ്മയും അതു പകർത്തുന്നതു ഞാൻ കണ്ടു. ഒരു കവിതാപുസ്തകം സ്വന്തമാക്കാൻവേണ്ടിയോ ഇത്രയേറെ വെമ്പലും അധ്വാനവും-? ഞാൻ അദ്ഭുതപ്പെട്ടു.

പിന്നീട് ഞാനും കവിതകൾ വായിക്കാൻ തുടങ്ങി. കവിത്രയമെന്നു കേരളത്തിൽ അറിയപ്പെടുന്ന വള്ളത്തോളിന്റെയും ആശാന്റെയും ഉള്ളൂരിന്റെയും കൃതികൾ. എന്റെ ജ്യേഷ്ഠന്മാർ ചങ്ങമ്പുഴ. ജി. ശങ്കരക്കുറുപ്പ്. വൈലോപ്പിള്ളി. ബാലാമണിയമ്മ. ഇടശ്ശേരി. പി. കുഞ്ഞിരാമൻനായർ തുടങ്ങിയവരുടെ കൃതികളും പലപ്പോഴായി കൊണ്ടുവന്നു. ഈ കൃതികൾ വായിക്കുമ്പോൾ ഞാനൊരദ്ഭുതം കണ്ടെത്തി. അവരുപയോഗിക്കുന്ന വാക്കുകൾ പലതും എനിക്കറിയുന്നവയാണ്. പക്ഷേ, അവർ വരികളിൽ ഈ വാക്കുകൾ പ്രത്യേകരീതിയിൽ നിരത്തുമ്പോൾ അദ്ഭുതങ്ങളുണ്ടാക്കുന്നു. ഇതൊരു മാന്ത്രവിദ്യതന്നെ. പല കവിതകളും ഞാൻ ഹൃദിസ്ഥമാക്കി. വീട്ടിന്റെ പിൻവശത്തെ കുന്നുകളിൽ അവ ഉരുവിട്ടുകൊണ്ട് ഏകനായി നടന്നു.



എം. ടി. വാസുദേവൻ നായർ



പിന്നീടാണ് കഥകളുടെ ലോകത്തിലേക്കു കടന്നത്. ബഷീർ, തകഴി. പൊറ്റെക്കാട്ട്. പൊൻകുന്നം വർക്കി. കാരൂർ. കേശവദേവ്. ലളിതാംബിക അന്തർജ്ജനം. പി.സി. കുട്ടിക്കൃഷ്ണൻ. വെട്ടൂർ രാമൻനായർ തുടങ്ങിയവർ തുറന്നിട്ട അദ്ഭുതലോകങ്ങൾ. സാഹിത്യകാരന്മാർ എന്റെ ആരാധനാമൂർത്തികളായി മാറുകയായിരുന്നു. മാസികകളിൽ വരുന്ന അവരുടെ ചിത്രങ്ങൾ വെട്ടിയെടുത്ത് ചുമരിൽ പതിച്ചുവയ്ക്കും. സാമാന്യം നന്നായി പഠിച്ചിരുന്ന വിദ്യാർത്ഥിയായിരുന്നു ഞാൻ. എന്തായിത്തീരാൻ ആഗ്രഹിക്കുന്നു എന്ന് അക്കാലത്ത് ആരെങ്കിലും എന്നോടു ചോദിച്ചിരുന്നുവെങ്കിൽ. സംശയിക്കാതെ. പക്ഷേ. പിറുപിറുപ്പിന്റെ പതിഞ്ഞ സ്വരത്തിൽ ഞാൻ പറയുമായിരുന്നു: "എനിക്കൊരെഴുത്തുകാരനാവണം!" അതായിരുന്നു എന്റെ ആഗ്രഹം. എന്റെ നിശ്ശബ്ദമായ പ്രാർത്ഥന.

പതിനാലാം വയസ്സിൽ ഞാൻ എഴുതാൻ തുടങ്ങി. പലതും. കവിത. കഥ. ലേഖനം എല്ലാം. ഒരേകാങ്കവും എഴുതിനോക്കി. വിലാസമറിയുന്ന ആനുകാലിക പ്രസിദ്ധീകരണങ്ങൾക്കെല്ലാം അവയൊക്കെ അയച്ചുകൊണ്ടിരുന്നു. ബുക്ക് പോസ്റ്റയയ്ക്കാൻ വേണ്ട മുക്കാലണ സമാഹരിക്കുന്നതു മാത്രമായിരുന്നു പ്രശ്നം.

ഈ യജ്ഞം നടക്കുമ്പോൾ ഞാൻ ലോകത്തോടു നിശ്ശബ്ദമായി വിളിച്ചു പറയുകയായിരുന്നു. ഞാനിവിടെയുണ്ട്. ഈ കുഗ്രാമത്തിൽ. എഴുത്തുകാരനാവാൻ നോമ്പുനോറ്റിരിക്കുന്ന ഒരുവൻ. ഏതോ ഒ ര ജ്ഞാ ത ശ ബ്ദം അപ്പോൾ എന്നോടു കല്പിച്ചിരിക്കണം: "ശരി. നിന്റെ ശ്രമങ്ങൾ നോക്കട്ടെ!"

ചിലതൊക്കെ പ്രസിദ്ധീകരിച്ചു. കവിതയുടെ മന്ത്രവിദ്യ സ്വായത്തമാകുന്നില്ല എന്നു സ്വയം തോന്നിയതുകൊണ്ട് ഞാൻ കഥയിലേക്കു തിരിഞ്ഞു. ചിലതൊക്കെ പ്രസിദ്ധീകരിച്ചു. അജ്ഞാതസ്വരം വീണ്ടും ഞാൻ കേട്ടു: "ശരി. തുടങ്ങിയെന്നു മനസ്സിലായി. എന്താണ് നിനക്കെഴുതാനുള്ളത്?"

ഇവിടെയാണ് എഴുത്തുകാരന്റെ ഉള്ളിലെ സംഘർഷം ആരംഭിക്കുന്നത്. പ്രമേയം തിരഞ്ഞെടുക്കുന്നതുതന്നെ ഒരു സംഘർഷമാണ്. മനസ്സിന്റെ ഉള്ളറയിൽ സാദ്ധ്യതകളുണ്ട് എന്നു തോന്നി സൂക്ഷിച്ച പ്രമേയം പിന്നീടു പുറത്തെടുക്കുമ്പോൾ. അതുകൊണ്ടു വിശേഷിച്ചൊന്നും നേടാൻ പോകുന്നില്ലെന്നു ബോദ്ധ്യം വന്ന് അതുപേക്ഷിക്കേണ്ടി വരുന്നു. പ്രമേയം സ്വീകരിച്ചുവെന്നു വയ്ക്കുക, സംഘർഷത്തിന്റെ മറ്റൊരു ഘട്ടം വീണ്ടും ആരംഭിക്കുന്നു. പ്രമേയം അവതരിപ്പിക്കാനുള്ള രൂപം കണ്ടെത്തേണ്ടതുണ്ട്. അയാൾ ഒരു പാരമ്പര്യത്തിന്റെ പിന്മുറക്കാരനാണ്. അതിന്റെ കെട്ടുപാടുകളിൽ കുടുങ്ങിക്കിടക്കുന്നവനാണ്. താൻ മാനിക്കുന്ന ആ പാരമ്പര്യത്തെ അയാൾക്കു ലംഘിക്കേണ്ടിയിരിക്കുന്നു. പുതിയ വഴികൾ അന്വേഷിക്കേണ്ടിയിരിക്കുന്നു. പുതിയ വഴികൾ എന്നുവെച്ചാൽ പലപല അപകടങ്ങളും പതിയിരിക്കുന്നതാണെന്നറിയാം. പക്ഷേ, അതന്വേഷിക്കാൻ. മാർഗ്ഗതടസ്സങ്ങളെ മറികടക്കാൻ. അയാൾ വിധിക്കപ്പെട്ടവനാണ്.

എത്തേണ്ട ഇടങ്ങളിൽ എത്തിച്ചേരുമോ? സർഗ്ഗപ്രക്രിയയുടെ ഘട്ടത്തിൽ അബോധമായി ആ ചോദ്യമുയർത്തുന്ന മറ്റൊരു സംഘർഷം മനസ്സിലെവിടെയോ നടക്കുന്നു. അനുഭവത്തിൽനിന്ന് ഒരുകാര്യം അയാൾക്കു സ്പഷ്ടമാണ്. തന്റെ പരിമിതികളെയും ദൗർബല്യങ്ങളെയും പൊറുത്ത് ദയാപൂർവ്വമായ സ്നേഹത്തോടെ കാത്തിരിക്കുന്ന കുറച്ചു വായനക്കാരുണ്ട്. താൽക്കാലികമായ ഒരു വിനോദത്തിനുവേണ്ടി വായിക്കുന്നവരല്ല അവർ. അവർ നിങ്ങളുടെ കൃതി ഹൃദയത്തിലേക്കു സ്വീകരിച്ച്. സ്വന്തം അനുഭവങ്ങൾ അതോടു ചേർത്തുവച്ച് അവിടെ പുതിയൊരു സൃഷ്ടി നടത്തുന്നു. അവർ എണ്ണത്തിൽ കുറവായിരിക്കാം. പക്ഷേ. തന്റെ വാക്കുകൾ അവരുടെ മനസ്സിന്റെ വാതിൽക്കലെത്തുമ്പോൾ സ്വീകരിക്കപ്പെടുമോ? എഴുത്തുകാരന് ആ തീവ്രമായ ഉൽക്കണ്ഠയെയും നേരിടേണ്ടതുണ്ട്.

ഭരതമുനി നാട്യശാസ്ത്രത്തിൽ സദസ്സിനെ വിവരിക്കുന്നുണ്ട്. കലാകാരനോ കലാകാരിയോ രംഗവേദിയിൽ പ്രകടനം നടത്തുമ്പോൾ സഭാവാസികൾക്കുമപ്പുറം ഉയരത്തിൽ അദൃശ്യരായി ദേവകൾ എല്ലാം കണ്ടുകൊണ്ടിരിക്കുന്നുവെന്നാണ് ഭരതമതം. അതേപോലെ വിവേചനമുള്ള വായനക്കാർ ശ്രദ്ധാപൂർവ്വം നോക്കിയിരിക്കുന്നു. അവർ തെറ്റുകൾക്കു മാപ്പുതരുന്നു. എന്നെങ്കിലും ഒരിക്കൽ നിങ്ങൾ അവരെ തൃപ്തിപ്പെടുത്തുമെന്ന സഹാതാപപൂർവ്വമായ പ്രതീക്ഷയോടെ.



മനുഷ്യാവസ്ഥകളെപ്പറ്റി എഴുതുമ്പോൾ മനുഷ്യൻ എന്ന സങ്കീർണ്ണ സമസ്യയെ മനസ്സിലാക്കാനാണ് ഞാൻ എന്റേതായ ശ്രമം നടത്തുന്നത്. മനുഷ്യനെ മനസ്സിലാക്കാൻ കഴിഞ്ഞാലേ എന്റെ കാലഘട്ടത്തെ, ഞാൻ ജീവിക്കുന്ന സമൂഹത്തെ എനിക്കു മനസ്സിലാക്കാൻ കഴിയൂ എന്ന ബോദ്ധ്യമുണ്ട്. പരീക്ഷണശാലയിലെന്നപോലെ ശരീരത്തെ കീറിമുറിച്ചു നോക്കിയാൽ മാനുഷികമായ അപൂർണ്ണതകളെ കണ്ടെത്താൻ കഴിഞ്ഞെന്നു വരില്ല. ആ മനസ്സിനോടു താദാത്മ്യം പ്രാപിച്ച് അന്വേഷണം നടത്തിയാലേ കുറെയെങ്കിലും അറിയാൻ സാദ്ധ്യമാകൂ എന്ന് അനുഭവം എന്നെ ഓർമ്മിപ്പിക്കുന്നു.

ലോകത്തിലെല്ലായിടത്തുമുള്ള എന്റെ സഹപ്രവർത്തകരെപ്പോലെ ഈ സംഘർഷങ്ങളിലൂടെ, ഉൽക്കണ്ഠകളിലൂടെ ഞാനും എന്നും സഞ്ചരിക്കുന്നു.

സാഹിത്യത്തെസംബന്ധിച്ച ഒരു സിദ്ധാന്തവും എനിക്കു വാദിച്ചുറപ്പിക്കാനില്ല. പാണ്ഡിത്യമോ വിപുലമായ ലോകജ്ഞാനമോ എനിക്കവകാശപ്പെടാനില്ല. ജീവിതത്തിലെ കടന്നുപോയ ആറുദശകങ്ങളിൽ അധികകാലവും ഒരു കുഗ്രാമവും ഒരു ചെറുനഗരവുമായി ബന്ധപ്പെട്ടു കിടക്കുന്നു.

എനിക്കു സുപരിചിതമായ ഗ്രാമമാണ് എന്റെ ഭൂരിപക്ഷം കൃതികളുടെയും പശ്ചാത്തലം. അതിലൂടെ ഒഴുകിപ്പോകുന്ന പുഴ എന്റെ ജീവധമനിയാണ്. ഗ്രാമം എനിക്കു ശബ്ദങ്ങളും ബിംബങ്ങളും വാക്കുകളും തന്നു. ഗ്രാമത്തിലെയെന്നപോലെ, മനുഷ്യപ്രകൃതിയിലെ ഋതുഭേദങ്ങൾ എന്നും എന്നെ ആകർഷിക്കുന്നു. മനുഷ്യാവസ്ഥയിലെ സങ്കീർണ്ണതകൾ. കൊടുംക്രൂരനെന്നു വിധിക്കപ്പെട്ടവൻ ഒരിക്കൽ മൃദുലഹൃദയം തുറന്നുകാണിച്ച് നമ്മെ അമ്പരപ്പിക്കുന്നു. നന്മയുടെ നിറകുടമായി വിശേഷിപ്പിക്കപ്പെട്ടവൻ ഭീകരതയുടെ ദംഷ്ട്രകൾ അപ്രതീക്ഷിതമായി പുറത്തു കാട്ടുന്നു-മനുഷ്യൻ എന്ന നിത്യാദ്ഭുതത്തെപ്പറ്റി നാം ചിന്തിച്ച് അസ്വസ്ഥരാവുന്നു.

മനുഷ്യാവസ്ഥകളെപ്പറ്റി എഴുതുമ്പോൾ മനുഷ്യൻ എന്ന സങ്കീർണ്ണസമസ്യയെ മനസ്സിലാക്കാനാണ് ഞാൻ എന്റേതായ ശ്രമം നടത്തുന്നത്. മനുഷ്യനെ മനസ്സിലാക്കാൻ കഴിഞ്ഞാലേ എന്റെ കാലഘട്ടത്തെ. ഞാൻ ജീവിക്കുന്ന സമൂഹത്തെ എനിക്കു മനസ്സിലാക്കാൻ കഴിയൂ എന്ന ബോദ്ധ്യമുണ്ട്. പരീക്ഷണശാലയിലെന്നപോലെ ശരീരത്തെ കീറിമുറിച്ചു നോക്കിയാൽ മാനുഷികമായ അപൂർണ്ണതകളെ കണ്ടെത്താൻ കഴിഞ്ഞെന്നു വരില്ല. ആ മനസ്സിനോടു താദാത്മ്യം പ്രാപിച്ച് അന്വേഷണം നടത്തിയാലേ കുറെയെങ്കിലും അറിയാൻ സാദ്ധ്യമാകൂ എന്ന് അനുഭവം എന്നെ ഓർമ്മിപ്പിക്കുന്നു.

തിരിഞ്ഞുനോക്കുമ്പോൾ. ഒരല്പം കൃഷിസ്ഥലം പാട്ടത്തിനു കിട്ടിയ ഒരു ചെറിയ കൃഷിക്കാരൻ മാത്രമാണ് ഞാൻ എന്ന് എനിക്കു ബോദ്ധ്യമാകുന്നു. ലോകത്തിന്റെ പല ഭാഗത്തുമുണ്ടായ മഹത്തായ സാഹിത്യകൃതികളുമായി പരിചയപ്പെടാൻ എന്നും ഞാൻ ശ്രമിച്ചിട്ടുണ്ട്. ഇന്നും ശ്രമിക്കുന്നു. കഥയെഴുത്ത് എന്ന കലയുടെ അനന്തസാദ്ധ്യതകളെപ്പറ്റി ഓർമ്മിപ്പിക്കാൻ അത് എന്നും ഉപകരിക്കുന്നു. സ്വന്തം അതിരുകളും വരമ്പുകളും നിശ്ചയിക്കേണ്ടത് അവനവൻതന്നെയാണെന്ന് ഈ മഹത്തായ കൃതികൾ ഓർമ്മിപ്പിക്കുന്നു.

വിപുലവും വിചിത്രവും വ്യത്യസ്തവുമായ അനേകമനേകം സാദ്ധ്യതകൾ! പക്ഷേ. സ്വന്തം രചനയിലേർപ്പെടുമ്പോൾ എനിക്കു പരിചിതമായ പ്രമേയവും എന്റേതായ രൂപഘടനയും കണ്ടെത്തേണ്ടതുണ്ട്. എന്റെ മണ്ണിനും എന്റെ കാലാവസ്ഥയ്ക്കും ഇണങ്ങിയ വിത്തുകൾ മാത്രം തിരഞ്ഞെടുക്കാൻ എന്നിലെ കൃഷിക്കാരന്റെ കാലാകാലമായുള്ള നാട്ടറിവ് എന്നെ പ്രേരിപ്പിക്കുന്നു. ഭാരതത്തിനു സ്വന്തമായൊരു കഥാകഥനരീതിയുണ്ടായിരുന്നു. അതിപ്രാചീന



കാലത്തെ നമ്മുടെ കാഥികർ വിനോദത്തോടൊപ്പം വിദ്യയും പകരണമെന്ന ലക്ഷ്യമുള്ളവരായിരുന്നു. തത്ത്വശാസ്ത്രവും മനശ്ശാസ്ത്രവും രാജ്യതന്ത്രവും എല്ലാം പഠിപ്പിക്കാനുള്ള മാർഗ്ഗമായി അവർ കഥയെ കണ്ടവരാണ്. പഞ്ചതന്ത്രത്തിന്റെ കർത്താവായ വിഷ്ണുശർമ്മൻ കഥപറയൽ ഒരു വെല്ലുവിളിയായി സ്വീകരിച്ചതായിരുന്നു. അമരശക്തിരാജാവിന് രണ്ടു മക്കളെ വിദ്യാസമ്പന്നരാക്കണം. കൊട്ടാരത്തിലെ ഉപദേഷ്ടാക്കൾ പറഞ്ഞതനുസരിച്ച് ഓരോ വിഷയത്തിലും അധ്യയനം നല്കാൻ പല വർഷങ്ങൾ വേണ്ടിവരും. അപ്പോഴാണ് അസ്വസ്ഥനായ രാജാവിനോടു വിഷ്ണുശർമ്മനെന്ന പണ്ഡിതനെ വരുത്താൻ ചിലർ ഉപദേശിച്ചത്. മക്കൾക്കു വേണ്ട വിദ്യാഭ്യാസം നല്കിയാൽ വേണ്ടത്ര ഭൂമിയും സ്വത്തും നല്കാമെന്നു രാജാവ് പറഞ്ഞപ്പോൾ മഹാനായ ആ കഥാകാരൻ പറഞ്ഞത് ശ്രദ്ധിക്കുക. "രാജാവേ. ഭൂമിക്കും സ്വത്തിനുംവേണ്ടി അറിവ് വില്ക്കുന്ന ഒരു ചില്ലറക്കച്ചവടക്കാരനല്ല ഞാൻ. പക്ഷേ. നീതിശാസ്ത്രത്തിൽ അവർക്കു വേണ്ട അറിവു നല്കാൻ കഴിഞ്ഞില്ലെങ്കിൽ ഞാനെന്റെ പേര് ഉപേക്ഷിക്കും. ആറുമാസത്തിനകം ഈ കുമാരന്മാർ മറ്റു പലർക്കുമുള്ളതിലേറെ ജ്ഞാനം വിവിധ ശാഖകളിൽ നേടിയിട്ടില്ലെങ്കിൽ ഞാൻ ബ്രഹ്മപദംകൂടി ഉപേക്ഷിക്കുമെന്നതുറപ്പ്." എന്നിട്ടാണ് പഞ്ചതന്ത്രം നിർമ്മിച്ചതെന്നു പറയപ്പെടുന്നു.



ഞാനെങ്ങനെ ഒരു സാഹിത്യകാരനായി? എനിക്ക് ഇന്നും അതൊരദ്ഭുതമാണ്. വളരെ ഇടത്തരത്തിൽപ്പെട്ട, സാഹിത്യത്തിലോ പാണ്ഡിത്യത്തിലോ ഒരു പാരമ്പര്യവും അവകാശപ്പെ ടാനില്ലാത്ത ഒരു കർഷകകുടുംബത്തിലാണ് ഞാൻ പിറന്നത്. ഒരു തനി കുഗ്രാമത്തിൽ. അടുത്ത ബസ് സ്റ്റോപ്പ് ആറുനാഴിക അകലെ. തീവണ്ടിയാപ്പീസ് ആറുനാഴിക അകലെ. ഹൈസ്കൂൾ ഏഴുനാഴിക അകലെ. തുഞ്ചത്ത് എഴുത്തച്ഛന്റെ അദ്ധ്യാത്മരാമായണം തപ്പലില്ലാതെ വായിക്കാൻ കഴിഞ്ഞാൽ പഠിപ്പു പൂർത്തിയായി എന്നു വിശ്വസിക്കുന്നവരാണ് ഗ്രാമവാസികൾ. വയൽവരമ്പിലൂടെ കന്നുകാലികളെ. നെൽച്ചെടികൾ കടിക്കാൻ അവസരം കൊടുക്കാതെ. വേഗത്തിൽ തെളിച്ച്. പുഴയിലെത്തിക്കാൻ കഴിഞ്ഞാൽ പാടത്തു പണിയിലേക്ക് ഇറങ്ങാൻ ഒരു കുട്ടിക്കു സമയമായെന്ന് മുതിർന്നവർ നിശ്ചയിക്കുന്നു.

സോമദേവൻ കഥാസരിത് സാഗരം രചിച്ചത് വിധവയും ദുഃഖിതയുമായ ഒരു രാജ്ഞിക്ക് ജീവിതത്തിൽ വിശ്വാസം തിരിച്ചുകിട്ടാൻവേണ്ടിയായിരുന്നു എന്നും ഭാരതീയർ വിശ്വസിക്കുന്നു.

ചുരുക്കത്തിൽ പ്രാചീന കഥാകാരന്മാരുടെ ലക്ഷ്യങ്ങൾ ഇവയായിരുന്നു. ഒന്ന്: പ്രപഞ്ചത്തിന്റെ സങ്കീർണ്ണസത്യങ്ങളുമായി സമരസപ്പെടാൻ സഹായിക്കുക. രണ്ട്: ജീവിതത്തിലുള്ള വിശ്വാസം വളർത്തുക. ഇന്നും അവ പ്രസക്തമാണെന്നു പറഞ്ഞാൽ അതൊരു സത്യപ്രസ്താവനയായി നിലനില്ക്കുക തന്നെ ചെയ്യും.

വിഷ്ണുശർമ്മന്റെ ബാദ്ധ്യതകൾക്ക് ഇന്നു സാംഗത്യമുണ്ടായി എന്നുവരില്ല. പല വിജ്ഞാനശാഖകളും പഠിക്കാൻ ഉപകരിക്കുന്ന പാഠപുസ്തകങ്ങൾ വേണ്ടത്രയുണ്ട്. വെറും വിനോദം മറ്റു പല മീഡിയകളും വേണ്ടത്ര പ്രദാനം ചെയ്യുന്നുണ്ട്. സംഭ്രമജനകമായ കഥകൾക്കാണെങ്കിൽ കൂട്ടക്കൊലകളുടെയും കൂട്ടബലാൽസംഗങ്ങളുടെയും രാജ്യദ്രോഹത്തിന്റെയും ഹവാലാകേസുകളുടെയും വിശദാംശങ്ങളുമായി വർത്തമാനപത്രങ്ങൾ ദിവസവും നമ്മുടെ മുമ്പിലെത്തുന്നു.

പക്ഷേ, എഴുത്തുകാരൻ പ്രവർത്തിച്ചുകൊണ്ടേ ഇരിക്കുന്നു. പല പ്രതിസന്ധികളും ഉണ്ടെങ്കിലും, അത്രയൊന്നും അഭിനന്ദിക്കപ്പെടുന്നതല്ല തന്റെ കർമ്മമെന്നറിയുന്നുവെങ്കിലും. അയാൾ തുടർന്നുകൊണ്ടേ ഇരിക്കുന്നു. തന്റെ ചുറ്റുമുള്ള ജീവിതദുരിതങ്ങൾക്ക് അയാൾ സാക്ഷിയാണ്. അയാൾ എഴുത്തുകാരനായതുകൊണ്ട് ശരാശരി പൗരനെക്കാൾ അയാളിൽ അസ്വാസ്ഥ്യവും വേദനയും പ്രതികരണവും നീണ്ടുനില്ക്കുന്നു. സത്യത്തിന്റെ ശിഥിലീകരണവും മനുഷ്യചൈതന്യത്തിനേല്ക്കുന്ന പീഡനവും അയാളെ അഗാധമായി വേദനിപ്പിക്കുന്നു. ഒരിക്കൽ പവിത്രമെന്നു സങ്കല്പിച്ച മൂല്യങ്ങളെ ചവിട്ടിമെതിച്ചുകൊണ്ട് മുകൾത്തട്ടിലെത്താനുള്ള നമ്മുടെ വ്യഗ്രതയെ ഓർത്ത് അയാൾ അകമേ കരയുന്നു. പല സംഘർഷങ്ങളുടെയും നടുവിലാണയാൾ. ഭരണാധിപരും ഭരണീയരും തമ്മിലുള്ള സംഘർഷം. സംസ്കാരവും വിരുദ്ധശക്തികളും തമ്മിലുള്ള സംഘർഷം. പാപപുണ്യങ്ങളെപ്പറ്റിയുള്ള വ്യത്യസ്ത സങ്കല്പങ്ങൾ തമ്മിലുള്ള സംഘർഷം.... അങ്ങനെ നിരവധി സംഘട്ടനകോലാഹലങ്ങളുടെ നടുവിലാണയാൾ.

ഈ അസ്വാസ്ഥ്യങ്ങളുടെയും സംഘർഷങ്ങളുടെയും നടുവിലൂടെ സഞ്ചരിച്ച് നീതിയുടെയും സത്യത്തിന്റെയും മനുഷ്യമഹത്ത്വത്തിന്റെയും മൂല്യങ്ങളിലധിഷ്ഠിതമായ ഒരു മേഖല-ശാന്തിയുടെ ഒരു പീഠഭൂമി ഉണ്ടോ എന്നന്വേഷിക്കാൻ അയാൾ ബാദ്ധ്യസ്ഥനാവുന്നു. അതിന്റെ ഭാഗമായി ചില അടിസ്ഥാനപരമായ ചോദ്യങ്ങൾ ഉന്നയിക്കാൻ അയാൾ വെമ്പുന്നു. തൃപ്തികരമായ ഉത്തരങ്ങൾ അയാൾക്ക് ഒരിക്കലും കിട്ടുന്നില്ല. സമൂഹവും പ്രകൃതിയും ഈശ്വരനും മൗനംപാലിക്കുന്നു. ചോദ്യങ്ങൾ ശിലാശിഖരങ്ങളിൽ തട്ടി തിരിച്ചുവന്ന് സ്വന്തം ഹൃദയത്തിൽത്തന്നെ പ്രതിധ്വനിയുയർത്തുന്നു. എങ്കിലും അയാൾക്ക് ഈ അന്വേഷണം തുടർന്നുകൊണ്ടേ ഇരിക്കണം, ചോദ്യങ്ങൾ ചോദിച്ചുകൊണ്ടേ ഇരിക്കണം.

ചുറ്റുമുള്ള ഈ ദുരിതാവസ്ഥകൾക്ക് ഒരു പ്രതിവിധി പൊടുന്നനെ നിർദ്ദേശിക്കാൻ അയാൾ പ്രാപ്തനല്ല. അവ തുടച്ചുനീക്കാനുള്ള നിയമങ്ങൾ നടപ്പിലാക്കാനുള്ള അധികാരപദവികളും അയാൾക്കില്ല. സമൂഹത്തിന്റെ ശരീരത്തിന്റെ നാഡീസ്പന്ദനം നോക്കി പറ്റിയ പ്രതിവിധികൾ പൊടുന്നനെ കുറിച്ചിടാൻ കഴിയുന്ന മഹാ ഭിഷഗ്വരനുമല്ല അയാൾ. പക്ഷേ. ജീവിതത്തിന്റെ സംഗീതത്തിന്റെ താളം തെറ്റുന്നു എന്ന് അയാൾക്കു ചൂണ്ടിക്കാണിക്കാൻ കഴിയുന്നു. അതുകൊണ്ട് അയാളുടെ മനസ്സിലുയരുന്ന ഉൽക്കണ്ഠയും വേദനയും രോഷവും സമാനമനസ്കരുമായി പങ്കിടാനെങ്കിലും കഴിഞ്ഞാൽ അയാൾക്ക് അല്പം ആശ്വാസം കൈവരുന്നു.

ജീവിതമെന്ന ഈ വാണിഭസ്ഥലത്തെ കോലാഹലങ്ങൾ ചെവിടടപ്പിക്കുന്നതാണ്. അതിന്റെ സിരാകേന്ദ്രങ്ങളിലൊരിടത്ത് അയാൾ ഏകാകിയായി നില്ക്കുന്നു. കലാപകോലാഹലങ്ങൾക്കിടയിൽ അയാളുടെ ശബ്ദം ഒറ്റപ്പെട്ടതും പതിഞ്ഞതും ആയിരിക്കാം. ആൾക്കൂട്ടങ്ങൾക്കിടയിൽ എവിടെയോ ചിലർ അതു പിടിച്ചെടുക്കാൻ കാതോർത്തു കാത്തിരിക്കുന്നു എന്ന വിശ്വാസം അയാളെ നിലനിർത്തുന്നു.

ദൈവം അയാളുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ട് ചോദിച്ചുവെന്നു കരുതുക: "നിനക്കെന്തു വേണം?"

അക്ഷമയോടെ അയാൾ മറുപടി പറഞ്ഞേക്കും: "ഈ ജീവിതത്തെക്കാൾ ജീവസ്സുറ്റ ജീവിതം!"

നന്ദി. എല്ലാവർക്കും നന്ദി.



# ഡോക്ടർ ആർ. പ്രസന്നൻ

ദീർഘകാലം നിയമസഭാ സെക്രട്ടറിയായിരുന്ന ഡോ. ആർ. പ്രസന്നൻ എഴുതിയ തന്റെ നിയമസഭാനുഭവക്കുറിപ്പുകളുടെ രണ്ടാം ഭാഗം. ഒന്നാം ഭാഗം പ്രസിദ്ധീകരിച്ചത് കലാകൗമുദിയിൽ തന്നെയായിരുന്നു.

# നിയമസഭയിൽ നിശ്ശബ്ദനായി

## രണ്ടാം ഭാഗം

### ഒന്ന്

മനുഷ്യജീവിതത്തിലെന്നപോലെ രാജ്യചരിത്രഗതിയിലും അവിചാരിതമായ സംഭവങ്ങളാണല്ലോ വലിയ വ്യതിയാനങ്ങൾ വരുത്തുന്നത്. രാഷ്ട്രീയത്തിലും അപ്രതീക്ഷിതസംഭവങ്ങൾ വലിയ മാറ്റങ്ങൾക്കു വഴിയൊരുക്കുന്നതു സാധാരണമാണ്.

തിരഞ്ഞെടുപ്പു കേസിൽ പ്രധാനമന്ത്രി ശ്രീമതി ഇന്ദിരാഗാന്ധിക്കെതിരായ വിധിയും. തുടർന്നുണ്ടായ അടിയന്തരാവസ്ഥാപ്രഖ്യാപനവും കഴിഞ്ഞ ദശകത്തിലെ നമ്മുടെ രാജ്യചരിത്രത്തിലും കേരള രാഷ്ട്രീയത്തിലും എന്തെല്ലാം മാറ്റങ്ങളാണു വരുത്തിയത്?

1970 ഒക്ടോബർ നാലാം തീയതി അധികാരത്തിലേറിയ അച്യുതമേനോൻ മന്ത്രിസഭ അഞ്ചുവർഷക്കാലാവധി കഴിഞ്ഞ് 1975 ഒക്ടോബർ ആദ്യവാരത്തിൽ ഭരണഭാരംവിട്ടൊഴിയേണ്ടതായിരുന്നു. നിയമസഭയുടെയും മന്ത്രിസഭയുടെയും നിശ്ചിത കാലാവധി അവസാനിക്കുവാൻ ഏകദേശം ഒരു നൂറു ദിവസങ്ങൾ മാത്രം അവശേഷിച്ചിരുന്ന സന്ദർഭത്തിലാണ് ജൂൺ 26-ാം തീയതി അപ്രതീക്ഷിതമായി ഇന്ത്യാ മഹാരാജ്യത്ത് ആദ്യമായി അടിയന്തരാവസ്ഥ പ്രഖ്യാപിക്കപ്പെട്ടത്. തുടർന്ന് ലോക്സഭയുടേയും സംസ്ഥാന നിയമസഭകളുടേയും ആയുർദൈർഘ്യം വർദ്ധിച്ചതിന്റെ ഫലമായി. അഞ്ചു വസന്തങ്ങളും വർഷവും ശിശിരവും ഗ്രീഷ്മവും ചരിത്രത്തിലാദ്യമായി കാണുവാൻ കഴിഞ്ഞ കേരളത്തിലെ ഒരു നിയമസഭയ്ക്ക്. വീണ്ടും ഋതുക്കൾ മാറിവരുന്നതു കാണുവാനുള്ള അപൂർവ്വഭാഗ്യം ലഭിച്ചു.

അടിയന്തരാവസ്ഥ പ്രഖ്യാപിക്കപ്പെടാതിരിക്കുകയും നിശ്ചിതസമയത്തു തിരഞ്ഞെടുപ്പു നടക്കുകയും ചെയ്തിരുന്നെങ്കിൽ എന്തു സംഭവിക്കുമായിരുന്നു?

കോൺഗ്രസ്സും ഇന്ത്യൻ കമ്മ്യൂണിസ്റ്റ് പാർട്ടിയും റവല്യൂഷണറി സോഷ്യലിസ്റ്റ് പാർട്ടിയും പ്രജാ സോഷ്യലിസ്റ്റ് പാർട്ടിയും മുസ്ലിം ലീഗിലെ ഒരു വിഭാഗവും കേരളാ കോൺഗ്രസ്സിലെ വിമത വിഭാഗവും ചേർന്നുള്ള അന്നത്തെ ഭരണമുന്നണിക്കു തിരഞ്ഞെടുപ്പിൽ ഭൂരിപക്ഷം സ്ഥാനങ്ങൾ കരസ്ഥമാക്കുവാൻ കഴിയുമായിരുന്നുവോ? ഭൂരിപക്ഷം നേടിയിരുന്നെങ്കിൽത്തന്നെയും ശ്രീ. അച്യുതമേനോൻ മുഖ്യമന്ത്രിസ്ഥാനത്തു തുടരുമായിരുന്നുവോ? പ്രബലകക്ഷിയായ കോൺഗ്രസ്സ് മന്ത്രിസഭാനേതൃത്വം ആവശ്യപ്പെടുമായിരുന്നുവെങ്കിൽ, ആരായിരിക്കും മുഖ്യമന്ത്രിയാവുക? കോൺഗ്രസ്സിനുള്ളിൽ നിർണ്ണായകശക്തിയായിക്കഴിഞ്ഞിരുന്ന യുവജനവിഭാഗം ശ്രീ. കരുണാകരന്റെ സ്ഥാനാർത്ഥിത്വത്തിനു പിന്തുണ നല്കുമായിരുന്നുവോ?

മാർക്സിസ്റ്റ്മുന്നണിയിൽപ്പെട്ട അന്നത്തെ കക്ഷികളായിരുന്ന സോഷ്യലിസ്റ്റ് പാർട്ടി, കർഷകത്തൊഴിലാളി പാർട്ടി, കേരളാ സോഷ്യലിസ്റ്റ് പാർട്ടി എന്നിവയോടൊപ്പം കേരളാകോൺഗ്രസ്സും മുസ്ലിം ലീഗിലെ വിമതവിഭാഗവും ഒന്നിച്ചുനിന്നു തിരഞ്ഞെടുപ്പിൽ മത്സരിച്ചിരുന്നുവെങ്കിൽ അവർക്ക് അനായാസേന ഭൂരിപക്ഷം ലഭിക്കുമായിരുന്നില്ലേ? മുഖ്യമന്ത്രിപദത്തിലേക്ക് ശ്രീ. നമ്പൂതിരിപ്പാട് ഒരിക്കൽക്കൂടി തിരിച്ചു വരുമായിരുന്നുവോ? ശ്രീ. ജ്യോതിബസുവിനെപ്പോലെ അദ്ദേഹവും സ്വന്തം സംസ്ഥാനത്തിൽത്തന്നെ വേരുറപ്പിച്ചു നില്ക്കുമായിരുന്നുവോ? മാർക്സിസ്റ്റ് കക്ഷിയോടൊപ്പം നിന്നിരുന്നുവെങ്കിൽ കേരളാകോൺഗ്രസ്സിന്റെ ഭാവി എന്താകുമായിരുന്നു?

ഇവയെല്ലാം ചരിത്രവിദ്യാർത്ഥികൾക്ക് ഒരു പക്ഷേ, കൗതുകം പകരുന്ന അലസചിന്താസന്തതികളാണ്. രാഷ്ട്രീയത്തിൽ അവയ്ക്കൊന്നും സ്ഥാനമില്ല. 'എങ്കിലു'കൾക്കും 'പക്ഷേ'കൾക്കും അവിടെ പ്രസക്തിയില്ല. രാഷ്ട്രീയ പ്രസ്ഥാനങ്ങളുടെയും നേതാക്കന്മാരുടെയും ഭാഗധേയവും ഭാഗ്യനിർഭാഗ്യങ്ങളും നിർണ്ണയിക്കുന്നത് പലപ്പോഴും അവിചാരിത സംഭവങ്ങളാണ്. എത്ര പ്രഗല്ഭനും പരിചയസമ്പന്നനും കുശാഗ്രബുദ്ധിയുമായ നേതാവായാലും, അപ്രതീക്ഷിതസംഭവങ്ങളെയും അവയുടെ അനന്തരഫലങ്ങളെയും നിയന്ത്രിക്കാനാവില്ല. കണക്കുകൂട്ടലുകളാകെ പിഴച്ചുപോവുകയും പാടുപെട്ടു പടുത്തുയർത്തിയതൊക്കെ തങ്ങളുടെ മുമ്പാകെ തകർന്നടിയുകയും ചെയ്യുന്നത് ഹതാശരായി നോക്കിനില്ക്കാനേ അവർക്കു കഴിയുകയുള്ളൂ.

പ്രധാനമന്ത്രിയുടെ പ്രക്ഷേപണിപ്രസംഗത്തിലൂടെയാണ് അടിയന്തരാവസ്ഥയുടെ പ്രഖ്യാപനത്തെക്കുറിച്ചു ജനം അറിഞ്ഞത്. നഗരങ്ങളിലും നാട്ടിൻപുറങ്ങളിലും ടെലിവിഷനിലെ മിനിസ്ക്രീൻ മിന്നിത്തുടങ്ങിയിട്ടില്ലാത്ത കാലമായിരുന്നതിനാൽ. ശ്രീമതി ഇന്ദിരാഗാന്ധിയുടെ നേർത്തതെങ്കിലും ദൃഢമായ ശബ്ദം മാത്രമേ കേൾക്കാൻ കഴിഞ്ഞുള്ളൂ.

പ്രധാനമന്ത്രിയുടെ പ്രസംഗം കേട്ടപ്പോഴും പിറ്റേദിവസത്തെ പ്രഭാതപത്രങ്ങൾ വായിച്ചപ്പോഴും അടിയന്തരാവസ്ഥാപ്രഖ്യാപനത്തിന്റെ ഗൗരവം പൂർണ്ണമായും പലർക്കും മനസ്സിലായില്ല. പാകിസ്ഥാനുമായും ചൈനയുമായുമുള്ള യുദ്ധകാലത്ത് ഏർപ്പെടുത്തിയിരുന്ന അടിയന്തരാവസ്ഥയുടെ വകഭേദമെന്നേ പലരും കരുതിയുള്ളൂ. രായ്ക്കുരാമാനം പ്രതിപക്ഷനേതാക്കന്മാരെയെല്ലാം പ്രതിരോധത്തടങ്കലിലാക്കിയെന്നു കേട്ടപ്പോഴും സാധാരണയിൽ



അല്പം കവിഞ്ഞ നടപടിയായി മാത്രമേ അതിനെ കണക്കാക്കിയുള്ളൂ.

അടിയന്തരാവസ്ഥ പ്രഖ്യാപിച്ചതിൽ പ്രതിഷേധിക്കുവാനായി പിറ്റേദിവസം സെക്രട്ടേറിയറ്റിനു മുന്നിൽ ഒരു പ്രകടനം നടന്നു. അടിയന്തരാവസ്ഥയെക്കുറിച്ചുള്ള അവബോധം ജനഹൃദയങ്ങളിൽ വേണ്ടത്ര കടന്നുചെല്ലാത്തതുകൊണ്ടാവാം, പ്രതിപക്ഷപ്പാർട്ടികളിലെ സാധാരണ പ്രവർത്തകരും കാഴ്ചക്കാരായി നാട്ടുകാരും അവിടെ തടിച്ചുകൂടിയിരുന്നു. രണ്ടുനാൾകൊണ്ടു വന്ന അവസ്ഥാമാറ്റം അന്നവർ വഴിയാംവണ്ണം മനസ്സിലാക്കിയിട്ടില്ലായിരുന്നു. കാലേകൂട്ടി വിശദമായി പൊലീസിനെ വിവരം അറിയിച്ചശേഷം പ്രകടനം തുടങ്ങുകയും. വെയിലേറ്റു വാടുന്നതിനു മുൻപ് കർമ്മധീരന്മാരായ സമരയോദ്ധാക്കളെ കാത്തുകിടക്കുന്ന പൊലീസ്‌വണ്ടിയിൽ കയറ്റിവിടുകയും കലാപരിപാടികൾ കണ്ട കൃതാർത്ഥതയോടെ കാണികൾ പിരിഞ്ഞുപോവുകയും ചെയ്യുന്ന പതിവിനു വിപരീതമായാണ് അടിയന്തരാവസ്ഥയുടെ അരങ്ങേറ്റം നടന്നത്.

അവസരത്തിനൊത്തുയരുവാനും താഴുവാനും മറ്റു പല[illegible]തിനും കഴിവുള്ള നിയമസമാധാനപാലകർക്ക് അവരുടെ അപാരമായ സാമർത്ഥ്യം പ്രകടമാക്കുവാൻ അപ്രതീക്ഷിതമായി ലഭിച്ച അവസരം അവർ 'ഫലപ്രദമാം'വിധം പ്രയോജനപ്പെടുത്തുകതന്നെ ചെയ്തു.

അനുഭവംപോലെ മറ്റൊരു പാഠവുമില്ലല്ലോ. അക്കാരണത്താലാവാം, ഏതാനും ദിവസംകഴിഞ്ഞ് പ്രതിപക്ഷനേതാക്കന്മാരെ 'അകാരണമായി' തുറുങ്കിലടച്ചതിൽ പ്രതിഷേധിക്കാനായി സെക്രട്ടേറിയറ്റ് നടയിൽ പ്രകടനം [illegible]ത്തിയപ്പോൾ അധികമാരും അതിൽ പങ്കെടുക്കാൻ ധൈര്യപ്പെട്ടില്ല. കാണികളാവട്ടെ. അപകടം പതിയിരിക്കുന്ന നിരത്തുകളിൽനിന്ന് അകന്നുമാറി ബഹുനിലക്കെട്ടിടങ്ങളുടെ സുരക്ഷിതമായ വരാന്തകളിലേക്ക് ഒതുങ്ങിക്കൂടി. ആദ്യാനുഭവത്തിലെ ക്ഷതങ്ങളും മുറിപ്പാടുകളും മാറുന്നതിനും മറയുന്നതിനും മുമ്പു ലഭിച്ച തീവ്രാനുഭവങ്ങൾ അലയടിച്ചുയർന്ന ആവേശത്തെ കെടുത്തിയിരിക്കണം. ഏതായാലും ഏറെക്കാലത്തേക്കു സെക്രട്ടേറിയറ്റിന്റെ ഏഴയലത്തുപോലും പ്രകടനങ്ങളൊന്നും കാണാൻ കഴിഞ്ഞില്ല.

അപ്പോഴേക്കും അടിയന്തരാവസ്ഥ എന്നാൽ എന്താണെന്ന് ജനത്തിന് ഏറെക്കുറെ മനസ്സിലായിത്തുടങ്ങി. നേതാക്കന്മാരുടെ അറസ്റ്റും. പ്രതിഷേധിക്കാനെത്തിയവരെ പിരിച്ചുവിടാൻ നടത്തിയ കടുത്ത ബലപ്രയോഗവും മാത്രമല്ല. സെക്രട്ടേറിയറ്റ് നടയിലെ സമരപ്പന്തലുകളുടെ തിരോധാനവും. പൊതുനിരത്തുകൾ ജാഥാവിമുക്തമായതും. പണിശാലകളിലും പള്ളിക്കൂടങ്ങളിലും പാടങ്ങളിലും സമരങ്ങളും പണിമുടക്കുകളും പാടേ നിലച്ചതും സർക്കാരാഫീസുകളിലെ മേലുംകീഴുമുള്ള ജീവനക്കാർ സമയത്തിനെത്തുന്നതും. എത്തിക്കഴിഞ്ഞാൽ വൈകുംവരെ ഇരിപ്പിടത്തിൽത്തന്നെ കാണപ്പെടുന്നതും. അപരിചിതമായിക്കഴിഞ്ഞിരുന്ന അച്ചടക്കത്തിന്റെ ആവിർഭാവവും അടിയന്തരാവസ്ഥാപ്രഖ്യാപനത്തിന്റെ അനന്തരഫലങ്ങളാണെന്ന് അവർ അനുഭവത്തിലൂടെ അറിഞ്ഞു.



ഇ.എം.എസ്. നമ്പൂതിരിപ്പാട്

സ്വാഭാവികമായും അടിയന്തരാവസ്ഥയുടെ ആദ്യനാളുകളിൽ നാട്ടിൽ നടമാടിയ സമാധാനവും ശാന്തതയും ബഹുഭൂരിപക്ഷംപേർക്കും ആശ്വാ[illegible]വും സ്വാഗതാർഹവുമായിത്തോന്നി. വർത്തമാനപത്രങ്ങളും മറ്റു പ്രസിദ്ധീകരണങ്ങളും സെൻസറിംഗിനു വിധേയമായിരുന്നതിനാൽ. അടിയന്തരാവസ്ഥയ്ക്കെതിരായ അപശബ്ദങ്ങൾ ആരുമാരും അറിഞ്ഞതുമില്ല. വാർത്താമാദ്ധ്യമങ്ങളെല്ലാം അടിയന്തരാവസ്ഥയെ അനുകൂലിച്ചും പ്രകീർത്തിച്ചുംകൊണ്ടുള്ള വാർത്തകൾക്കു വമ്പിച്ച പ്രചാരം നല്കുകയും ചെയ്തിരുന്നു.

സ്ഥിതിഗതികൾ തികച്ചും നിയന്ത്രണാധീനമാണെന്നു തോന്നിയതിനാലാവാം. 'ആഭ്യന്തര'സുരക്ഷിതത്വ നിയമമനുസരിച്ച് അറസ്റ്റുചെയ്തു തടവിൽ പാർപ്പിച്ചിരുന്ന കേരളാകോൺഗ്രസ്സ് നേതാക്കന്മാരെ രണ്ടുമൂന്നു ദിവസത്തിനകം പുറത്തുവിട്ടത്. ഏതാനും ദിവസം കഴിഞ്ഞ് ശ്രീ. ഇ.എം.എസ്. നമ്പൂതിരിപ്പാടിനെയും മറ്റ് ഉപരിതല മാർക്സിസ്റ്റ് നേതാക്കന്മാരെയും വിട്ടയച്ചു. പക്ഷേ. ബഹുജനസമരങ്ങളിൽ സജീവപങ്കാളിത്തം വഹിച്ചിരുന്ന മദ്ധ്യതല നേതാക്കന്മാരിൽ പലർക്കും അകത്തുതന്നെ കഴിയേണ്ടി വന്നു. നിരുപദ്രവികളെന്നു പൊതുവേ കരുതപ്പെട്ടിരുന്ന ചില സോഷ്യലിസ്റ്റ് നേതാക്കന്മാരും ഗവൺമെന്റിന്റെ ദൃഷ്ടിയിൽ അപകടകാരികളും അട്ടിമറിക്കാരുമായി മാറിയത് പലരെയും അദ്ഭുതപ്പെടുത്തി. പക്ഷേ. 'സമ്പൂർണ്ണവിപ്ളവ സിദ്ധാന്ത'ത്തിന്റെ പ്രണേതാവായ ശ്രീ. ജയപ്രകാശ് നാരായണനുമായി അവർക്കുണ്ടായിരുന്ന ആത്മീയൈക്യമായിരിക്കണം അവരെയുംകൂടി തടങ്കലിൽ വയ്ക്കാൻ ഗവൺമെന്റിനെ പ്രേരിപ്പിച്ചത്.

അടിയന്തരാവസ്ഥാപ്രഖ്യാപനത്തിന്റെ ഭരണഘടനാപരമായ സാധുതയെ മദിരാശി ഹൈക്കോടതിയിൽ 'സ്വരാജ്യാ' പത്രാധിപർ ചോദ്യംചെയ്തത് ദില്ലിയിലെ ഭരണവൃത്തങ്ങളിൽ പരിഭ്രാന്തി പരത്തി. ഇതര ഹൈക്കോടതികളിലും അത്തരം ഹർജികൾ പരിഗണനയ്ക്കു വന്നേക്കുമെന്നും അതു നീണ്ട ഒരു നിയമയുദ്ധത്തിനു വഴിവയ്ക്കുമെന്നും ഭരണാധികാരികൾ ന്യായമായും ഭയപ്പെട്ടു. ഇന്ദിരാഗാന്ധിയുടെ തിരിഞ്ഞെടുപ്പു കേസിൽ അലഹബാദ് ഹൈക്കോടതിയും സുപ്രീം കോടതിയും കൈക്കൊണ്ട തീരുമാനത്തെത്തുടർന്നുണ്ടായ പ്രതികൂലസാഹചര്യങ്ങളെ അതിജീവിക്കാനായി പ്രഖ്യാപിക്കപ്പെട്ട അടിയന്തരാവസ്ഥയെ കോടതികളുടെ വിധിതീർപ്പിനു വിധേയമാക്കുവാൻ അവർ തയ്യാറില്ലായിരുന്നു.

കോടതികളുടെ അധികാരപരിധിയിൽനിന്നും അക്കാര്യം ഒഴിവാക്കുവാൻ ഒരു ഭരണഘടനാഭേദഗതികൊണ്ടു മാത്രമേ സാദ്ധ്യമാവുകയുള്ളൂ എന്നു ബോദ്ധ്യമായതിനെത്തുടർന്ന് കേന്ദ്ര ഗവൺമെന്റ് ദ്രുതഗതിയിൽ അതിലേക്കായി ഒരു ബിൽ പാർലമെന്റിൽ അവതരിപ്പിച്ചു പാസ്സാക്കുകയുണ്ടായി. പാർലമെന്റിന്റെ ഇരുസഭകളും അംഗീകരിച്ചുവെങ്കിലും രാഷ്ട്രപതിയുടെ അനുമതി ലഭിക്കുന്നതിനായി പ്രസ്തുത ബിൽ. പകുതി സംസ്ഥാന നിയമസഭകളുടെയെങ്കിലും അംഗീകാരം നേടേണ്ടതുണ്ടായിരുന്നു. അതിലേക്കായി സംസ്ഥാന നിയമസഭകളെല്ലാം അടിയന്തരമായി സമ്മേളിക്കുവാൻ കേന്ദ്രത്തിൽനിന്നും നിർദ്ദേശം ലഭിച്ചു.

അടിയന്തരാവസ്ഥയിൽ എല്ലാം അടിയന്തരമായി നടക്കണമല്ലോ. സാധാരണ സന്ദർഭങ്ങളിൽ നിയമസഭാസമ്മേളന വിജ്ഞാപനം പ്രസിദ്ധം ചെയ്യുന്നതും അംഗങ്ങൾക്കു സമൻസ് അയയ്ക്കുന്നതും സമ്മേളനാരംഭത്തിന് ഏകദേശം മൂന്നോ. നാലോ ആഴ്ചകൾക്കുമുമ്പായിരിക്കും. കേന്ദ്ര ഗവൺമെന്റിൽനിന്ന് അടിയന്തരസന്ദേശം ലഭിച്ചതനുസരിച്ച് മന്ത്രിസഭ ചേരുകയും നിയമസഭ അടിയന്തരമായി സമ്മേളിക്കുവാനുള്ള തീരുമാനം കൈക്കൊള്ളുകയും ചെയ്തു. ഗവർണ്ണറുടെ വിജ്ഞാപനം അന്നുതന്നെ പുറപ്പെടുവിച്ചു. സമ്മേളന വിവരം സഭാംഗങ്ങളെ പത്രക്കുറിപ്പുവഴിയായും കമ്പിസന്ദേശംമൂലവുമാണ് അറിയിച്ചത്.

അടിയന്തരാവസ്ഥാപ്രഖ്യാപനത്തിനുശേഷമുള്ള ആദ്യത്തെ നിയമസഭാസമ്മേളനം മറ്റുതരത്തിലും പ്രത്യേകതയുള്ളതായിരുന്നു. അടിയന്തരമായി വിളിച്ചുകൂട്ടിയതുകൊണ്ട് അംഗങ്ങൾക്കു ചോദ്യങ്ങൾ അയയ്ക്കാനുള്ള സമയം ഉണ്ടായിരുന്നില്ല. പതിനഞ്ചു ദിവസംമുമ്പെങ്കിലും അംഗങ്ങളിൽനിന്നു ചോദ്യങ്ങൾ ലഭിച്ചെങ്കിൽ മാത്രമേ. അവയുടെ സ്വീകാര്യതയും മറ്റും പരിശോധിച്ചശേഷം ബന്ധപ്പെട്ട മന്ത്രിമാർക്ക് അയയ്ക്കുവാനും അവർക്കാവശ്യമായ വിവരങ്ങൾ ശേഖരിച്ചു മറുപടി തയ്യാറാക്കുവാനും കഴിയുകയുള്ളൂ. അതിനാൽ ഗവൺമെന്റിന്റെ അഭ്യർത്ഥനയെ ആദരിച്ച് ചോദ്യോത്തരവേള വേണ്ടെന്നു വയ്ക്കേണ്ടിവന്നു.

പത്രങ്ങളുടെയും ഇതര വാർത്താമാദ്ധ്യമങ്ങളുടെയുംമേൽ ഗവൺമെന്റ് കർ

ശനമായ സെൻസറിംഗ് ഏർപ്പെടുത്തിയിരുന്നു. അടിയന്തരാവസ്ഥയെ പ്രത്യക്ഷമായോ. പരോക്ഷമായോ എതിർക്കുന്നതും ഗവൺമെന്റിന്റെ നയപരിപാടികളെയും പ്രവർത്തനങ്ങളെയും വിമർശിക്കുന്നതുമായ വാർത്തകളെ തമസ്കരണം ചെയ്യുക എന്നതായിരുന്നു സെൻസറിംഗിന്റെ ഉദ്ദേശ്യമെങ്കിലും. ഫലത്തിൽ അയലത്തു നടക്കുന്ന കാര്യങ്ങൾപോലും യഥാതഥമായി പ്രസിദ്ധീകരിക്കാൻ പത്രങ്ങൾക്ക് അനുവാദമില്ലാത്ത സ്ഥിതിയായി. ഒന്നുകിൽ സ്വന്തം ലേഖകന്മാർ തയ്യാറാക്കുന്ന നിയമസഭാനടപടികളുടെ റിപ്പോർട്ടുകൾ സെൻസറിംഗ് ഉദ്യോഗസ്ഥന്റെ പരിശോധനയ്ക്കുശേഷം ലഭിക്കുന്ന വികലരൂപത്തിൽ പ്രസിദ്ധം ചെയ്യുക: അല്ലെങ്കിൽ സെൻസറിംഗ് ഉദ്യോഗസ്ഥർ തയ്യാറാക്കുന്ന ഔദ്യോഗിക റിപ്പോർട്ട് അതേരൂപത്തിൽ പ്രസിദ്ധപ്പെടുത്തുക. ദുർഘടംപിടിച്ചതും സമയവ്യയം വരുത്തുന്നതുമായ ആദ്യത്തെ മാർഗ്ഗം അവലംബിക്കുന്നത് അഭിലഷണീയമല്ലെന്ന് ഏതാനും ദിവസത്തെ അനുഭവംകൊണ്ടു പത്രങ്ങൾക്കു മനസ്സിലായി. അതോടെ. അനാകർഷകമായിത്തീർന്ന നിയമസഭാനടപടി റിപ്പോർട്ടുകൾ ആരും വായിക്കാതായി.

അടിയന്തരാവസ്ഥയുടെ പേരിൽ നിമയസഭയുടെയും അംഗങ്ങളുടെയും അവകാശങ്ങൾ നിയന്ത്രിക്കുകയും നിഷേധിക്കുകയും ചെയ്യുന്നതിൽ ചില ഉത്തരേന്ത്യൻ സംസ്ഥാനങ്ങൾ പോയിടത്തോളം ദൂരം നാം മുന്നോട്ടു പോയില്ല എന്നത് ആശ്വാസപ്രദമായിരുന്നു.

ഗവൺമെന്റിന്റെ പ്രവർത്തനത്തെക്കുറിച്ചുള്ള പ്രധാനപ്പെട്ട വിവരങ്ങൾ. അടിയന്തരാവസ്ഥയായതിനാൽ. പുറത്തുള്ളവർ അറിയേണ്ടതില്ല എന്നുവന്നാൽത്തന്നെയും. ഭരണത്തിനു മേൽനോട്ടം നടത്തുന്നവരെന്നു കരുതപ്പെടുന്ന നിയമസഭാംഗങ്ങളെങ്കിലും അറിയേണ്ടതല്ലേ? സൂക്ഷ്മവും ആധികാരികവുമായ വിവരങ്ങൾ ലഭിക്കുന്നതിനുള്ള അവസരമാണ് ചോദ്യോത്തരവേള. സമയപരിമിതിമൂലം മർമ്മപ്രധാനമായ ചോദ്യോത്തരങ്ങൾ വേണ്ടെന്നുവച്ചാലും. വിവരങ്ങൾ അറിയുവാനും അറിയിക്കുവാനുമുള്ള മറ്റുപാധികളും നിഷ്ക്രിയമാക്കേണ്ടതുണ്ടോ?

ഭരണാധികാരികൾ അക്കാര്യത്തിലും ഒരുറച്ച നിലപാടാണെടുത്തത്. ഔദ്യോഗികകാര്യങ്ങളല്ലാതെ മറ്റൊരു നടപടിയും ആ ഹ്രസ്വസമ്മേളനത്തിൽ നടത്തേണ്ടതില്ല എന്നൊരു തീരുമാനവും വിമനസ്സോടെയെങ്കിലും കൈക്കൊള്ളേണ്ടതായി വന്നു.

അടിയന്തരാവസ്ഥയുടെ പേരിൽ നിമയസഭയുടെയും അംഗങ്ങളുടെയും അവകാശങ്ങൾ നിയന്ത്രിക്കുകയും നിഷേധിക്കുകയും ചെയ്യുന്നതിൽ ചില ഉത്തരേന്ത്യൻ സംസ്ഥാനങ്ങൾ പോയിടത്തോളം ദൂരം നാം മുന്നോട്ടു പോയില്ല എന്നത് ആശ്വാസപ്രദമായിരുന്നു. നിയമസഭയുടെ നടപടികൾ നിയന്ത്രിക്കുന്നതിനുള്ള ചട്ടങ്ങൾക്കു രൂപം നല്കുന്നതിനും അവയ്ക്കു കാലോചിതമായ മാറ്റങ്ങൾ വരുത്തുന്നതിനുമെന്നപോലെ അവ ഭാഗികമായി സസ്പെൻഡ് ചെയ്യുവാനും നിയമസഭയ്ക്ക് അധികാരമുണ്ട്. പക്ഷേ, അത്യപൂർവ്വമായി മാത്രമേ ആ അധികാരം ഉപയോഗിച്ച് ഏതെങ്കിലും നടപടിച്ചട്ടം നിയമസഭ താൽക്കാലികമായെങ്കിലും മരവിപ്പിക്കുകയുള്ളു. അങ്ങനെയുള്ള സന്ദർഭങ്ങളിൽ ഭൂരിപക്ഷാഭിപ്രായപ്രകാരമല്ല. സർവ്വസമ്മതപ്രകാരമായിരിക്കും അത് പ്രയോഗത്തിൽ വരുത്തുക. ഭൂരിപക്ഷാഭിപ്രായപ്രകാരം ചട്ടങ്ങൾ സസ്പെൻഡ് ചെയ്യുവാൻ അനുവദിച്ചാൽ. ഭരണപക്ഷത്തിന്റെ ഇച്ഛാനുസരണവും അവർക്ക് അനുകൂലമായും ഏതവസരത്തിലും ചട്ടങ്ങളും നടപടിക്രമവും മാറ്റിമറിക്കുവാൻ കഴിയും. ന്യൂനപക്ഷമായ പ്രതിപക്ഷത്തിന്റെ അവകാശങ്ങളെ നിഹനിക്കുന്നതിനും നിഷേധിക്കുന്നതിനും ഇടയാക്കുകയായിരിക്കും അതിന്റെ ഫലം.

ഉത്തരേന്ത്യൻ സംസ്ഥാന നിമയസഭകളുടെ മാതൃക സ്വീകരിച്ച് ഇവിടെയും ചില നടപടിച്ചട്ടങ്ങൾ സസ്പെൻഡ് ചെയ്യണമെന്ന ഒരു നിർദ്ദേശം മുന്നോട്ടു വച്ചുവെങ്കിലും. അതൊരു കീഴ്വഴക്കമായാൽ ഉണ്ടാകുന്ന ദൂരവ്യാപകമായ ദൂഷ്യഫലങ്ങളെക്കുറിച്ച് ബോദ്ധ്യമായപ്പോൾ തൽക്കാലത്തേക്കെങ്കിലും ആ നടപടി വേണ്ടെന്നു വയ്ക്കുകയാണുണ്ടായത്.

ശ്രീ. മൊയ്തീൻകുട്ടിഹാജി സ്ഥാനമൊഴിഞ്ഞശേഷം. സ്പീക്കറുടെ ചുമതലകൾ നിർവ്വഹിച്ചിരുന്ന ശ്രീ. ആർ.എസ്. ഉണ്ണി. നിയമസഭയുടെയും അംഗങ്ങളുടെയും അവകാശങ്ങൾ സംരക്ഷിക്കുന്ന കാര്യത്തിൽ മറ്റാരുടെയും പിന്നിലല്ലായിരുന്നു. സത്യസന്ധനും വിനയാന്വിതനുമായ അദ്ദേഹത്തിന്റെ ആത്മാർത്ഥതയും സേവനപാരമ്പര്യവും എല്ലാവരിലും ഏറെ മതിപ്പുളവാക്കിയിരുന്നു. അനിശ്ചിതത്വം നിറഞ്ഞ അടിയന്തരാവസ്ഥയുടെ ആദ്യഘട്ടത്തിൽ. അതിക്രമങ്ങൾ അനുവദിക്കാതെയും അതിർവരമ്പുകൾ കാത്തുസൂക്ഷിച്ചുകൊണ്ടും അടിപതറാതെ നിലയുറപ്പിച്ചു നില്ക്കാൻ അദ്ദേഹത്തിനു കഴിഞ്ഞത്. സാർവ്വത്രികാംഗീകാരം നേടിയ അദ്ദേഹത്തിന്റെ മേൽപ്പറഞ്ഞ ഗുണമേന്മകൾകൊണ്ടായിരുന്നു.

നിയമസഭയുടെ അടിയന്തരസമ്മേളനം ആരംഭിക്കുന്നതിന് ഏതാനും ദിവസംമുമ്പ് ശ്രീ. അച്യുതമേനോന് ഹൃദ്രോഗബാധയുണ്ടായി. പരിപൂർണ്ണവിശ്രമം വേണമെന്നു ഡോക്ടർമാർ നിഷ്കർഷിച്ചതിനാൽ അദ്ദേഹത്തിനു സമ്മേളനത്തിൽ സംബന്ധിക്കുവാൻ സാധിക്കാതെ വന്നു.

അങ്ങനെ സഭാദ്ധ്യക്ഷന്റെ അഭാവത്തിലും സഭാനേതാവിന്റെ അസാന്നിദ്ധ്യത്തിലുമാണ് നിയമസഭ അടിയന്തരാവസ്ഥയിൽ ആദ്യമായി സമ്മേളിച്ചത്.

അവർ മാത്രമല്ല, പ്രതിപക്ഷത്തെ പതിനഞ്ച് അംഗങ്ങൾ കൂടി സഭയിൽ ഹാജരുണ്ടായിരുന്നില്ല. അടിയന്തരാവസ്ഥയ്ക്കുമുമ്പു നടന്ന സമ്മേളനത്തിൽ പ്രതിപക്ഷാംഗങ്ങൾ സംസാരിക്കാതിരുന്നത്. അവർ സമ്മേളനം ബഹിഷ്കരിച്ചതുകൊണ്ടായിരുന്നെങ്കിൽ. ഇത്തവണ അവരിൽപ്പെട്ട പതിനഞ്ചുപേർക്ക് അങ്ങോട്ടേക്കു കടന്നുവരാൻ കഴിയാതെ പോയതാണ്. കാരണം. അവരെല്ലാം 'കരുതൽ'ത്തടങ്കലിലായിരുന്നു.

വിധി ഏതുവിധമൊക്കെയാണ് വികൃതി കാട്ടുന്നത്!

കഴിഞ്ഞ സമ്മേളനംവരെ സഭയുടെ ശ്രദ്ധ കേന്ദ്രീകരിച്ചിരുന്ന ഒരു വ്യക്തിയുടെ അസാന്നിദ്ധ്യവും ഏറെ ശ്രദ്ധിക്കപ്പെട്ടു-സഭാദ്ധ്യക്ഷസ്ഥാനം പരിത്യജിച്ച ശ്രീ. മൊയ്തീൻകുട്ടിഹാജിക്ക് മുൻനിരയിൽത്തന്നെ സ്ഥാനം നല്കിയിരുന്നുവെങ്കിലും. അദ്ദേഹം സഭയിൽ സന്നിഹിതനായിരുന്നില്ല.

അതിനു കാരണമുണ്ടായിരുന്നു!

അടിയന്തരാവസ്ഥ പ്രഖ്യാപനം ചെയ്ത് ഏറെക്കഴിയുന്നതിനുമുമ്പായി ഒരുദിവസം ശ്രീ. മൊയ്തീൻകുട്ടിഹാജിയുടെ തിരൂരിലുള്ള ഭവനത്തിൽ പൊലീസ് ഒരു മിന്നൽപ്പരിശോധന നടത്തി. ഒരു പിടികിട്ടാപ്പുള്ളിയെ പിടികൂടുന്നതിനോ. വിധ്വംസകപ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരിക്കുന്ന ഭീകരന്മാരുടെ ഒളിസങ്കേതത്തിൽനിന്നും രാജ്യരക്ഷയെ അപകടപ്പെടുത്തുന്ന രേഖകൾ പിടിച്ചെടുക്കുന്നതിനോവേണ്ടിയുള്ള സന്നാഹങ്ങളോടെയാണ് തിരൂർ പട്ടണത്തിലെ ഒരൊഴിഞ്ഞ കോണിലുള്ള അദ്ദേഹത്തിന്റെ വസതി പൊലീസ് സൈന്യം വലയം ചെയ്തത്. അകത്തുള്ളവരാരും രക്ഷപ്പെടുകയില്ലെന്ന് ഉറപ്പുവരുത്തിയശേഷം ആരംഭിച്ച പരിശോധന മണിക്കൂറുകളോളം നീണ്ടുനിന്നു. ഏറെക്കാലത്തെ നിയമസഭാപ്രവർത്തനത്തിനിടയിൽ ശേഖരിച്ചതും. കൃഷി-വ്യാപാരസംബന്ധമായി സൂക്ഷിച്ചിരുന്നതുമായ കടലാസ്സുകളെല്ലാം വാരിവലിച്ചിട്ടതുകൊണ്ടു മാത്രം അവരുടെ ആവേശം അടങ്ങിയില്ല. അന്യരാരും കടന്നിട്ടില്ലാത്ത അകത്തളത്തിൽ കടന്നുകയറി പണ്ടങ്ങളും ഉടുപുടവകളും അടുക്കിവച്ചിരുന്ന പെട്ടികൾക്കുള്ളിലുള്ളതെല്ലാം പുറത്തെടുത്തു പരതിനോക്കിയിട്ടും അവർക്കൊന്നും കിട്ടിയില്ല.

അങ്ങനെയെന്തെങ്കിലും കിട്ടുമെന്ന് അവർക്കു പ്രതീക്ഷയും ഇല്ലായിരുന്നിരിക്കാം. ബാവാഹാജിയെ തദ്ദേശവാസികളുടെ മുൻപിൽ അവഹേളനാപാത്രമാക്കണമെന്നു മാത്രമേ അവർക്ക് ഉദ്ദേശ്യമുണ്ടായിരിക്കാൻ ഇടയുള്ളു.

മേൽപ്പറഞ്ഞ സംഭവങ്ങളെല്ലാം വിവരിച്ചുകൊണ്ടുള്ള ദീർഘമായ ഒരു കത്ത് ശ്രീ. മൊയ്തീൻകുട്ടിഹാജിയിൽനിന്നു ഡെപ്യൂട്ടി സ്പീക്കർ ശ്രീ. ഉണ്ണിക്കു ലഭിച്ചു.

ഏതാനും ദിവസങ്ങൾക്കു മുമ്പുവരെ അത്യുന്നതമായ സഭാദ്ധ്യക്ഷസ്ഥാനം അലങ്കരിച്ചിരുന്ന ഒരു ബഹുമാന്യ വ്യക്തിക്കെതിരേ ഇത്രയും നിന്ദ്യമായ ഒരു നടപടി നടത്തുവാൻ മുകളിൽനിന്നുള്ള ആജ്ഞയോ. സമ്മർദ്ദമോ ഇല്ലാതെ ഏതെങ്കിലും പൊലീസുദ്യോഗസ്ഥർ മുതിരുമോ?

ശ്രീ. മൊയ്തീൻകുട്ടിഹാജി കത്തിൽ ഉന്നയിച്ചിരുന്ന ചോദ്യം വളരെ സംഗതമായി ഞങ്ങൾക്കും തോന്നി.



ഡെപ്യൂട്ടി സ്പീക്കർ അഭ്യർത്ഥിച്ചതനുസരിച്ച് ആഭ്യന്തരമന്ത്രി അദ്ദേഹത്തിന്റെ ചേംബറിൽ വന്നു. കത്തു വായിച്ചപ്പോൾ അദ്ദേഹവും വിവർണ്ണവദനനായി.

"തനി തോന്ന്യാസമെന്നല്ലാതെ മറ്റെന്തു പറയാനാണ്?" എന്നായിരുന്നു അദ്ദേഹത്തിന്റെ പ്രതികരണം.

റെയിഡിനെപ്പറ്റിയുള്ള വിവരം അറിഞ്ഞുവെന്നും, എന്നാൽ അദ്ദേഹത്തിന്റെ അറിവോ. അനുമതിയോ കൂടാതെയാണ് അതു നടത്തിയതെന്നും അദ്ദേഹം ആണയിട്ടു പറഞ്ഞു.

രാജാവിനെക്കാൾ രാജഭക്തിയുള്ള ഏതെങ്കിലും പൊലീസുദ്യോഗസ്ഥന്റെ അതിരുകടന്ന ആവേശംമൂലമോ. അല്ലെങ്കിൽ മേലധികാരികളെ പ്രീണിപ്പിക്കാമെന്നുദ്ദേശിച്ചോ നടത്തിയ സാഹസിക യത്നമായിരിക്കാം. ഭീരുത്വം നിറഞ്ഞ ആ നടപടിയെന്നു കരുതി ഞങ്ങൾ സമാധാനിക്കുകയും സമാശ്വസിക്കുകയും ചെയ്തു.



സി. അച്യുതമേനോൻ

അസാന്നിദ്ധ്യംകൊണ്ടു ശ്രദ്ധേയരായിത്തീർന്നവർ മേൽപ്പറഞ്ഞവർ മാത്രമായിരുന്നില്ല. ജനാധിപത്യത്തിന്റെ ജീവചൈതന്യം പ്രകടമാക്കുകയും സഭാംഗങ്ങൾക്ക് ആവേശം പകരുകയും സഭാന്തരീക്ഷത്തിനു പ്രശാന്തഗാംഭീര്യം നല്കിയിരുന്നതും. മേലുംകീഴുമുള്ള സന്ദർശകഗാലറികളിൽ ഇടതിങ്ങി നിറഞ്ഞിരുന്നു നിർന്നിമേഷരായി സഭാനടപടികൾകാണുകയും കേൾക്കുകയും ചെയ്യുന്നവർ സാധാരണക്കാരായ സമ്മതിദായകന്മാരാണ്. അവരുടെ അഭാവം നിയമസഭാനടപടികളെ തീർത്തും നിർജ്ജീവമാക്കി.

സാധാരണയായി ഇടവേളയ്ക്കുശേഷം സഭ സമ്മേളിക്കുമ്പോൾ ആരംഭദിവസം അംഗങ്ങൾ നിശ്ചിത സമയത്തിനുമുമ്പ് എത്തുകയും ഭരണപക്ഷ-പ്രതിപക്ഷഭേദം മറന്ന് പരസ്പരം ക്ഷേമാന്വേഷണം നടത്തുകയും നർമ്മസംഭാഷണത്തിൽ ഏർപ്പെടുകയും ചെയ്യുക പതിവാണ്. കക്ഷിചിന്തകൾക്കതീതമായി സൗഹൃദബന്ധം പുലർത്തുന്ന അവരിൽ പലരും കൂട്ടംകൂടിനിന്ന് ആക്ഷേപഹാസ്യത്തിന്റെ അതിർവരമ്പുകൾ കടക്കാത്ത നിർദ്ദോഷമായ ഫലിതങ്ങൾ പൊട്ടിക്കുന്നതും ആർത്തു ചിരിക്കുന്നതും കെട്ടിപ്പുണരുന്നതുമൊക്കെ നോക്കിനില്ക്കുന്നവർക്ക്. അവിശ്വസനീയമായി തോന്നിയേക്കാമെങ്കിലും. ആ ദൃശ്യം അവിസ്മരണീയവും അതിവ ഹൃദ്യവുമായ ഒരു അനുഭവമായി അവശേഷിക്കും.

1975 ജൂലൈ 30-ാംതീയതി രാവിലെ നിയമസഭയുടെ അടിയന്തര സമ്മേളനമാരംഭിച്ചപ്പോൾ ചിരപരിചിതമായ ആ കാഴ്ചകളൊന്നും കാണാനുണ്ടായിരുന്നില്ല. അംഗങ്ങൾ ഓരോരുത്തരായി കടന്നുവന്ന് നിശ്ശബ്ദമായി അവരവരുടെ ഇരിപ്പിടങ്ങളിൽ അമർന്നു. അടിയന്തരാവസ്ഥാപ്രഖ്യാപനത്തിനുശേഷമുള്ള തൊട്ടടുത്ത നാളുകളിൽ തങ്ങൾക്കനുഭവിക്കേണ്ടി വന്ന മാനസികവും ശാരീരികവുമായ പീഡനങ്ങളുടെ അസുഖകരമായ ഓർമ്മകളിൽനിന്നും വിമുക്തരാകാൻ കഴിയാത്തതുകൊണ്ടാകാം. പ്രതിപക്ഷാംഗങ്ങളിൽ പലരും. രോഷവും നിസ്സഹായതയും പ്രകടമാക്കുന്ന മുഖഭാവത്തോടെ. അടുത്തുള്ളവരോടുപോലും ഒന്നും ഉരിയാടാതെ. ആലോചനാമഗ്നരായി ഇരിക്കുന്നതാണ് കാണുവാൻ കഴിഞ്ഞത്. ഭരണകക്ഷിയംഗങ്ങളിൽ ചിലരുടെ മുഖത്ത് വിജയഭാവം ദൃശ്യമായിരുന്നുവോ? എന്തോ. ഒരു സംശയം മാത്രം!

ആകപ്പാടെ സാധാരണയിൽനിന്നും തികച്ചും വ്യത്യസ്തമായ അന്തരീക്ഷം.

രണ്ടാമത്തെ ബെൽ മുഴങ്ങി. സഭാതലത്തിൽ നിറഞ്ഞ നിശ്ശബ്ദത. ചീഫ് മാർഷൽ സഭാദ്ധ്യക്ഷന്റെ ആഗമനം അറിയിച്ചു. ഡെപ്യൂട്ടി സ്പീക്കർ ശ്രീ. ആർ.എസ്. ഉണ്ണി അദ്ധ്യക്ഷവേദിയിലെത്തി ആസനസ്ഥനായി.

"ഓർഡർ. ഓർഡർ. ശ്രീ. അച്യുതമേനോനു പകരം ശ്രീ. കെ. കരുണാകരൻ സഭാനേതാവായിരിക്കുന്നതാണ്."

മുഖ്യമന്ത്രി ശ്രീ. അച്യുതമേനോൻ എവിടെയാണെന്നോ, അദ്ദേഹത്തിനു സഭയിലെത്താൻ കഴിയാത്തത് എന്തുകൊണ്ടാണെന്നോ ആരും തിരക്കിയില്ല. സാധാരണഗതിയിൽ അതേക്കുറിച്ച് ഒരു സംവാദം ഉണ്ടാകേണ്ടതാണ്. അടിയന്തരാവസ്ഥയായതിനാലായിരിക്കാം. പെരുമാറ്റത്തിൽ തികഞ്ഞ അച്ചടക്കവും വാക്പ്രയോഗത്തിൽ അസാധാരണമായ മിതത്വവും ഏവരും പാലിച്ചതെന്നു തോന്നുന്നു.

പുതിയ സഭാനേതാവിന് ആദ്യമായി നിർവ്വഹിക്കേണ്ടി വന്ന കർത്തവ്യം അത്ര സുഖപ്രദമായിരുന്നില്ല. അനാരോഗ്യകരമായ ഒരു കീഴ്വഴക്കം സൃഷ്ടിക്കുന്ന നടപടിക്രമം അനുവർത്തിക്കുന്നതിനുവേണ്ടി സഭയുടെ അനുവാദം ലഭിക്കുവാൻ അഭ്യർത്ഥിക്കുന്ന ഒരു പ്രമേയം അദ്ദേഹം അവതരിപ്പിച്ചു. ഔദ്യോഗികകാര്യങ്ങൾ നിർവ്വഹിക്കുവാനായി മാത്രം മുഴുവൻ സമയവും വിനിയോഗിക്കണമെന്നും. ചോദ്യോത്തരങ്ങൾ. ശ്രദ്ധക്ഷണിക്കൽ തുടങ്ങിയ അനൗദ്യോഗികകാര്യങ്ങളൊന്നും സമ്മേളനത്തിൽ നിർവ്വഹിക്കുവാൻ പാടില്ലാ എന്നും തീരുമാനിക്കുന്നു എന്നായിരുന്നു പ്രസ്തുത പ്രമേയം.

സമ്മേളനാരംഭം മുതല്ക്കേ അസ്വസ്ഥനും അക്ഷമനുമായി കാണപ്പെട്ട പ്രതിപക്ഷ നേതാവ് ശ്രീ. നമ്പൂതിരിപ്പാട് അത്രയുംകൂടിയായപ്പോഴേക്കും ചാടിയെഴുന്നേറ്റു. "പ്രമേയത്തെ വളരെ ശക്തമായി എതിർക്കുന്നു" എന്ന് ഉറച്ച ശബ്ദത്തിൽ അദ്ദേഹം വിളിച്ചറിയിച്ചു.

"അടിയന്തരാവസ്ഥ പ്രഖ്യാപിച്ചതിൽപ്പിന്നീട് ഇക്കഴിഞ്ഞ ഒരുമാസത്തിനകത്ത് ഈ രാജ്യത്തു പലതും നടന്നിട്ടുണ്ട്. പലതും ഞങ്ങൾക്ക് അനുഭവിക്കേണ്ടിവന്നിട്ടുണ്ട്...." അദ്ദേഹം പറഞ്ഞുതുടങ്ങി.

താൻ അവിടെ പറയുന്നതൊന്നും പുറംലോകമറിയില്ലെന്നു പൂർണ്ണ ബോദ്ധ്യമുണ്ടായിരുന്നിട്ടും അദ്ദേഹം സാമാന്യം ദീർഘമായി സംസാരിച്ചു. തന്റെ പ്രസംഗം പൂർണ്ണരൂപത്തിൽ നിയമസഭാറിക്കാർഡുകളിൽ സ്ഥാനംപിടിക്കുമെന്നും അത് ഒരു ചരിത്രരേഖയായി അവശേഷിക്കുമെന്നും അദ്ദേഹത്തിന് ഉറപ്പുണ്ടായിരുന്നു.

ചരിത്രാവബോധം വേണ്ടത്രയുള്ള നമ്മുടെ അപൂർവ്വം നേതാക്കന്മാരിൽ ഒരാളാണല്ലോ ശ്രീ. നമ്പൂതിരിപ്പാട്. രാഷ്ട്രീയ-സാമൂഹ്യ-സാമ്പത്തികമണ്ഡലങ്ങളിലെ സുപ്രധാനമായ സമകാലികസംഭവങ്ങളോടുള്ള അദ്ദേഹത്തിന്റെ പ്രതികരണം പ്രസംഗങ്ങളിലൂടെയും പ്രസ്താവനകളിലൂടെയും ലേഖനങ്ങളിലൂടെയും ഗ്രന്ഥങ്ങളിലൂടെയും പ്രകാശിപ്പിച്ചിട്ടുള്ളതു കൂടാതെ. അദ്ദേഹത്തിന്റെ ജീവിതത്തെയും ബഹുമുഖമായ പ്രവർത്തനങ്ങളെയുംകുറിച്ച് അറിയപ്പെടുന്നതും അറിയപ്പെടാത്തതുമായ വസ്തുതകളും വിവരങ്ങളും ആത്മകഥാരൂപത്തിലും ജീവചരിത്രങ്ങൾ വഴിയായും പുറത്തുവന്നിട്ടുണ്ട്. കേരളവും ഭാരതവും വിപ്ളവകരമായ വമ്പിച്ച പരിവർത്തനങ്ങൾക്കു വിധേയമായ ഒരു കാലഘട്ടത്തിൽ അദ്ദേഹത്തിന്റെ സേവനങ്ങളെയും സംഭാവനകളെയും ചരിത്രകാരന്മാരും ഗവേഷകവിദ്യാർത്ഥികളും വിലയിരുത്താൻ ശ്രമിക്കുമ്പോൾ അവർ വഴിപിഴച്ചുപോകാൻ ഇടയില്ല. ദശവത്സരങ്ങൾ പലതു കഴിഞ്ഞാലും അങ്ങനെ സംഭവിക്കരുതെന്ന് അദ്ദേഹത്തിനു നിർബന്ധവുമുണ്ട്.

പത്രങ്ങളുടെ വായ് മൂടിക്കെട്ടിയിരുന്നതുമൂലം ഒരാഴ്ചയ്ക്കുള്ളിൽ വെട്ടുകിളിശല്യത്തെക്കുറിച്ച് ഒരു പ്രമുഖപത്രത്തിനു രണ്ടുതവണ മുഖപ്രസംഗം എഴുതേണ്ടിവന്നതിനെക്കുറിച്ചും. അടിയന്തരാവസ്ഥയുടെ പേരും പറഞ്ഞു വിലസുന്ന ചെറുതും വലുതുമായ 'ടിൻ ഗോഡ്സ്'കളെപ്പറ്റിയും കരുതൽത്തടങ്കലിൽക്കഴിയുന്നവരുടെ നരകയാതനയെക്കുറിച്ചുമെല്ലാം അല്പം പരിഹാസത്തോടും ഏറെ വേദനയോടും അദ്ദേഹം പറഞ്ഞതൊക്കെ സഭാംഗങ്ങൾ നിശ്ശബ്ദമായിരുന്നു കേട്ടു.

"എന്റെ നാല്പത്തിമൂന്നുകൊല്ലത്തെ അനുഭവത്തിൽ. പലപ്പോഴും ജയിലിൽപ്പോവുകയും വരികയും ചെയ്തിട്ടുള്ള അനുഭവത്തിൽ. ഇത്രയും മോശ

മായിട്ടു ജയിലിൽവച്ചു പെരുമാറിയിട്ടുള്ള അനുഭവം എനിക്കില്ല."

വികാരാധീനനായി ശ്രീ. നമ്പൂതിരിപ്പാട് അത്രയും പറഞ്ഞപ്പോൾ എല്ലാവരും അതു മുഖവിലയ്ക്കെടുത്തു. അടിയന്തരാവസ്ഥയെക്കുറിച്ച്, പ്രഖ്യാപനത്തിനുശേഷമുള്ള ആദ്യനാളുകളിൽ വിവിധ കക്ഷിനേതാക്കന്മാർക്ക് അനുകൂലമായും പ്രതികൂലമായും എന്താണു പറയുവാനുണ്ടായിരുന്നത്? അവർ പ്രകടിപ്പിച്ച പ്രത്യാശകളും പ്രതീക്ഷകളും ഭയാശങ്കകളും എന്തൊക്കെയായിരുന്നു?

ഭരണഘടനയുടെ മുപ്പത്തിയൊൻപതാം ഭേദഗതിബില്ലിന് അംഗീകാരം നല്കാനുള്ള പ്രമേയം പരിഗണനയ്ക്കു വന്നപ്പോൾ അടിയന്തരാവസ്ഥയോടുള്ള പ്രതികരണം പ്രകടിപ്പിക്കാൻ എല്ലാ കക്ഷികൾക്കും അവസരം ലഭിച്ചു.

അടിയന്തരാവസ്ഥ പ്രഖ്യാപിക്കേണ്ടി വന്ന സാഹചര്യങ്ങളെക്കുറിച്ചു വിശദമായി പ്രതിപാദിച്ചത് പ്രമേയാവതാരകനായ ആഭ്യന്തരമന്ത്രിയായിരുന്നു. അന്തർദ്ദേശീയരംഗത്ത് സ്വതന്ത്രവും നിഷ്പക്ഷവുമായ നിലപാടെടുത്തു തലയുയർത്തി നില്ക്കുന്ന ഇന്ത്യയെ ആന്തരികമായി ദുർബലപ്പെടുത്തുവാൻ മുതലാളിത്ത-സാമ്രാജ്യ ശക്തികൾ നടത്തുന്ന നിഗൂഢനീക്കങ്ങളുടെ ഭാഗമായി രാജ്യത്തിനകത്തുള്ള വലതുപക്ഷ പിന്തിരിപ്പൻ ശക്തികൾ നടത്തിവരുന്ന ആസൂത്രിതവും സംഘടിതവുമായ ശിഥിലീകരണപ്രവർത്തനങ്ങളെ ഫലപ്രദമായി തടയുന്നതിനാണ്. സുനിശ്ചിതമായ മറ്റു മാർഗ്ഗങ്ങളൊന്നുമില്ലാതിരുന്നതിനാൽ. അടിയന്തരാവസ്ഥ ഏർപ്പെടുത്തേണ്ടി വന്നത്. അതു മാത്രമല്ല.

"ഈ രാജ്യത്തു സമാധാനപരമായി. നിയമപരമായി ഒരു ഗവൺമെന്റിനു പ്രവർത്തിക്കാൻ സാധിക്കാതെ വന്നാൽ എങ്ങനെയാണ് വികസനപ്രവർത്തനങ്ങൾ നടത്തുക? എങ്ങനെയാണ് രാജ്യപുരോഗതി സാദ്ധ്യമാവുക? ഒരു രാജ്യത്തെ സംബന്ധിച്ചിടത്തോളം അതിന്റെ പ്രധാന നിലനില്പ് ആ രാജ്യത്തിന്റെ അച്ചടക്കമാണ്. ഈ രാജ്യത്തിലെ ജനങ്ങൾക്ക് അവരുടേതായ വികസനത്തിനും വളർച്ചയ്ക്കുംവേണ്ടി പ്രവർത്തിക്കുവാനുള്ള സാവകാശം വേണം. അഭിപ്രായസ്വാതന്ത്ര്യം. സംഘടനാസ്വാതന്ത്ര്യം എന്നൊക്കെപ്പറയുന്നത്. ആരെയും തൊള്ളയിൽ തോന്നിയതെന്തും വിളിച്ചുപറയാനുള്ള സ്വാതന്ത്ര്യമല്ല. പ്രകടനസ്വാതന്ത്ര്യവും സംഘടനാസ്വാതന്ത്ര്യവും മനുഷ്യരുടെ സ്വാതന്ത്ര്യം തടയാനുള്ള സ്വാതന്ത്ര്യമല്ല. ഈ സംസ്ഥാനത്തിന്റെ നിലയെന്താണ്? ഇവിടെ വിദ്യാലയങ്ങളിൽ വിദ്യാർത്ഥികൾ അച്ചടക്കത്തോടുകൂടി പഠിക്കുന്നതു കാണുമ്പോൾ. ആ വിദ്യാർത്ഥികളുടെ രക്ഷിതാക്കൾക്കുണ്ടാകുന്ന ആനന്ദത്തിന്റെ അശ്രുക്കൾ ഞാൻ കാണുകയാണ്. ഈ രാജ്യത്തിന്റെ ഉല്പാദനം വർദ്ധിപ്പിക്കേണ്ട വ്യവസായങ്ങളിൽ തൊഴിലാളികൾ ശരിയായി തൊഴിൽ ചെയ്തുകൊണ്ട് ഉല്പാദനം വർദ്ധിപ്പിക്കുന്ന കാലം ജനങ്ങളെ സംബന്ധിച്ചിടത്തോളം അഭിമാനകരമായ ഒരു കാര്യമാണ്...."

അടിയന്തരാവസ്ഥ പ്രഖ്യാപിക്കാനുണ്ടായ 'രാഷ്ട്രീയ സാഹചര്യം' ശ്രീ. നമ്പൂതിരിപ്പാടിന്റെ ദൃഷ്ടിയിൽ മറ്റു ചിലതൊക്കെയായിരുന്നു.

"ജൂൺ 12-ാം തീയതി അലഹബാദ് ഹൈക്കോടതിയുടെ വിധി വന്നു. അന്നുതന്നെ ഗുജറാത്തിൽ മറ്റൊരു വിധിയും വന്നു. ഗുജറാത്ത് തിരഞ്ഞെടുപ്പിലെ വിധി. ഇന്ദിരാതരംഗം പോയി. മറ്റൊരു തരംഗം വരാൻ പോകുന്നു എന്നു വ്യക്തമാക്കുന്ന ജനങ്ങളുടെ വിധി.... അവിടെത്തുടങ്ങി അടിയന്തരാവസ്ഥ. അലഹബാദ് ഹൈക്കോടതിവിധിക്കെതിരേ അപ്പീൽ പോയിട്ട് 'സുപ്രീം കോടതി'യുടെ വിധി വരുന്നതുവരെയെങ്കിലും ഇന്ദിരാഗാന്ധി പ്രധാനമന്ത്രിസ്ഥാനത്തുനിന്നു മാറി മറ്റൊരാൾ പ്രധാനമന്ത്രിയാകണമെന്നുള്ള അഭിപ്രായം കോൺഗ്രസ്സിൽത്തന്നെ ശക്തിയായി വരാൻ തുടങ്ങി. ആർഷഭാരതത്തിൽ ആ പാരമ്പര്യമുണ്ട്. പതിനാലുവർഷത്തെ വനവാസത്തിനു പോയ ശ്രീരാമന്റെ പ്രതിനിധിയായി മെതിയടിവച്ചു പൂജിച്ച ഭരതന്റെ കഥയുണ്ട്. ഇവിടെയാണെങ്കിൽ പന്ത്രണ്ട് ആഴ്ചയല്ലേ വേണ്ടൂ. പന്ത്രണ്ടാഴ്ചത്തെ വനവാസം കഴിഞ്ഞാൽ വീണ്ടും വരാമല്ലോ. പക്ഷേ. രാമനെവിടെ. ഇന്ദിരാഗാന്ധിയെവിടെ?.... ഭീഷണിപ്പെടുത്തിയാൽ പാവം (ജസ്റ്റിസ്) കൃഷ്ണയ്യർ അനുകൂലമായി വിധിക്കുമെന്നു കരുതി..... ഭാഗ്യവശാൽ സുപ്രീം കോടതി മുഴുവൻ അംഗീകരിച്ചില്ല. പ്രധാനമന്ത്രിയാവാം എന്നു പറഞ്ഞുകൊണ്ടാണെങ്കിലും വോട്ടുചെയ്തുകൂടാ എന്നു പറഞ്ഞു. 23-ാം തീയതിയാണ് അതു പറഞ്ഞത്. 25-ാം തീയതി രാത്രി സെൻട്രൽ കാബിനറ്റ് മിനിസ്റ്റർമാർപോലും അറിയാതെ ഇന്ദിരാഗാന്ധിയും പ്രസിഡന്റും ആലോചിച്ച് സകലരേയും അറസ്റ്റുചെയ്തശേഷം 26-ാം തീയതി കാലത്താണ് കാബിനറ്റ് കൂടിയത്. ഇതാണ് അടിയന്തരാവസ്ഥ. അടിയന്തരാവസ്ഥ രാജ്യത്തിനല്ല. ജനങ്ങൾക്കല്ല. ഇന്ദിരാഗാന്ധിക്കും അവരുടെ വാലിൽത്തൂങ്ങികൾക്കുമാണ്...."

ഭരണഘടനയുടെ മുപ്പത്തിയൊൻപതാം ഭേദഗതിബില്ലിന് അംഗീകാരം നല്കാനുള്ള പ്രമേയം പരിഗണനയ്ക്കു വന്നപ്പോൾ അടിയന്തരാവസ്ഥയോടുള്ള പ്രതികരണം പ്രകടിപ്പിക്കാൻ എല്ലാ കക്ഷികൾക്കും അവസരം ലഭിച്ചു.

അങ്ങനെയാണെങ്കിൽത്തന്നെയും. 'ചൂഷകരായ മുതലാളിത്തരാജ്യങ്ങളുടെയും അവരുടെ പിണിയാളുകളായി പ്രവർത്തിക്കുന്ന പിന്തിരിപ്പൻ ശക്തികളുടെയും കുത്സിത ശ്രമങ്ങൾ' തടയുകയാണ് അടിയന്തരാവസ്ഥയുടെ ഉദ്ദേശ്യമെങ്കിൽ. പ്രസ്തുത ദുഷ്ടശക്തികൾക്കെതിരേ എന്നുമെന്നും സന്ധിയില്ലാസമരം നടത്തിവരുന്ന മാർക്സിസ്റ്റ് പാർട്ടി അടിയന്തരാവസ്ഥയെ എന്തിന് എതിർക്കണം?

ആ ചോദ്യത്തിനും ശ്രീ. നമ്പൂതിരിപ്പാടിനു മറുപടിയുണ്ട്. "മിണ്ടിക്കൂടാ. യോഗം കൂടിക്കൂടാ എന്നുള്ളതാണ് ഇപ്പോഴത്തെ നിയമം. 'ലാ ലെസ് ലാ' ബ്രേക്കുചെയ്യുന്നത് ജനാധിപത്യവാദികളുടെയെല്ലാം കടമയാണെന്ന് ഈ രാജ്യത്തെയാകെ പഠിപ്പിച്ചിട്ടുള്ള ഒരു ദേശീയപ്രസ്ഥാനത്തിന്റെ മടിത്തട്ടിൽ വളർന്നുവന്നിട്ടുള്ളവരാണ് ഞങ്ങൾ. 'നിയമമില്ലാ നിയമം' ലംഘിക്കുകയെന്നുള്ള ആ പാരമ്പര്യം മുമ്പു ബ്രിട്ടീഷ് ഭരണകാലത്തുണ്ടായിരുന്നു. 'ലാ ലെസ് ലാ' ലംഘിച്ചതിന്റെ പേരിൽ ജയിലിൽ കിടക്കേണ്ടി വന്ന ശ്രീ. എം.എൻ ജയിൽ ചാടിയിട്ടുണ്ട്. ആദ്യകാലം മുതല്ക്കേ ശ്രീ. എം.എൻ മോശക്കാരനായിരുന്നു എന്നല്ല, നന്നായിരുന്നു എന്നാണ് എന്റെ അഭിപ്രായം...."

കെ.പി.സി.സി പ്രസിഡന്റിനും കമ്മ്യൂണിസ്റ്റ് പാർട്ടി സെക്രട്ടറിക്കും അദ്ദേഹമയച്ച കത്തിനു ലഭിച്ച മറുപടിക്കത്തുകളിലെ ഉള്ളടക്കവും അദ്ദേഹം അവിടെ പരാമർശിച്ചു.

"...... ലോകത്തിൽ വരുന്ന മാറ്റം കാണണമെന്നാണ് ആന്റണി എന്നെ ഉപദേശിച്ചിരിക്കുന്നത്. കഴിഞ്ഞ അറുപത്തേഴുകൊല്ലത്തെ ജീവിതത്തിനിടയിൽ പത്തുപതിനഞ്ചു കൊല്ലം കഴിഞ്ഞതിനുശേഷം ലോകം നോക്കിക്കാണാൻ ഞാൻ ശ്രമിച്ചിട്ടുണ്ട്. ആ ശ്രമത്തിന്റെ അടിസ്ഥാനത്തിൽ മറ്റാർക്കും പണയംവച്ചിട്ടില്ലാത്ത തലച്ചോറുകൊണ്ടു പറയുകയാണ്. ലോകം നോക്കിക്കാണാത്തത് ശ്രീ. ആന്റണിയാണെന്ന്.... ബഹുമാനപ്പെട്ട ബലറാം പറഞ്ഞിരിക്കുന്നത് ലോകവിപ്ളവപ്രസ്ഥാനം, സോവിയറ്റ് യൂണിയൻ, ചൈന. വിയറ്റ്നാം ഇതൊന്നും ഇ.എം.എസ് കാണുന്നില്ലെന്നാണ്. ഞാൻ അദ്ദേഹത്തെ വിനയപൂർവ്വം ഓർമ്മിപ്പിക്കുകയാണ്. പത്തുപതിനഞ്ചു കൊല്ലമായില്ലേ ഇതു തുടങ്ങിയിട്ട്. 1964-ൽ പറഞ്ഞതാണ്. സോവിയറ്റ് യൂണിയനെയാണ് ഞങ്ങൾ അനുകൂലിക്കുന്നതെന്ന്. ആ കാരണം പറഞ്ഞുകൊണ്ടല്ലേ 1965-ലെ തിരഞ്ഞെടുപ്പിൽ ഞങ്ങളെ തോല്പിക്കാൻ ശ്രമിച്ചത്. അന്ന് നിങ്ങൾക്കു സോവിയറ്റ് യൂണിയനുണ്ടായിരുന്നു. ഇന്ത്യാഗവൺമെന്റുണ്ടായിരുന്നു. ഇലക്ഷൻ കമ്മിഷൻ ഉണ്ടായിരുന്നു. ലോക കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിന്റെ മുഴുവൻ പിന്തുണയും ഉണ്ടായിരുന്നു. ഈ രാജ്യത്തെ ജനങ്ങളുടെ പിന്തുണ മാത്രമില്ലായിരുന്നു. നിങ്ങൾ എവിടെയെത്തി? ഞങ്ങൾ എവിടെയെത്തി? ഈ അടിയന്തരാവസ്ഥ പിൻവലിച്ച് രാഷ്ട്രീയക്കാരെയെല്ലാം വിമോചിപ്പിച്ച് പ്രസ്സ് സെൻസറിംഗ് അവസാനിപ്പിച്ച് പൊതുതിരഞ്ഞെടുപ്പിനെ നേരിടാൻ ധൈര്യമുണ്ടോയെന്ന് ശ്രീ. കരുണാകരനോടു മാത്രമല്ല. ശ്രീമതി ഇന്ദിരാഗാന്ധിയോടും ചോദിക്കുകയാണ്...."

ശ്രീ. നമ്പൂതിരിപ്പാടിനു മറുപടി പറഞ്ഞത് ശ്രീ. ബലറാമായിരുന്നില്ല. സാക്ഷാൽ എം.എൻ. ഗോവിന്ദൻനായർതന്നെ പതിവില്ലാത്ത ഗൗരവഭാവത്തിൽ മറുപടി പറയാനായി എഴുന്നേറ്റപ്പോൾ ലോബിയിലും. പാർലറിലും. കോറിഡോറിലും ചിന്നിച്ചിതറിപ്പോയവരൊക്കെയും തിരിച്ചെത്തി കാതുകൂർപ്പിച്ചിരിപ്പായി. പതിവിലേറെ വികാരഭരിതനായി കാണപ്പെട്ട എം.എൻ വാചാലനായി.



"..... എന്നെ ഏറ്റവുമധികം വേദനിപ്പിച്ചത് ശ്രീ. നമ്പൂതിരിപ്പാടിന്റെ സ്വതഃസിദ്ധമായ പ്രസംഗമാണ്.... ലോകത്തുള്ള ഒരു ബ്രഷ്നേവല്ല. മാവോ അല്ല. ഏതൊരു കമ്മ്യൂണിസ്റ്റുകാരൻ എന്തുപറഞ്ഞാലും അതൊന്നും ഞങ്ങൾക്കു ബാധകമല്ല. ഇവിടെ നടക്കുന്ന സംഭവങ്ങളുടെ അടിസ്ഥാനത്തിലാണ് അദ്ദേഹം കാര്യങ്ങൾ തീരുമാനിക്കുന്നതെന്ന്. ഈ ലോകത്തിന്റെ നാനാഭാഗങ്ങളിലും നടക്കുന്ന കാര്യങ്ങൾ, ഇന്ത്യയുടെ ഇതരഭാഗങ്ങളിൽ നടക്കുന്ന കാര്യങ്ങൾ ഇതെല്ലാം വേർപെടുത്തി രാഷ്ട്രീയവും സാമ്പത്തികവുമായ കാര്യങ്ങൾ കാണുന്ന വഴിയിലേക്കു നിങ്ങൾ അധഃപതിച്ചുകഴിഞ്ഞോ എന്നാണ് എനിക്കു ചോദിക്കാനുള്ളത്. ഇതിനുത്തരം ശ്രീ. നമ്പൂതിരിപ്പാട് പറയണം..... സ്വാതന്ത്ര്യം കിട്ടിയശേഷം നമ്മുടെ ഇന്ത്യയുടെ ചരിത്രത്തിൽ ഇത്രയേറെ ഗുരുതരമായ ഒരു സാഹചര്യം ഉണ്ടായിട്ടില്ല. ഈ സാഹചര്യം ദൈനംദിനം വളർന്നുവരാനും ഭ്രാന്തുപിടിച്ച സാമ്രാജ്യത്വശക്തികൾ ഇന്ത്യയിലും പുത്തനായി സ്വാതന്ത്ര്യം നേടിയ രാജ്യങ്ങളിലും അട്ടിമറി നടത്തുവാനുള്ള നൈസർഗ്ഗികമായ സ്വാതന്ത്ര്യം ഉണ്ടെന്നവകാശപ്പെട്ടുകൊണ്ടു പ്രവർത്തിച്ചു വരികയാണ്.... ഇതിൽനിന്നെല്ലാം ഒഴിഞ്ഞുകൊണ്ട് നമ്പൂതിരിപ്പാട് അദ്ദേഹത്തിന്റെ കൊക്കിലൊതുങ്ങിയ ആളുകളെ സംരക്ഷിക്കുവാൻ സാഹസികമായ ശ്രമത്തിൽ ഏർപ്പെട്ടിരിക്കുകയാണ്. നടക്കുമോ നമ്പൂതിരിപ്പാടേ?..... സാർവ്വദേശീയ പിന്തിരിപ്പൻശക്തികളുടെ കൂട്ടുകെട്ടായി ഇന്ത്യയിൽ വളർന്നുവരുന്ന ശക്തികൾ ഈ കാലഘട്ടത്തിൽ കൂടുതൽ ഗുരുതരമായ ആപത്തുകളായി മാറിക്കഴിഞ്ഞിരിക്കുന്നു. ഇതാണു കാര്യം...... എനിക്കു സഹിക്കാൻ വയ്യാത്ത ദുഃഖം തോന്നിയത്. ആട്ടിൻപറ്റത്തെ കശാപ്പുകാരന്റെ ശാലയിലേക്ക് അടിച്ചുകൊണ്ടുപോകുന്നതുപോലെ ഏതാനും നാളുകൾക്കുമുമ്പ് ആർ.എസ്.എസ്സിന്റെയും ആനന്ദമാർഗ്ഗികളുടെയും ഈ രാജ്യത്തെ ഏറ്റവും വലിയ പിന്തിരിപ്പൻശക്തികളുടെയും പാളയത്തിലേക്ക്, ജയപ്രകാശിന്റെ സമ്പൂർണ്ണ വിപ്ളവത്തിലേക്ക് അനുയായികളെ അടിച്ചുകൊണ്ടുപോകുന്ന കാഴ്ച എന്നെ വളരെയധികം വേദനിപ്പിച്ചു. നിങ്ങളെ പിന്താങ്ങിയെന്നുള്ള കാരണംകൊണ്ട് അവരെ കശാപ്പു കൊടുക്കണമോ, നമ്പൂതിരിപ്പാടേ?........ എന്റെ സ്നേഹിതൻ ബലരാമൻ നമ്പൂതിരിപ്പാടൊക്കെ ഇപ്പുറത്തു വരുമെന്നു പറഞ്ഞു. വരും. അത് എന്തുകൊണ്ടാണ്? വന്നില്ലെങ്കിൽ രാഷ്ട്രീയ നിലനില്പില്ല. ഇപ്പോൾ രാഷ്ട്രീയ ഷണ്ഡത്വമാണ് അവരുടെ നയം. രാഷ്ട്രീയ ഷണ്ഡത്വം ഒരു പാർട്ടിക്കും കൊണ്ടുനടക്കുവാൻ പറ്റുകയില്ല. അടുത്തപടി ഇങ്ങോട്ടേക്കാണ് യാത്ര എന്നേയുള്ളൂ....... മുതലാളിത്ത യുഗത്തിന്റെ അന്ത്യം കുറിക്കുന്ന സമരത്തിന്റെ പ്രാരംഭമാണ് ഇന്ന് ഇവിടെ കാണുന്നത്. നിങ്ങൾക്ക് അതു മനസ്സിലാവുകയില്ല. മനസ്സിലാക്കാൻ തലച്ചോറുണ്ടായിരുന്നെങ്കിൽ. രാഷ്ട്രീയ ബുദ്ധിയുണ്ടായിരുന്നെങ്കിൽ നിങ്ങൾ ആ ഭാഗത്തു നില്ക്കുകയില്ലായിരുന്നു..... നിങ്ങൾ കഴിഞ്ഞ കഥകളൊക്കെ പറഞ്ഞു. നാല്പത്തിയാറു ശതമാനം ജനങ്ങളുടെ വിശ്വാസം നേടിയ ഒരു പാർട്ടിയെ തല്ലിപ്പൊളിച്ചു. നിങ്ങൾ നിങ്ങളുടെ കൈയിൽ വലിയ കഷണം കിട്ടിയതിനെപ്പറ്റി അഭിമാനിക്കുന്നു. ലോകത്തിന്റെ ചരിത്രത്തിൽ. കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിന്റെ ചരിത്രത്തിൽ, ഇന്ത്യയിലെ ഒരു കമ്മ്യൂണിസ്റ്റുകാരന് ഏറ്റവും അഭിമാനിക്കാവുന്ന ജനറൽ സെക്രട്ടറിപദംവരെ കളഞ്ഞിട്ട് ആ പാർട്ടിയെ അദ്ദേഹം തല്ലിപ്പൊളിച്ചു. എന്നിട്ട് എന്റെ കൈയിൽ വലിയ കഷണമുണ്ടെന്നാണ് അദ്ദേഹം പറയുന്നത്. നാണമില്ലേ ഇതു പറയാൻ? അതു കഴിഞ്ഞു രണ്ടാമത് കുളിപ്പിക്കൽ നടത്തി. കഴുകിക്കളയാൻ മൂന്നിലൊന്നും പോയി. അതും കഴിഞ്ഞ് മൂന്നു ഡോക്കുമെന്റ് വച്ചുകൊണ്ടാണ് ചർച്ച. ആ കളികൂടി കഴിയുമ്പോൾ എത്രകാണും? എന്താണ് നിങ്ങളുടെ പാർട്ടിയുടെ അംഗസംഖ്യ? ഇന്ത്യൻ പൊളിറ്റിക്സിൽ നിങ്ങൾ ആര്? എന്തു സ്ഥാനം? ആ ക്യാമ്പിൽ പോയാൽ നിങ്ങളുടെ തല കാണുമോ? നമ്പൂതിരിപ്പാടിന്റെ മഹത്തായ ബുദ്ധിയെപ്പറ്റി അദ്ദേഹംതന്നെ പറഞ്ഞു. ആ മഹത്തായ ബുദ്ധി മാർക്സിസ്റ്റ് കമ്മ്യൂണിസ്റ്റ് പാർട്ടിയിൽ അന്ധമായി വിശ്വസിച്ചുവന്ന ആളുകളെ തെറ്റിദ്ധരിപ്പിച്ചു... ജനങ്ങൾ നിങ്ങൾക്കു മാപ്പു തരികയില്ല...."

അന്നത്തെ ചുറ്റുപാടിൽ അടിയന്തരാവസ്ഥ അനിവാര്യമായിരുന്നു എന്ന അഭിപ്രായംതന്നെയായിരുന്നു ആർ.എസ്.പി നേതാവായ ശ്രീ. ടി.കെ. ദിവാകരനും പ്രകടിപ്പിച്ചത്. സ്വാതന്ത്ര്യാനന്തരകാലത്തെ അനുഭവങ്ങളിലേക്ക് ഒരു തിരിഞ്ഞുനോട്ടം നടത്തിക്കൊണ്ട് അദ്ദേഹം പറഞ്ഞു:

"...... ഈ ഇരുപത്തേഴു കൊല്ലക്കാലം നാം വളരെയേറെ സ്വാതന്ത്ര്യം അനുഭവിച്ചു. ശിഥിലീകരണശക്തികളെല്ലാം ഉയർന്നു. മണ്ണിന്റെ മക്കൾ വാദം ഉയർന്നു. വർഗ്ഗീയശക്തികൾ മാരകമായ രീതിയിൽ വളർന്നു. കാര്യങ്ങൾ നേരായ വഴിക്കല്ല പോകുന്നതെന്നുള്ള അഭിപ്രായം എല്ലാവർക്കുമുണ്ട്. ആ അടിസ്ഥാനത്തിൽ ചില വ്യതിയാനങ്ങൾ ഉണ്ടാകേണ്ടത് ആവശ്യമാണെന്ന് എല്ലാവർക്കും തോന്നുന്നു. ഒരു ഘട്ടത്തിൽ. ഈ അടിയന്തര പരിതഃസ്ഥിതി ഉപയോഗിച്ചത്. വലതുപക്ഷ പിന്തിരിപ്പൻ ശക്തികളുടെ കൂട്ടുകെട്ടുകളും പ്രക്ഷോഭണങ്ങളും അനിയന്ത്രിതമായി അനുഭവിക്കുന്നത് ഈ രാജ്യത്തിന്റെ



കെ. കരുണാകരൻ

പുരോഗതിക്കു വിഘാതമാണെന്നു കണ്ടുകൊണ്ടുതന്നെയാണ്...."

അടിയന്തരാവസ്ഥയാൽ ലഭിക്കുന്ന അമിതാധികാരം ദുരുപയോഗപ്പെടുത്തുവാൻ സാദ്ധ്യതയുണ്ടെന്നും. അതിനാൽ അധികാരവിനിയോഗം സോദ്ദേശപരമാക്കാൻ ശ്രമിക്കണമെന്നുംകൂടി ഓർമ്മിപ്പിച്ചത് ശ്രീ. ടി.കെ. ദിവാകരനായിരുന്നു.

"സ്വാതന്ത്ര്യം വളരെയധികം ദുരുപയോഗപ്പെടുത്തുന്നതുപോലെതന്നെ അധികാരവും ദുരുപയോഗപ്പെടാം. അവിടവിടെ വീഴ്ചകൾ ഉണ്ടാകാം. അങ്ങനെ വഴുതിപ്പോകാതിരിക്കണമെങ്കിൽ. ഈ അടിയന്തരാധികാര പരിതഃസ്ഥിതികളെയും അതിന്റെ ഇംപ്ളിമെന്റേഷനെയും പറ്റി യഥാർത്ഥമായും ജനങ്ങൾക്ക് ഉപകാരപ്രദമായി വിനിയോഗിക്കണമെങ്കിൽ. അതിനെ പ്രവർത്തിപ്പിക്കാൻ കഴിയുന്ന സംഗതികൾ ഏത്? ആ സംഗതികളെ ഒരുമിപ്പിക്കുകയും പ്രവർത്തിപ്പിക്കുകയും ചെയ്യുക എന്നുള്ളതാണ്.... ഇന്ത്യൻ രാഷ്ട്രീയ ജീവിതം ഒരു വഴിത്തിരിവിൽ നില്ക്കുന്ന കാലഘട്ടത്തിൽ അതിനെ നേരായ വഴിക്ക്. ശരിയായ വഴിക്ക്. പുരോഗമനപരമായ വഴിയിലേക്കു നയിക്കാൻ കഴിയുന്ന ശക്തികൾ ഇന്നു പല ചേരികളിലാണ് നില്ക്കുന്നത്.... രാജ്യം അഭിമുഖീകരിക്കുന്ന രാഷ്ട്രീയ പരിതഃസ്ഥിതികളുടെ ഒരു പുനശ്ചിന്തനം ഇന്ത്യയിലെ ഇടതുപക്ഷ ജനാധിപത്യ പ്രസ്ഥാനത്തിൽ ഉണ്ടാകണമെന്നാണ് എന്റെ അഭിപ്രായം....."

അവകാശ-സ്വാതന്ത്ര്യ സംരക്ഷണത്തിലെന്നപോലെ രാജ്യപുരോഗതിയുടെ കാര്യത്തിലും ഇടതുപക്ഷ ജനാധിപത്യശക്തികൾക്കു നിർവ്വഹിക്കുവാനുള്ള നിർണ്ണായകമായ പങ്കിനെക്കുറിച്ചു വ്യക്തമായ കാഴ്ചപ്പാടും ധാരണയുമുള്ള ശ്രീ. ടി.കെ. ദിവാകരന്റെ അവസാനത്തെ നിയമസഭാപ്രസംഗമായിരുന്നു അത്. അടിയന്തരാവസ്ഥയുടെ അനന്തരഘട്ടം കാണുവാനുള്ള അവസരം അദ്ദേഹത്തിനു ലഭിച്ചില്ല.

(തുടരും)

കെ.എൽ. ശ്രീകൃഷ്ണദാസ്

# ഏത്തപ്പഴം

**സാ**റിന് അതിന്റെ പ്രയാസം മനസ്സിലാകത്തില്ല. ടൊന്റി ത്രീ ഇയേഴ്സ്. അതായത് ഇരുപത്തിമൂന്നു കൊല്ലത്തിൽ ഒരു പ്രമോഷനും കിട്ടാതിരിക്കുക. ഞാൻ ഗ്രാഡ്വേറ്റാണെന്നോർത്തോണം. ഡിപ്ളോമക്കാരെല്ലാം ഒന്നിനുപിറകേ ഒന്നായിട്ടു വന്ന് തലയ്ക്കുമുകളിലിരുന്ന് എന്നെ ഭരിക്കുകാ. ഒരു പണീം അറിയാത്ത പാർട്ടികള്. പിന്നെ, എനിക്കു തുടക്കത്തിൽ അഞ്ച് അഡ്വാൻസ് ഇംക്രിമെന്റ് തന്നുവെന്നതു ശരിയാ. ഡിപ്പാർട്ടുമെന്റൽ ടെസ്റ്റ് എഴുതി തോറ്റില്ലേന്നാ അവന്മാരു ചോദിക്കുന്നേ. ശരിയാ. മൂന്നുപ്രാവശ്യം എഴുതിത്തോറ്റതാ. പക്ഷേ, പിന്നെ ഞാനെഴുതീട്ടേ ഇല്ലല്ലോ. അപ്പള് അതു പറയുന്നതു ശരിയാണോ? നാട്ടിൽനിന്നു മാറ്റം ഉണ്ടാകാതിരിക്കാനാ പിന്നെ എഴുതാതിരുന്നതെന്നാ അവന്മാരു പറഞ്ഞൊണ്ടാക്കുന്നേ. അതെങ്ങനാ ശരിയാകുന്നത്? ഇരുപത്തിമൂന്നു കൊല്ലം നാട്ടിലിരുന്നുഒള്ളതാ. എന്നാലും ഇപ്പം മാറ്റിയില്ലിയോ? ഇങ്ങനെ ഓരോ ഇരുപത്തിമൂന്നു കൊല്ലം കൂടുമ്പഴും പിടിച്ച് ട്രാൻസ്ഫർ ചെയ്താലെങ്ങനാ? സർക്കാരിന്റെ ഓരോ ഇടപാടുകള്! ഒരു ട്രാൻസ്ഫർ പോളിസിയേ ഇല്ല.

അതെന്തവാ സാറേ, ആ പൊതിലിരിക്കുന്നത്? ഏത്തപ്പഴമാണോ? ഇവിടൊന്നും നാട്ടിലെപ്പോലെ നല്ല ഏത്തപ്പഴം കിട്ടത്തില്ല. പിന്നെ, പുഴുങ്ങിത്തിന്നാൽ വല്യ കുഴപ്പമില്ല. കുക്കറല്ലിയോ ഇരിക്കുന്നത്? രണ്ടുമൂന്നെണ്ണം മുറിച്ചങ്ങോട്ടിട്ടേ. നല്ലപോലെ കഴുകിട്ടു വേണേ മുറിക്കാൻ. ലവന്മാര് എവിടൊക്കെക്കൊണ്ടിട്ടാ വില്ക്കുന്നത് എന്ന് ആർക്കറിയാം? എനിക്കിതൊക്കെ വല്യ നിർബന്ധമാ. എന്നുവച്ചാ അഴുക്കു വല്ലതും വയറ്റിച്ചെന്നാ പിന്നെ പറയണോ? എന്റെ ഭാര്യ പറയുന്നത് ഞാനേതോ പഴയ നാടകത്തിലെ ഹെൽത്ത് വിസിറ്ററുടെ കൂട്ടാണെന്നാ. പീപ്പീസിന്നോ, കേപ്പീസിന്നോ മറ്റോവാ ആ നാടകക്കമ്പനീടെ പേര്. 'അശ്വമേധ'മെന്നാ ആ നാടകത്തിന്റെ പേര്. പഴേ ശ്രീരാമന്റെ കാലത്തെ പുരാണകഥയൊക്കെ എടുത്ത് നാടകമാക്കിയാൽ ആരെയെങ്കിലും കാണാൻ കിട്ടുമോ! ആ, അതെന്തെങ്കിലുമാകട്ടെ. ആ നാടകത്തിലെ ഹെൽത്ത് വിസിറ്റർക്ക് ശരീരത്തിലൂടെ എപ്പഴും പാറ്റ ഇഴയുന്നെന്ന സംശയമാ. എനിക്കങ്ങനൊന്നുമില്ല. പിന്നെ, ഉറുമ്പു ചിലപ്പം എഴയും. പിടിച്ചാ കിട്ടത്തുമില്ല. അതു പിന്നെ, ഉറുമ്പു ചെറുതല്ല്യോ. ഞാനീ നാടകമൊന്നും കാണാൻ പോകത്തില്ല. ലവന്മാരുടെ ഓരോ കോപ്രായം. പത്രോം വായിക്കത്തില്ല. പത്രം വായിച്ചാൽ പ്രമോഷൻ കിട്ടുമോ? പ്രമോഷൻ കിട്ടണോങ്കിൽ ഡിപ്പാർട്ടുമെന്റൽ ടെസ്റ്റ് പാസ്സാകണം. മൂന്നുപ്രാവശ്യം ഞാൻ തോറ്റു. തോല്ക്കാതിരിക്കുന്നതെങ്ങനെയാ? അവന്മാരുടെ ഓരോ കൊനഷ്ട് ചോദ്യങ്ങള്. ഗ്രാഡ്വേറ്റുകളെ കുപ്പിലെറക്കാനും ഡിപ്ളോമക്കാരെ സഹായിക്കാനുമായിട്ട് പ്രത്യേകം തയ്യാറാക്കുന്നതാ? പോരെങ്കിൽ എനിക്കു പണ്ടു പഠിച്ചതു വല്ലതും ഓർമ്മയുണ്ടോ? അതൊക്കെ അന്നേ മറന്നില്ലിയോ? ഇനി അതൊന്നും വയ്യ.

സാറെന്താ ഒന്നും മിണ്ടാതിരിക്കുന്നത്? ഒറങ്ങുവാണോ? പകലൊറങ്ങരുത്. ആരോഗ്യത്തിനു കേടാ. ഞാൻ പിന്നെ സന്ധ്യയായാലൊറങ്ങും. കഴിക്കുന്ന മരുന്നിന്റെ ശക്തികൊണ്ടാ. ഒറക്കം വരാനുള്ള മരുന്നാ. അല്ലാതെ എനിക്ക് അസുഖം ഒന്നുമില്ല. അസുഖം വല്ലതുമുണ്ടെങ്കിൽ 'എസ്സി' എന്നെ സൈറ്റിലോട്ടു പോസ്റ്റു ചെയ്യുമോ? 'എസ്സി' എന്നു പറഞ്ഞിട്ടു സാറിനു മനസ്സിലായില്ലിയോ? സൂപ്രണ്ടിംഗ് എൻജിനീയറ്. ഞങ്ങടെ കാണപ്പെട്ട ദൈവമാ. പഴേ ഗ്രാഡ്വേറ്റ് എൻജിനീയറാ. അതിന്റെ അന്തസ്സു കാണത്തില്ലിയോ? കാശൊക്കെ കണക്കുപറഞ്ഞു വാങ്ങുന്നതിൽ ഞാൻ മിടുക്കനാന്നാ സൈറ്റിലുള്ള കോൺട്രാക്ടർമാരുപോലും പറയുന്നത്. അതു പിന്നെ കണക്കുപറയാതൊക്കുമോ? പതിനഞ്ചുലക്ഷത്തിന്റെ വീടുവച്ചതും 'മാരുതി' വാങ്ങിച്ചതും ആദ്യത്തെ മോളെ ഐ.എ.എസ്സുകാരനെക്കൊണ്ടു കെട്ടിച്ചതുമൊക്കെ മാസാമാസം കിട്ടുന്ന ഈ നാലായിരം ഉലുവകൊണ്ടാണെന്നാ വിചാരിച്ചത്? അതൊക്കെ ഒരു ദൈവാധീനം. പിന്നെ, ഓരോ തവണ ട്രാൻസ്ഫർ വരുമ്പോഴും ഓരോ



നേതാക്കന്മാർക്കും കാണിക്കയിട്ട് ട്രാൻസ്ഫർ ക്യാൻസൽ ചെയ്യിക്കണ്ടായോ? ചിലവന്മാർക്കു കാശു മതി. വേറേ ചിലർക്കു മറ്റതു വേണം. ഇനി ചിലവൻമാർക്ക് മറ്റതും മറ്റതും വേണം. ഇതൊക്കെ ഒപ്പിച്ചു കൊടുക്കണ്ടായോ? അല്ലേൽ ഇപ്പം ആരാ കാശു വാങ്ങിക്കാത്തത്? ഞങ്ങടെ ഡിപ്പാർട്ടുമെന്റിലാണെങ്കിൽ വാങ്ങിച്ചാലും ഇല്ലെങ്കിലും പേരു കേൾക്കും.

ഏത്തപ്പഴം വെന്തെന്നാ തോന്നുന്നത്. വാങ്ങിവച്ചാട്ടെ. ദാണ്ടിരിക്കുന്നു പ്ളേറ്റ്. ചായകൂടെ ഒണ്ടാക്കിയാൽ കഴിക്കാം. സാറെങ്ങിനാ തന്നെയിരുന്നു കഴിക്കുന്നതെന്നു ഞാൻ അതിശയിക്കുവാ. ആരെങ്കിലും ഒരാളുകൂടെ ഒണ്ടെങ്കിൽ നന്നായിരുന്നു. അല്ലിയോ? എനിക്കാണെങ്കിൽ വന്നയുടനേ ടൈപ്പ് ത്രീ ക്വാർട്ടേഴ്സ് കിട്ടി. ഹാള്, രണ്ടു മുറി, അടുക്കള, ടോയ്ലറ്റ്, വരാന്ത-ധാരാളം മതി.

എന്തായാലും ഫാമിലിയെ കൊണ്ടുവരാൻ ഒക്കത്തില്ല. മൂത്ത മകളെ കെട്ടിച്ചയച്ചു. രണ്ടാമത്തവള് മെഡിസിനു പഠിക്കുന്നു. മൂന്നാമത്തവൻ എൻജിനീയറിംഗിന്. ഭാര്യയ്ക്കിവിടുത്തെ ക്ളൈമറ്റ് പിടിക്കത്തുമില്ല. അപ്പപ്പിന്നെ, കൊണ്ടുവരാനൊക്കുമോ?

മുറികളെന്തിനാ വെറുതെയിട്ടേക്കുന്നേന്നു ഞാൻ വിചാരിച്ചു. പോരെങ്കിൽ നാട്ടീന്ന് ആദ്യം വിട്ടു നില്ക്കുവല്ല്യോ? ഒരു കമ്പനിയുള്ളതു നല്ലതാ. അങ്ങനെ ഒരു മുറി ഫാലലോചനനു കൊടുത്തു. ഒരു മുറി ഞാനുമെടുത്തു. അപ്പഴാ റപ്പായി നാട്ടീന്നു മാറ്റമായി വന്നത്. റപ്പായി പഴയ ഫ്രണ്ടാ. ഞാൻ പറഞ്ഞു: മുറിയില്ല, ഹാളിൽ വേണേൽ കെടന്നോളാൻ. റപ്പായി പറഞ്ഞു, ഹാളെങ്കിൽ ഹാളു മതിയെന്ന്. പക്ഷേ, വാടകേലൊന്നും ഒരുപൈസ കൊറയത്തില്ലെന്നു ഞാൻ. അഞ്ഞൂറുരൂപതന്നെ തരണം. പിന്നെ, കുക്കിംഗിനു കൂട്ടത്തിൽ കൂടിയാൽ ഒരുമിച്ച് ആഹാരം കഴിക്കാം. മാസാവസാനം ഡിവൈഡ് ചെയ്ത് ചെലവു തീരുമാനിക്കും. എല്ലാരും സമ്മതിച്ചു. ഫാലലോചനനാ കണക്കൊക്കെ കൂട്ടുന്നേ. ഒന്നാം തീയതി കാൽക്കുലേറ്ററും എടുത്തുവച്ച് ഒറ്റയിരിപ്പാ. അയാള് ഒരുനേരം ചായ കുടിച്ചിട്ടില്ലെങ്കിൽ അതിന്റെ ഒന്നര രൂപ അയാളു കൊറയ്ക്കും. ഡിപ്ളോമക്കാരനാ. അതിന്റെ കഞ്ഞിത്തരമാ. ഞാൻ പിന്നൊന്നും പറയത്തില്ല. എനിക്കി അലമ്പൊന്നും ഇഷ്ടമല്ല. എല്ലാത്തിനും ഒരു നീതീം ന്യായോം വേണ്ടേ?

അങ്ങനെ മൂന്നുപേരുംകൂടി കുക്കിംഗ് തുടങ്ങി. ഓരോരുത്തർക്കും ഓരോ ജോലി. രാവിലെയാണെങ്കിൽ എണീറ്റാലുടനേ ഞാൻ പല്ലുതേക്കുക, ഫാലലോചനൻ കറിക്കു നുറുക്കുക, റപ്പായി കാപ്പിയുണ്ടാക്കുക. അങ്ങനെ ഓരോരുത്തർക്കും തുല്യജോലി. അതുകഴിഞ്ഞാൽ ഞാൻ കാപ്പികുടിക്കുക. റപ്പായി മുറിയൊക്കെ അടിച്ചുവാരുക. ഫാലലോചനൻ പാത്രം കഴുകുക. അങ്ങനെ മൂന്നുപേർക്കും തുല്യജോലി. എന്റെ കാര്യം വളരെ ചിട്ടയാ.

സാറ് അത്താഴം വയ്ക്കാൻ തുടങ്ങിക്കോ. ഞാൻ പറഞ്ഞതു കേട്ടിരിക്കണ്ട. ജോലി നടക്കട്ടെ. അരി കുറച്ചു കൂടുതലിട്ടേരേ. സാറുതന്നെയിങ്ങനെ വച്ചുകഴിക്കുന്നതു കാണുമ്പം ഒരു വെഷമം. ഇന്നു ഞാൻകൂടൊണ്ടല്ലോ. അതൊരു സമാധാനം. ഒരു പുളിശ്ശേരീം മെഴുക്കുപുരട്ടീം മതി. അച്ചാറും പപ്പടോമൊണ്ടല്ലോ. പിന്നെ തൈരും. അതൊക്കെ മതി. എന്റെ വീട്ടിലെപ്പോലൊക്കെ സദ്യയൊരുക്കാൻ സാറിനോടു പറയുന്നതു ശരിയാണോ?

എന്റെ ക്വാർട്ടേഴ്സിൽ ഇന്ന് ആരുമില്ല. റപ്പായി നാട്ടിൽപ്പോയി. ഫാലലോചനൻ ഏതോ ബന്ധുവിന്റെ വീട്ടിൽപ്പോയി. നാളേ വരത്തൊള്ളൂ. പിന്നെ, ആ വല്യ ക്വാർട്ടേഴ്സിൽ തനിച്ച്. പണ്ടാരോ അവിടെ തൂങ്ങിച്ചത്തതാന്നാ പറയുന്നത്. പേടിയൊന്നുമില്ല. എന്നാലും ഇന്നു സാറിന്റെ കമ്പനി ആയിക്കോട്ടേന്നുവച്ചു. സാധാരണ ഞാൻ നേരത്തേ ഒറങ്ങും. പക്ഷേ, നാട്ടിൽ പോകുമ്പം യാത്രയ്ക്കെടേൽ ഒറങ്ങത്തില്ല. അതിനു കാര്യമൊണ്ട്. ലക്ഷ്വറി ബസ്സിലാ പോകുന്നത്. വീഡിയോ കാസറ്റിട്ട് രണ്ടു നല്ല എം.ജി.ആർ സിനിമ കാണാം. അതു കഴിഞ്ഞേ ഒറങ്ങൂ. ഒരുതവണ അബദ്ധം പറ്റി. റിസർവ്വു ചെയ്യാൻ വൈകിയതുകൊണ്ട് ക്യാബിൻ സീറ്റാ കിട്ടിയത്. സിനിമ കാണാനൊക്കത്തില്ല. പിന്നെ, മുൻസീറ്റിലിരുന്നു സിനിമകണ്ടോണ്ടിരുന്ന ഒരു തടിച്ചിപ്പെണ്ണിന്റെ കണ്ണടേല് സിനിമേടെ റിഫ്ളക്ഷൻ നോക്കിയിരുന്നു. കൊറെക്കഴിഞ്ഞപ്പം അവളുടെ ഭർത്താവു വന്നെന്നെ വിരട്ടി. "എന്തവാടോ വായി നോക്കിയിരിക്കുന്നത്?" എന്ന്. വിവരദോഷി. വല്ല ഡിപ്ളോമക്കാരനുമായിരിക്കും. ഞാൻ പറഞ്ഞു സിനിമ കാണുവാരുന്നെന്ന്. 'എന്റെ ഭാര്യേടെ മൊഖത്താണോടോ സിനിമ' എന്നൊക്കെപ്പറഞ്ഞ് ഒരുപാടു തെറി പറഞ്ഞു. ഞാനൊന്നും മിണ്ടിയില്ല. കൊറെ പുതിയ തെറിവാക്കൊക്കെ പഠിച്ചു. എവിടെങ്കിലും വച്ച് ഡിപ്ളോമക്കാർക്കിട്ട് പ്രയോഗിക്കാം. അല്ലാതെന്തുവാ!

ഹാ! സാറെന്താ വെറുതെയിരിക്കുന്നേ? കട്ടിലേന്നെണീറ്റ് അരിയടുപ്പത്തിട്ടാട്ടെ. നേരം സന്ധ്യയായി. ഞാനൊരു ഗുളികേംകൂടി കഴിച്ചോണ്ട് ഈ കട്ടിലേലോട്ടൊന്നു ചായട്ടെ. സന്ധ്യയ്ക്കുറങ്ങരുതെന്നു പഴമക്കാരു പറയും. പക്ഷേ, പറ്റത്തില്ല. ഗുളികേടെ ശക്തി ഭയങ്കരമാ. ദാണ്ടെ, കണ്ണടഞ്ഞു വരുന്നു. ആ ഫാനൊന്നു കൂടി കൂട്ടിയേരേ. എട്ടരമണിക്ക് ചോറായാൽ ഒടനെ വിളിച്ചേക്കണം. ചൂടോടെ ഉണ്ടില്ലെങ്കിൽ ഒരു രസോമില്ല. പാത്രമൊക്കെ നന്നായിട്ട് കഴുകണേ. ഉറുമ്പൊന്നും കാണരുത്. എന്നാൽ ശരി... ഹാവൂ... നല്ല ക്ഷീണം.... ഒന്നുറങ്ങട്ടെ. എട്ടരയ്ക്കു വിളിച്ചേക്കണേ.



## ജോസ് പനച്ചിപ്പുറം




### എട്ട്

ബ്യൂറോയുടെ വരാന്തയിൽ രണ്ടു പെൺതലകൾ അകലെനിന്നുതന്നെ അപ്പുക്കുട്ടൻ കണ്ടു.

സ്കൂട്ടർ നിറുത്തിയപ്പോൾത്തന്നെ അവൻ അദ്ഭുതത്തോടെ. പേരില്ലാത്ത ഒരുതരം ആകാംക്ഷയോടെ ഒരാളെ തിരിച്ചറിഞ്ഞു.

നളിനി.

ക്ലാസ്സിൽ കുട്ടികളുടെ മുൻപിൽ അവതരിപ്പിക്കാൻ പരിശീലിച്ചെടുത്തതെന്നു ഞാൻ എന്നും പറഞ്ഞു കളിയാക്കാറുള്ള ആ പതിവുചിരി. ഒരുതരം ചമ്മിയ ചിരി.

"നിങ്ങൾ ഏറെനേരമായോ വന്നിട്ട്?"

വാതിൽ തുറന്നുകൊണ്ട് അപ്പുക്കുട്ടൻ ചോദിച്ചു.

"ഒരുപാടു നേരമായി സാറേ-" മുറിക്കുള്ളിലേക്കു നിളിനിയും കൂട്ടുകാരിയും അപ്പുവിനെ അനുഗമിച്ചു.

"ങ്ആ. വി.ഐ.പികളെ കാണണമെങ്കിൽ കുറച്ചു കാത്തിരിക്കേണ്ടി വരുമെന്ന് ഇപ്പോൾ മനസ്സിലായില്ലേ?.... ഏതായാലും അദ്ധ്യാപികമാർ ഇരിക്കണം." നളിനി ആദ്യം ഇരുന്നു.

"ഇരിയെടി-" കൂട്ടുകാരിയുടെ കൈയിൽപ്പിടിച്ചിരുത്തി അവൾ.

"ആരാ കമ്പനി.... അദ്ധ്യാപികതന്നെയല്ലേ?"

"ഉവ്വുവ്വ്-ഫിസിക്സ്."

"അപ്പോൾ ഞാൻ മിസ് ഫിസിക്സ് എന്നു വിളിക്കണം."

ആ കുട്ടിക്ക് അദ്ധ്യാപികയുടേതല്ലാത്ത ഒരു നാണം.

"വിളിക്കുമ്പോൾ മിസ് ആനി ജോർജ് എന്നു മതി."

"അപ്പോൾ നിന്നെപ്പോലെ അവിവാഹിത?"

"അവിവാഹിത. പക്ഷേ. എന്നെപ്പോലെ എന്നു പറയാൻ വയ്യ.

പിന്നെയവൾ. അദ്ധ്യാപികയുടെ നാട്യം വിട്ട് ഗ്രാമ്യമായ ആ പൊട്ടിച്ചിരി ചിരിച്ചു. ആനിക്കു പക്ഷേ. ചിരിയിൽനിന്നു നാണം വേർതിരിച്ചെടുക്കാനാവുന്നില്ല.

"എന്താണാവോ ടീച്ചർമാരുടെ ദൗത്യം?"

"ഞങ്ങൾ യൂണിവേഴ്സിറ്റി ഓഫീസിൽ വന്നതാണ്. ആനിയുടെ ഒരു പ്രശ്നം."

"എന്നിട്ട്. പ്രശ്നം സോൾവു ചെയ്തോ?"

"തീർന്നില്ല. ഉച്ചകഴിഞ്ഞു ചെല്ലാൻ പറഞ്ഞു."

ആനിയുടെ മറുപടി കേട്ടപ്പോഴാണ് തന്റെ ചോദ്യം അവളോടായിരുന്നല്ലോ എന്ന് അപ്പു ശ്രദ്ധിച്ചത്. ആ കുട്ടിക്ക് ഒരു റേഡിയോ അനൗൺസറുടെ ശബ്ദമാണെന്നു തോന്നി.

"ഞങ്ങൾ, പത്രക്കാർ ഓഫീസിലേക്കു ചായ വരുത്താറില്ല."

"അതു പിന്നെ എനിക്കറിയില്ലേ, നിങ്ങൾ കഴിക്കുന്നത് ചായയല്ലെന്ന്....." നളിനി ഒരു കൊള്ളിവാക്ക് ഇടയ്ക്കു കയറ്റി.

ഈ പെണ്ണിന്റെ ഒരു സംസാരം എന്ന കൗതുകം മുഖത്തു കൊളുത്തി നോക്കിയിരിക്കുന്ന ആനി.

"നിന്റെ തന്തപ്പടിയോടു പറഞ്ഞേര് ഞാനിവിടെ ചായയല്ല കുടിക്കുന്നതെന്ന്."

"അതു ഞാൻ എന്നേ പറഞ്ഞുകഴിഞ്ഞിരിക്കുന്നു."

"സന്തോഷം."

"ആട്ടെ-രാവിലെ എവിടെയായിരുന്നു പത്രപ്രവർത്തനം?"

"പറഞ്ഞാൽ നിനക്ക് അസൂയ തോന്നും. പറയണോ?"

"ഏതായാലും പറഞ്ഞുനോക്ക്."

"ഞാൻ രാവിലെ ഒരു കാബറെ നർത്തകിയെ കാണാൻ പോയി."

"എന്നിട്ടു കണ്ടോ?"

ആനി ചിരിച്ചു.

"പിന്നെ. വിശദമായി കണ്ടു. അവൾ ചായയും ബിസ്കറ്റും തന്നു. എന്തൊരു ഹോസ്പിറ്റാലിറ്റി...."

"ഉവ്വുവ്വ്. അവർക്കു ഹോസ്പിറ്റാലിറ്റിയല്ലേയുള്ളൂ....?"

നളിനിയുടെ മുഖത്തെ ചിരി മാഞ്ഞിട്ടുണ്ടെന്ന് അപ്പു കണ്ടു. വിഷയം ഗൗരവമാക്കി അവതരിപ്പിക്കാം. അല്ലെങ്കിൽ ശരിയാവില്ല.

"-ഞാൻ ചെറിയൊരു കുറ്റാന്വേഷണത്തിലാണ്. ഒരു ടിബറ്റൻ പെൺകുട്ടിയുടെ കാര്യം ഞാൻ എഴുതിയിരുന്നില്ലേ? അവളെ കണ്ടുപിടിക്കാനുള്ള ശ്രമം. ഇക്കാര്യത്തിൽ കാബറെ നർത്തകിക്കു സഹായിക്കാനാവുമോ എന്നറിയാൻ പോയതാണ്."

"അപ്പോൾ കുറ്റാന്വേഷണവുമുണ്ടോ?"

"പിന്നെയില്ലേ?-സി.ഐ.ഡി അപ്പുക്കുട്ടൻ എന്നു വേണമെങ്കിലും വിളിക്കാം.... അല്ല. ആനിയിരുന്നു ബോറടിക്കുന്നു അല്ലേ? നമുക്കു വിഷയം മാറ്റാം... എന്താ.....?"

പിന്നെ. സംഭാഷണം കാടുകയറി. ആനിയുടെ കുടുംബകാര്യം. ഗൾഫിലുള്ള ആങ്ങള. നാട്ടുവർത്തമാനം. നളിനിയുടെ അച്ഛന്റെ വാതം.....

ഉച്ചയ്ക്ക് ഊണുകഴിക്കാൻ ക്ഷണിച്ചപ്പോൾ ആദ്യം വിസമ്മതിച്ചെങ്കിലും അല്പമൊന്നു ഭീഷണിപ്പെടുത്തിയപ്പോൾ ഇരുവരും വഴങ്ങി.

ഹോട്ടലിലേക്കു കയറുമ്പോൾ 'ദേശസ്നേഹി' പത്രത്തിന്റെ ലേഖകൻ അകത്തുനിന്ന് ഇറങ്ങിവരുന്നു.

"ഹലോ-"

"ഹലോ."

അയാളുടെ വാക്കുകൾക്കു മദ്യത്തിന്റെ ഗന്ധം: കൂടെയുള്ള രണ്ടു തടിയന്മാർക്കും.

-ഇന്നിനി ഈ നഗരത്തിൽനിന്നു 'ദേശസ്നേഹി'ക്കു വാർത്തകളില്ല.

ഉച്ചയ്ക്കുതന്നെ ലേഖകൻ മരിക്കുന്നു. പിന്നെ നയിച്ചുകൊണ്ടുപോകാൻ ഇടയനില്ലാതെ കേഴുന്ന വാർത്തകൾ.

നളിനിയെയും കൂട്ടുകാരിയെയും യാത്രയാക്കി അപ്പുക്കുട്ടൻ അസിസ്റ്റന്റ് കമ്മീഷണർ ജോർജിനു ഫോൺചെയ്തു.

"-നമ്മുടെ കാബറെക്കാരിയുടെ വല്ല തുമ്പും കിട്ടിയോ?"

"ഒരു രക്ഷയുമില്ല. ആ പെണ്ണ് തുമ്പില്ലാതെ കടന്നുകളഞ്ഞ ലക്ഷണമാ."

"എന്നാൽ ഞാനൊരു തുമ്പു തരട്ടേ-?"

"ഓഹോ. ഇതിനിടെ കുറ്റാന്വേഷണവും തുടങ്ങിയോ?.... ഏതായാലും പറയൂ. കേൾക്കട്ടെ."

"ആ പെണ്ണിനെ അന്നു രാത്രി കൊണ്ടുവിട്ടത് വാസു എന്നൊരു ടാക്സി ഡ്രൈവറാണ്. അയാളെ ഒന്നു വിളിച്ചു ചോദ്യം ചെയ്താൽ വല്ലതും കിട്ടിയെങ്കിലോ?"

"എന്തു വാസുവാ?"

"മുഴുവൻ പേരറിയില്ല. ഹിമാലയാ റസ്റ്റോറന്റിനടുത്ത ജങ്ക്ഷനിലെ വണ്ടിയാ."

"വണ്ടിയുടെ നമ്പരറിയാമോ?"

"നമ്പരറിയില്ല."

"പിന്നെന്തോ കുറ്റാന്വേഷണമാ?"

ജോർജിന്റെ ചിലമ്പുന്ന പൊള്ളച്ചിരി.

അയാൾ തന്നെ കളിയാക്കുകയാണെന്ന് അപ്പുവിനു തോന്നി.

തനിക്കൊക്കെ ശമ്പളം തരുന്നത് പിന്നെന്തിനാ എന്ന് അതേ നാണയത്തിൽ തിരിച്ചടിക്കാനാണ് പെട്ടെന്നു തോന്നിയത്-അല്ലെങ്കിൽ വേണ്ട. അത് എന്റെ ദൗത്യത്തിനു സഹായമാവില്ല.

"അതു നിങ്ങളുടെ പൊലീസ് വിചാരിച്ചാൽ നിഷ്പ്രയാസം സാധിക്കാവുന്നതല്ലേയുള്ളൂ" എന്നാണൊടുവിൽ പറഞ്ഞത്.

"ശരി. ശരി. ഞാനൊന്നു നോക്കട്ടെ."

കൂടുതലെന്തെങ്കിലും പറയാൻ കഴിയുന്നതിനു



മുൻപ് അപ്പുറത്തു ഫോൺവച്ച ശബ്ദം, ഒരു പൂർണ്ണ വിരാമംപോലെ.

മേശപ്പുറത്തു കുന്നുകൂടിയ പ്രസ്താവനകൾക്കിടയിൽ വാർത്തക്കഷണങ്ങൾ പരതവേ. അപ്പുവിനു തുറുപ്പുചീട്ടു കൈമോശം വന്നതുപോലെ തോന്നി.

-ഇപ്പോൾ പറയേണ്ടിയിരുന്നില്ല. പൊലീസ് വിളിച്ചു ചോദ്യം ചെയ്തുകഴിഞ്ഞാൽ വാസുവിൽനിന്ന് എനിക്കൊന്നും കിട്ടിയെന്നു വരില്ല. വാസുവിന്റെ പേര് പൊലീസിൽ പറഞ്ഞതു ഞാനാണെന്നറിയുന്നതും ചിലപ്പോൾ ദോഷം ചെയ്യും.

പരീക്ഷണം വേണ്ട. പൊലീസ് ചെന്നു പിടികൂടുംമുൻപ് വാസുവിനെ കണ്ടു സംസാരിക്കുന്നതാണു നല്ലത്.

-അപ്പു. ഹിമാലയായ്ക്കപ്പുറത്തെ ടാക്സി സ്റ്റാൻഡിൽ ആദ്യം കണ്ട ഡ്രൈവറോടു ചോദിച്ചു.

"വാസുവിന്റെ വണ്ടിയേതാ?"

"ഏതു വാസുവാ?"

ഏതു വാസുവാണെന്ന് എങ്ങനെയാണു പറയുക? എനിക്കൊരടയാളംപോലും അറിയില്ലല്ലോ.

"ടൂറിസ്റ്റ് ടാക്സിയാ-"

"രണ്ടു വാസൂന്റേം ടൂറിസ്റ്റ് ടാക്സിയാ. വണ്ടിയുടെ നിറം അറിയാമോ?"

"ഇല്ലല്ലോ."

"രണ്ടു വാസൂം സ്ഥലത്തില്ല. രണ്ടുപേരും വരുമ്പോൾ പറയാം. ആര് അന്വേഷിച്ചെന്നു പറയണം?"

"വേണ്ട. ഞാൻ വൈകിട്ടു വരാം."

പത്രത്തിന്റെ വിലാസം അവർ അറിയാതിരിക്കുകയാണു നല്ലത്.

ഓഫീസിൽ തിരിച്ചെത്തി അപ്പു ഹിമാലയയിലേക്കു ഫോൺ ചെയ്തു.

"ഹലോ-" ഒരു പെൺകുട്ടിയുടെ ശബ്ദമാണെന്നു തോന്നി.

"ഹിമാലയയല്ലേ?"

"യെസ്."

"നിങ്ങൾക്കുവേണ്ടി സാധാരണ ഓടുന്ന വാസൂന്റെ വണ്ടീടെ നമ്പരൊന്നു പറയാമോ?"

"പ്ലീസ് ഹോൾഡോൺ."

പിന്നെ. ആരോടോ അവൾ വിളിച്ചുചോദിക്കുന്നതു കേട്ടു-വാസൂന്റെ വണ്ടീടെ നമ്പർ എത്രയാ?"

"4262." നേർത്ത പുരുഷശബ്ദം ഫോൺ പിടിച്ചെടുത്തു.

പിന്നെ. ഫോണിലേക്ക് ആ പെൺശബ്ദം.

"ആരാ വിളിക്കുന്നെ?"

ഉവ്വ്. അവൾക്കു വിവരമുണ്ട്. പക്ഷേ. അതുണ്ടാവുന്നതിനുമുൻപ് വീണുകിട്ടിയ നമ്പർ മതി എനിക്ക്. 4262. പൂർണ്ണരൂപമായില്ലെങ്കിലും വാസുവിനെ കണ്ടുപിടിക്കാൻ ഇതു മതിയാവും.

അപ്പു മറുപടി പറയാതെ ഫോൺ വച്ചു.

-ആരാണെന്ന് ഇപ്പോൾ വെളിപ്പെടുത്താൻ വയ്യല്ലോ.

അത്യാവശ്യജോലികൾ തീർത്ത് അപ്പു പുറത്തിറങ്ങിയപ്പോൾ മണി അഞ്ച്.

-ചായ കഴിക്കാം. വാസുവിനെ കണ്ടുപിടിക്കാനാവുമോ എന്നു ശ്രമിക്കുകയുമാവാം.

ഹിമാലയയിൽത്തന്നെ അപ്പു ചായ കഴിക്കാൻ കയറി. പകൽപോലും തെളിഞ്ഞുകിടക്കുന്ന വിളക്കുകൾ രാപ്പകലുകൾക്കിടയിലൊരു സംശയമായി നില്ക്കുന്ന ഡൈനിംഗ് ഹാളിലേക്കു കയറുമ്പോൾ വാതിൽക്കലെ പതിവു ബോർഡ് ശ്രദ്ധിക്കാതിരിക്കാനായില്ല.

-ഡെയ്‌ലി ഫ്ളോർ ഷോസ്.

കാബറെയ്ക്കൊരു ക്ഷണം.

ആറിനും എട്ടരയ്ക്കും.

നിഷ. ലീന. രേഖ. അനുരാധ.

ഓ. പലകപ്പടവുകൾക്കു മുകളിലെ രാധ.

രണ്ടാഴ്ച മുൻപുവരെ ഈ ബോർഡിൽ ഏറ്റവും വലിയ അക്ഷരങ്ങളിൽ ലൂവിന്റെ പേരായിരുന്നു.

3 ചൈനീസ് ബ്യൂട്ടി.

ഇപ്പോൾ പക്ഷേ-

പാവം ലൂ.

അവൾക്കെന്താണു പറ്റിയത്?

അവളുടെ അച്ഛൻപോലും അവളെ കൈയൊഴിയുകയാണെന്ന് അപ്പുവിനു തോന്നി.

-ലൂവിനെ തിരിച്ചു കിട്ടുമെന്ന് അയാൾക്കിനി പ്രതീക്ഷയില്ലേ? അല്ലെങ്കിൽ. അങ്ങനെ പ്രതീക്ഷിക്കുന്നതിന്റെ അർത്ഥശൂന്യത കണ്ടെത്തിയതിന്റെ നിസ്സംഗതയോ?



ചായയുടെ ചൂട് ചുണ്ടുകൾകൊണ്ടു വഴിമാറ്റിവിടുമ്പോൾ അപ്പുവിനു സ്വന്തം അസ്വസ്ഥതയുടെ വിശദീകരണം കണ്ടെത്താൻപോലും കഴിഞ്ഞില്ല.

പതിവുശൈലിയിൽ ബയറർ കൃഷ്ണൻ പറഞ്ഞ ഉപചാരവാക്കുകൾ ചായക്കപ്പിൽ വീണു മുങ്ങി. സാറിനെന്തു പറ്റിയെന്ന് അവൻ അദ്ഭുതപ്പെട്ടിട്ടുണ്ടാവും.

ഹിമാലയയ്ക്കു വെളിയിൽ. സ്കൂട്ടറുകളും ബൈക്കുകളും തീർത്ത വേലിക്കിടയിൽ അപ്പു കുറേനേരം നിന്നു. റോഡിലൂടെ കടന്നുപോകുന്ന ടൂറിസ്റ്റ് ടാക്സികളുടെ നമ്പർ നോക്കി.

ഇല്ല.

4262 ഇല്ല.

പിന്നെ. അവൻ വഴിയിലിറങ്ങി ജങ്ക്ഷനിലേക്കു നടന്നു. ജങ്ക്ഷനപ്പുറത്ത് [illegible]രാജാവിന്റെ കാലത്തു നട്ടുപിടിപ്പിച്ച പടർപ്പൻ മരങ്ങളുടെ തണലിലാണ് ടാക്സികൾ.

ടാക്സികളും മരങ്ങളും തീരുന്നിടത്ത് കോളേജ് കോമ്പൗണ്ട് ആരംഭിക്കുന്നു. കോമ്പൗണ്ടിനുള്ളിൽ മരങ്ങളുടെ ശീതളിമ. പുല്ലുകൾക്കിടയിൽ നടന്നുവീണ വഴിത്താരകളിൽ യൗവനത്തിന്റെ പാദതാളം.

മരങ്ങൾ പിന്നിട്ടിട്ടും 4262 കണ്ടില്ല. തിരിഞ്ഞു നടക്കാൻ ഭാവിക്കുമ്പോൾ. കൂട്ടംതെറ്റിയ കുട്ടിയായി. കോളേജ് കോമ്പൗണ്ടിൽനിന്നു മതിലിനു മുകളിലൂടെ എത്തിനോക്കുന്ന മഹാഗണിശാഖയ്ക്കു കീഴിലൊരു ഇളംനീലനിറം: 4262.

അപ്പു വേഗം അടുത്തെത്തി.

പിന്നിലെ വാതിൽ പാതി തുറന്നിട്ട് ഗഹനമായ വായനയിലാണ് ഡ്രൈവർ. ഡോറിനോടു തൊട്ടുനിന്നപ്പോൾ അയാൾ വായനയ്ക്ക് ഇടവിരാമമിട്ട് തലയുയർത്തി.

"വാസുവല്ലേ?"

"അതേ. എന്തുവേണം സാർ?"

കിടന്ന കിടപ്പിൽ ഒരു സ്പ്രിംഗിൽനിന്നെന്നപോലെ ചാടിയെണീറ്റു വാസു.

"-ഞാൻ പത്രത്തിൽനിന്നാണ്. വാസുവിനോട് എനിക്കു ചില കാര്യങ്ങൾ ചോദിച്ചറിയാനുണ്ട്."

"എന്താ സാർ? വല്ല...."

ട്രാഫിക് പൊലീസിന്റെ മുന്നിലെന്നപോലെ

അവൻ അമിത വിനയംകൊണ്ടു ചുളുങ്ങി.

"കുഴപ്പമുള്ള കാര്യമൊന്നുമല്ല. വാസുവിനു തിരക്കുണ്ടോ?"

"ഏയ്.... ഇങ്ങോട്ടു കയറിയിരിക്കാം സാർ."

അപ്പു കാറിൽ കയറി.

അപ്പോഴും കാറിന്റെ ഡോർ പാതി തുറന്നുകിടന്നു.

"ഹിമാലയായിലെ ആ കാബറെക്കാരിയെ കാണാതായ കാര്യം അറിയാമല്ലോ?"

"പിന്നെ. പത്രത്തിലൊക്കെ വന്നതല്ലേ?"

"വാസു അറിയുമോ ആ പെണ്ണിനെ?"

"അറിയുമോന്നു ചോദിച്ചാൽ.... പലതവണ ഞാനതിനെ കൊണ്ടുവിട്ടിട്ടുണ്ട്. കാണാതായതിന്റെ തലേന്നും ഞാനാ കൊണ്ടുവിട്ടത്.

"വാസുവിന് അതേപ്പറ്റി എന്താ അഭിപ്രായം?"

"അഭിപ്രായത്തിനു മാത്രം പരിചയം എനിക്കില്ല സാറേ.... അതുങ്ങളെല്ലാംകൂടി കാറിൽ കയറും. ഓരോരുത്തരുടെയും പടിക്കൽ ഇറക്കിവിടും. അത്രതന്നെ."

"ഒടുവിലത്തെ ദിവസവും എല്ലാ നൃത്തക്കാരികളും ഉണ്ടായിരുന്നോ?"

"നാലുപേരുണ്ടായിരുന്നു. ഇതിനെയാ ആദ്യം ഇറക്കിവിട്ടത്."

"ആട്ടെ- സത്യം പറയണം.... അതിനെ ഇറക്കിവിടുമ്പോൾ അവിടെയെങ്ങാനും വല്ലവരും നില്ക്കുന്നതായി കണ്ടോ?"

"അതൊന്നും ഞാൻ നോക്കിയില്ല. ആ പെണ്ണിറങ്ങി, ഞാൻ വണ്ടിയെടുക്കുകയും ചെയ്തു...."

"അവിടെ വല്ല വണ്ടിയോ മറ്റോ കിടപ്പുണ്ടായിരുന്നോ?..... ഓട്ടോറിക്ഷയോ.... കാറോ?"

കൈയിലിരുന്ന മാസിക ചുരുട്ടി മുൻസീറ്റിന്റെ പിന്നിലടിച്ച് എന്തോ ആലോചിക്കുന്നതുപോലെ ഇരുന്നു, വാസു.

"......അത്.... കുറച്ചു മുന്നോട്ടു നീങ്ങി ഒരു കാറുണ്ടായിരുന്നു... ഒരു പഴയ ഫിയറ്റ്."

"വണ്ടിക്ക് എന്തെങ്കിലും പ്രത്യേകത തോന്നിയോ?"

"എന്തു തോന്നാനാ സാർ? അതിനെവിടാ സമയം?"

"അതല്ല വാസൂ, ആ കുട്ടിയെ കണ്ടുപിടിക്കാൻ വല്ല തുമ്പും കിട്ടുമോ എന്നറിയാനാ.... കാറിൽനിന്നിറങ്ങിയിട്ട് ആ കുട്ടി അതിന്റെ അച്ഛന്റെയടുത്തു ചെന്നിട്ടില്ല.... അപ്പോൾ...."

അതൊരു പുതിയ വാർത്തയാണെന്ന മട്ടിൽ വാസു അപ്പുവിന്റെ മുഖത്തേക്കു നോക്കി. ആ കണ്ണുകളിലെ ഭാവം വായിക്കാൻ ശ്രമിക്കുകയായിരുന്നു അപ്പു.

-ഒന്നുമില്ല.

വെറും ജിജ്ഞാസയ്ക്കപ്പുറം ഒന്നും.

"വണ്ടിക്കു പ്രത്യേകിച്ചു വല്ല അടയാളവും..." അപ്പു വിഷയത്തിലേക്കു തിരിച്ചുവരാൻ വഴിമരുന്നിട്ടു.

"വണ്ടിയുടെ പിറകുവശമേ ഞാൻ കണ്ടുള്ളൂ.





ചാത്തന്നൂർ മോഹൻ

# ഹൃദയത്തിലേക്ക് നടന്നുകയറിയ ഒരാൾ



ഈശ്വരനെ അറസ്റ്റുചെയ്യാൻ പോയ
ധിക്കാരിയുടെ കൈയിൽ
വിലങ്ങുകളായിരുന്നില്ല
മഷി ഉണങ്ങാത്ത പൊൻപേനയായിരുന്നു.
പ്രേതങ്ങളുടെ ലോകത്തു നടക്കാനിറങ്ങിയ
ഒറ്റയാന്റെ കൈയിൽ
വൈൻ ഗ്ലാസ്സുകളായിരുന്നില്ല
മനുഷ്യസ്നേഹത്തിന്റെ മുന്തിരിച്ചഷകമായിരുന്നു.
ഇടിമുഴക്കങ്ങൾക്കും
ഇടവപ്പാതിക്കും
ഇടയിലൂടെ
നിഷേധത്തിന്റെ കിരീടവും ചൂടി നടന്ന ഒരാൾ!
സ്വർണ്ണക്കൊടിമരംപോലുള്ള നട്ടെല്ലും
സോപാനസംഗീതംപോലുള്ള ഹൃദയവും
സുവർണ്ണസിംഹാസനംപോലുള്ള തലയെടുപ്പും
തലമുറകളുടെ തകർപ്പൻ
കൈയടികൾക്കായി കാത്തിരിക്കുന്നു....

ബിഥോവന്റെ ഏഴാം സിംഫണിപോലൊരു
നാടക കുടുംബം
അയനസ്ക്കോയുടെ നാടകസങ്കല്പംപോലൊരു
ജീവിതകുടുംബം

ഓർക്കസ്ട്രയിലെ പിന്നിരയിൽ
വയലിൻ വായിക്കുമ്പോൾ
മുന്നിരയിലെ മൃദംഗനാദത്തിൽ
മന്ദാരങ്ങളൊഴുകുന്നു...

നേരിന്റെ കുന്തമുനയിൽ കൊരുത്തിട്ട
നെറികേടിന്റെ കബന്ധങ്ങളിൽ
കാലം പിന്നെയും തിവെട്ടികൊണ്ട്
പൊള്ളിക്കുമ്പോൾ
ജീവിതത്തിന്റെ സമരമുഖങ്ങളിൽ
ഫുൽക്കാരത്തിന്റെ ഫലിതമെറിഞ്ഞ്
വസന്തത്തിന്റെ വനനിലാവ് ചൊരിഞ്ഞ
പ്രണയാകുലൻ മൃദംഗം വായിക്കുന്നു....

അക്ഷരങ്ങളുടെ യാനപാത്രമേറി
അശാഹൃദയമന്ത്രം ഉരുവിട്ട്
കടലേഴും കടക്കാൻ വെമ്പിയ
കാലദാസൻ റിഹേഴ്സൽ തുടരുന്നു....

കറുത്ത യവനിക വകഞ്ഞുമാറ്റി
കണ്ണട ഊരി വലിച്ചെറിഞ്ഞ്
കണക്കുചെമ്പകരാമനെപ്പോലെ
ഹൃദയത്തിലേക്കൊരാൾ നടന്നുകേറുന്നു!

അകത്തു വല്ലവരും ഉണ്ടോ എന്നുപോലും നോക്കിയില്ല."

വാസുവിന്റെ ശബ്ദത്തിന് ആത്മഗതത്തിന്റെ ലളിതതാളം വീണു.

"..... പിന്നെ. എനിക്കു തീർച്ചയില്ല കേട്ടോ...... പിറകിലെ ബമ്പറിൽ ഫ്ളവർഷോയുടെ സ്റ്റിക്കറുണ്ടായിരുന്നുവെന്നു തോന്നുന്നു.... വണ്ടിയുടെ ലൈറ്റിൽ കണ്ടതേയുള്ളൂ."

ആ തീർച്ചയില്ലായ്മ സ്വാഭാവികമായിത്തോന്നി അപ്പുവിന്. ഒരാളെ ഇറക്കിയിട്ടു വിട്ടുപോകുന്ന വണ്ടിയുടെ ഡ്രൈവർക്ക് ഇതിൽക്കൂടുതലൊന്നും ശ്രദ്ധിക്കാൻ കഴിഞ്ഞെന്നു വരില്ല. അതും രാത്രി....

വാസു നിശ്ശബ്ദനായി.

-ഇനി എന്താണ് ഇയാളിൽനിന്നു കിട്ടാനുള്ളത്?

അപ്പു മനക്കണക്കു കൂട്ടി.

"തിരിച്ചുവരുമ്പോൾ ആ കാറുണ്ടായിരുന്നോ അവിടെ?"

"തിരിച്ചുവന്നത് ആ വഴിയല്ല സാർ. അതു വളപ്പാ."

"ചെനക്കാരിയെ കാണാനില്ലെന്ന് വാസു എപ്പോഴാ അറിഞ്ഞത്?"

"സാറിന്റെ പത്രത്തിൽ കണ്ടാ ഞാനറിഞ്ഞത്."

"പിന്നെ ആ കുട്ടിയെ കാണാഞ്ഞപ്പോൾ വാസു ചോദിച്ചില്ലേ?"

"ഞാൻ ചോദിച്ചില്ല. അവരൊന്നും പറഞ്ഞുമില്ല... എന്നാ സാറ് വല്ല കുഴപ്പവും...."

"ഒന്നുമില്ല. ആ കുട്ടി എവിടെപ്പോയെന്ന് ആർക്കും ഒരു പിടിയുമില്ല-" അതു സ്വയം പറഞ്ഞതുപോലെയായിരുന്നു.

"-ആട്ടെ. പൊലീസ് ചോദിച്ചാലും ഇതൊക്കെ വാസു പറയുമോ?"

"എന്റെ സാറേ, സാക്ഷി പറയാനൊന്നും എനിക്കു വയ്യ. അതൊക്കെ മഹാ തൊല്ലയാ...."

"സാക്ഷി പറയാനല്ല. അന്വേഷണത്തിന്റെ ഭാഗമായി പൊലീസ് വിളിച്ചുചോദിച്ചാൽ പറയാൻ വിരോധമില്ലല്ലോ-"

വാസു ഒന്നു മുളിയെന്നു തോന്നി.

അയാളുടെ മുഖത്തുനിന്നു വാചാലതയുടെ നിറം അപ്രത്യക്ഷമായതും അപ്പു കണ്ടു.

"എന്നാൽ, ഞാൻ പോട്ടേ വാസൂ?"

"എന്റെ പേരൊന്നും പത്രത്തിൽ കൊടുക്കല്ലേ സാറേ-"

പുറത്തിറങ്ങിയ അപ്പുവിന്റെ പിന്നാലേ യാചനപോലെ വാസുവിന്റെ കൈ നീണ്ടു.

"-ഇല്ലില്ല. പേരൊന്നും കൊടുക്കില്ല. വാസു ധൈര്യമായിട്ടിരുന്നോ-"

ബ്യൂറോയിലേക്കു നടക്കുമ്പോൾ അപ്പുക്കുട്ടന്റെ മനസ്സിൽ ഒരു കുറ്റാന്വേഷകന്റെ വ്യഗ്രതയായിരുന്നു.

(തുടരും)



## ജെയിംസ് ജോയിസ്






**അ**വളുടെ ശിരസ്സ് ഇരുകൈകൊണ്ടും താങ്ങിക്കൊണ്ട് അയാൾ നിന്നു. പിന്നെ. ഒരു കൈകൊണ്ട് അതിദ്രുതം അവളുടെ ശരീരത്തെ ചുറ്റിക്കൊണ്ട്, അവളെ തന്നിലേക്കു വലിച്ചുകൊണ്ട് അയാൾ മൃദുവായി ചോദിച്ചു:

"ഗ്രെറ്റാ, ഓമനേ, നീയെന്തിനെക്കുറിച്ചാണ് ആലോചിക്കുന്നത്?"

അവൾ ഒന്നും പറഞ്ഞില്ല. അയാളുടെ കൈവലയത്തിനു പൂർണ്ണമായും വഴങ്ങിയതുമില്ല. അയാൾ മാർദ്ദവം കിനിയുന്ന ശബ്ദത്തിൽ വീണ്ടും ആരാഞ്ഞു:



"എന്താണെന്നു പറയൂ, ഗ്രെറ്റാ. സംഗതി എനിക്കറിയാവുന്നതാണെന്നു തോന്നുന്നു. പറയൂ. ഞാൻ അറിയുന്നുണ്ടോ?"

അവൾ ഉടനേ മറുപടി നല്കിയില്ല. നിമിഷങ്ങൾക്കുശേഷം. പൊട്ടിക്കരഞ്ഞുകൊണ്ട് അവൾ പറഞ്ഞു:

"ഞാനാ പാട്ടിനെക്കുറിച്ച് ഓർക്കുകയായിരുന്നു. 'ഓഘ്റിമിലെ പെൺകിടാ'വിനെക്കുറിച്ച്."

അവൾ അയാളിൽനിന്നും കുതറിമാറി; കിടക്കയിലേക്കോടി. കൈത്തണ്ടകൾ കട്ടിലിന്റെ അഴികളിന്മേൽ പതിപ്പിച്ചു; മുഖം മറച്ചു. ഗബ്രിയേൽ ഒരുനിമിഷം നിശ്ചലനായി നിന്നു. പിന്നെ അവളെ പിന്തുടർന്നു. പോകുംവഴിക്ക്, സ്റ്റാൻഡിൽ ഘടിപ്പിച്ച വലിയ കണ്ണാടിയിൽ അയാൾ, തന്റെ പൂർണ്ണ പ്രതിച്ഛായ കാണാനിടയായി. ഷർട്ടിന്റെ മുൻവശം വിശാലം, മാംസളതാസൂചകം. മുഖം കണ്ണാടിയിൽ കാണുമ്പോഴൊക്കെ അതിന്റെ ഭാവം അയാളെ അമ്പരപ്പിക്കാറുണ്ട്. പൊൻപൂശിയ അരികുകളുള്ള കണ്ണടച്ചില്ലുകൾ. അവളുള്ളിടത്തുനിന്ന് ഏതാനും കാൽവയ്പുകൾ അകലത്ത് എത്തിയപ്പോഴേക്കും അയാൾ പെട്ടെന്നു നിന്നുപോയി. അയാൾ ചോദിച്ചു:

"എന്താണാ പാട്ടിന്റെ വിശേഷം? അതു നിന്നെ കരയിക്കാൻ എന്താണു കാരണം?"

അവൾ കൈത്തണ്ടകളിൽനിന്നും തലയുയർത്തി. ഒരു കുഞ്ഞിനെപ്പോലെ. കൈയിന്റെ പുറംഭാഗംകൊണ്ടു കണ്ണീർ തുടച്ചു. ഉദ്ദേശിച്ചതിലും ആർദ്രമായ ഒരു സ്വനവീചി അയാളുടെ ശബ്ദത്തിലേക്കു കടന്നുചെന്നിരുന്നു.

"എന്തേ, ഗ്രെറ്റാ," അയാൾ ചോദിച്ചു.

"വളരെക്കാലംമുമ്പ് ആ പാട്ടു പാടുമായിരുന്ന ഒരാളെ ഞാൻ ഓർത്തുപോകുന്നു."

"ആരാണാ വളരെക്കാലംമുമ്പുള്ള ആൾ?" ഗബ്രിയേൽ ചിരിച്ചുകൊണ്ടാരാഞ്ഞു.

"ഞാൻ അമ്മൂമ്മയുടെകൂടെ ഗാൽവേയിൽ താമസിക്കുന്ന കാലത്ത് അറിയാമായിരുന്ന ഒരാൾ."

ഗബ്രിയേലിന്റെ മുഖത്തുനിന്നും പുഞ്ചിരി മാഞ്ഞുപോയി. അയാളുടെ മനസ്സിന്റെ പിൻഭാഗത്ത് ജഡമായ ഒരു കോപം ഒരിക്കൽക്കൂടി രൂപംകൊണ്ടുതുടങ്ങി. കാമത്തിന്റെ വിരസമായ തീജ്വാലകൾ അയാളുടെ ധമനികളിൽ ക്രുദ്ധമായി മിന്നിത്തിളങ്ങാൻ തുടങ്ങി.

"നിനക്കു പ്രേമമായിരുന്നോ അയാളോട്?" അയാൾ വ്യാജോക്തിപരിഹാസം കലർത്തി ചോദിച്ചു.

"എനിക്കറിയാവുന്ന ഒരാൺകുട്ടിയായിരുന്നു. പേര് മൈക്കൽ ഫൂരി. അയാളാ പാട്ട്, 'ഓഗ്റിമിലെ പെൺകിടാവ്'പാടുമായിരുന്നു. ഏറെ ലോലമായിരുന്നു അയാളുടെ ആരോഗ്യം."

ഗബ്രിയേൽ മൗനംപാലിച്ചു. ഈ ലോലാരോഗ്യക്കാരൻ ആൺകുട്ടിയുടെ കാര്യത്തിൽ. താൻ താത്പര്യമെടുക്കുന്നതായി അവൾക്കു തോന്നരുതെന്ന് അയാൾക്കുണ്ടായിരുന്നു.

"എനിക്കവനെ വ്യക്തമായി കാണാം. അവന്റെ കണ്ണുകൾ അതിശയകരങ്ങളായിരുന്നു: വലിയ, കറുപ്പുനിറമുള്ള കണ്ണുകൾ. പിന്നെ: അവയിൽ നിറഞ്ഞുനിന്നിരുന്ന ഭാവം-എന്തൊരു ഭാവം!"

"അപ്പോൾ നീ അയാളുമായി പ്രേമത്തിലായിരുന്നു?" അയാൾ ചോദ്യമിട്ടു.

"ഞാൻ ഗാൽവേയിൽ ആയിരുന്നപ്പോൾ അവന്റെകൂടെ നടക്കാൻ പോകുമായിരുന്നു."

ഒരു ചിന്ത ഗബ്രിയേലിന്റെ മനസ്സിലൂടെ പാഞ്ഞു.

"അതുകൊണ്ടാണോ ആ ഇവോഴ്സ് പെണ്ണിന്റെ കൂടെ. ഗാൽവേയിലേക്കു പോകാൻ നീ ആഗ്രഹിച്ചത്?" അയാൾ വിറങ്ങലിച്ച സ്വരത്തിൽ ആരാഞ്ഞു.

അവൾ അയാളുടെ നേർക്കു നോക്കി. എന്നിട്ട് അദ്ഭുതത്തോടെ ചോദിച്ചു: 'എന്തിന്?'

അവളുടെ നോട്ടം ഗബ്രിയേലിനെ അസ്വസ്ഥനാക്കി. അയാൾ ചുമൽ വെട്ടിച്ചുകൊണ്ടു പറഞ്ഞു:

"ഞാനെങ്ങനെ അറിയാനാണ്? അയാളെ കാണാൻ.- ആയിക്കൂടേ?"

അവൾ അയാളിൽനിന്നും നോട്ടം പിൻവലിച്ച്. മൗനമായി ജാലകത്തിനടുത്തേക്കു നീങ്ങുന്ന പ്രകാശരശ്മിയുടെ നേർക്കു തിരിച്ചുവിട്ടു.

"അവൻ ജീവിച്ചിരിപ്പില്ല. വെറും പതിനേഴാം വയസ്സിൽ അവൻ മരിച്ചു. അത്രയും നേരത്തേ മരിക്കുന്നതിൽ ഒരു ഭീകരതയില്ലേ?"



"അയാൾക്ക് എന്തായിരുന്നു ജോലി?" വ്യാജോക്തിപരിഹാസം വീണ്ടും തലപൊക്കി.

"ഗ്യാസ് വർക്ക്സിലായിരുന്നു."

തന്റെ വ്യാജോക്തിപരിഹാസത്തിന്റെ തോറ്റുതുന്നംപാടലും, മരിച്ചുപോയവരുടെ ഇടയിൽനിന്നും ഈ ഗ്യാസ് വർക്ക്സ് യുവാവിന്റെ വിളിച്ചുവരുത്തലും ഗബ്രിയേലിൽ നാണക്കേടു തോന്നലുണ്ടാക്കി. ആർദ്രതയും ആനന്ദവും പരസ്പരാഗ്രഹവും നിറഞ്ഞ തങ്ങളുടേതായ രഹസ്യജീവിതത്തെക്കുറിച്ചുള്ള ഓർമ്മകൾ അയാളുടെ മനസ്സാകെ നിറഞ്ഞുനിന്നിരുന്നപ്പോൾ. അവൾ ചിത്തത്തിൽ അയാളെ മറ്റൊരുത്തനുമായി തുലനം ചെയ്യുകയായിരുന്നു! സ്വന്തം ശരീരത്തെക്കുറിച്ചുള്ള അവജ്ഞാനിർഭരമായ ഒരവബോധം അയാളെ കടന്നാക്രമിച്ചു. തീർത്തും പരിഹാസ്യമായ ഒരു കോലമായി അയാൾ തന്നെത്താൻ കണ്ടു; അമ്മായിമാരുടെ 'ചില്ലിക്കാശുപയ്യ'നായി വേഷംകെട്ടുന്നവനായി: സദുദ്ദേശ്യങ്ങളുള്ളവനെങ്കിലും തൊട്ടതിനും പിടിച്ചതിനും അരണ്ടു മണ്ടുന്ന ഒരു അതിഭാവുകപ്രകൃതക്കാരനായി: ആഭാസന്മാരോടു കണ്ഠക്ഷോഭപ്രസംഗം ചെയ്യുന്നവനായി: സ്വന്തം കോമാളിക്കാമവെറികളെ ആദർശവത്കരിക്കുന്നവനായി: ചുരുക്കത്തിൽ അല്പനേരംമുമ്പു കണ്ണാടിയിൽ ഒരു മിന്നൽ നിമിഷം കണ്ട ദയനീയ മണ്ടൻ ജളനായി. ഉൾപ്രേരണയാൽ ഉത്തേജിതനായി അയാൾ, വെളിച്ചത്തിലേക്കു പുറംതിരിച്ചു നിന്നു, മുന്നേതിലും: തൻ നെറുകയിൽ കത്തിയെരിയുന്ന ലജ്ജാഭാരം അവൾ കാണാതിരിക്കാൻവേണ്ടി.





തന്റെ സ്വരത്തിന്റെ തണുത്തു വിറങ്ങലിച്ച ചോദ്യാത്മകസ്വഭാവം തുടർന്നു നിർത്താൻ അയാൾ പാടുപെട്ടു. എന്നിട്ടും. സംസാരിച്ചപ്പോൾ അയാളുടെ ശബ്ദം വിനീതവും ഉദാസീനവുമായിരുന്നു.

"ഈ മൈക്കൽ ഫൂരിയുമായി നീ പ്രേമത്തിലായിരുന്നു. അല്ലേ, ഗ്രെറ്റാ." അയാൾ ചോദിച്ചു.

"അന്ന് എനിക്കവനെ വലിയ കാര്യമായിരുന്നു. ഉത്തരം ഉടനേ വന്നു.

അവളുടെ ശബ്ദം മൂടുപടമണിഞ്ഞതായിരുന്നു. ശോകപൂർണ്ണവും. അവളെ താനാഗ്രഹിച്ചപോലെ കൊണ്ടുവരാൻ ശ്രമിക്കുന്നതു തികച്ചും വൃഥാവിലായിരിക്കുമെന്നു ബോദ്ധ്യപ്പെടുകയാൽ. ഗബ്രിയേൽ അവളുടെ ഒരുകൈ തലോടുക മാത്രം ചെയ്തു. അയാളും ശോകത്തോടെ പറഞ്ഞു:

"ഇത്ര ചെറുപ്പത്തിൽ അയാൾ എങ്ങനെ മരിക്കാനിടയായി, ഗ്രെറ്റാ? ക്ഷയം, അല്ലേ?"

"ഞാൻ വിചാരിക്കുന്നത് അവൻ എനിക്കുവേണ്ടി മരിച്ചുവെന്നാണ്." മറുപടിക്കു താമസമുണ്ടായില്ല.

അവ്യക്തമായ ഒരു കൊടും ഭീതി ഗബ്രിയേലിനെ പിടികൂടി. താൻ ജയം നേടുമെന്നു കരുതിയ സമയത്ത് ഏതോ അഗ്രാഹ്യവും പകനിറഞ്ഞതുമായ ഒരു സത്വം, അതിന്റെ അസ്പഷ്ടലോകത്തിലെ എല്ലാ കരുത്തുകളും സ്വരൂപിച്ച് അയാളുടെ നേർക്കു മുന്നേറുന്നതുപോലെ തോന്നി. എന്നാൽ യുക്തിബോധത്തിന്റേതായ പ്രയത്നത്തിലൂടെ അയാൾ അതിന്റെ കരാളപ്പിടിത്തത്തിൽനിന്നും തെന്നി രക്ഷപ്പെട്ടു. അയാൾ അവളുടെ കൈ തലോടിക്കൊണ്ടിരുന്നു. വീണ്ടും ചോദ്യംചെയ്യാൻ ശ്രമിച്ചില്ല: അവൾ തന്നെത്താൻ പറഞ്ഞുകൊള്ളുമെന്ന് അയാൾക്കു തോന്നി. അവളുടെ കൈ ഇളംചൂടുറ്റതും നനവിയന്നതുമായിരുന്നു. അതയാളുടെ സ്പർശനത്തിനു പ്രതികരിച്ചില്ല. എങ്കിലും അയാൾ അതിനെ തലോടിക്കൊണ്ടിരുന്നു. ആ വസന്തകാലപ്പുലരിയിൽ അവളുടെ ആദ്യത്തെ കത്ത് തലോടി ഓമനിച്ചതുപോലെതന്നെ.

അവൾ തുടർന്നു: "ശിശിരകാലത്തായിരുന്നു. ശിശിരത്തിന്റെ ഏതാണ്ട് തുടക്കത്തിൽ. ഞാൻ എന്റെ അമ്മൂമ്മയുടെ വീടുവിട്ട്. ഇവിടത്തെ കോൺവെന്റിലേക്കു പുറപ്പെടാൻ പോകയായിരുന്നു. ആ സമയത്ത് അവൻ ഗാൽവേയിലുള്ള അവന്റെ ലോഡ്ജിൽ തീരെ പാടില്ലാതെ കിടക്കുകയായിരുന്നു. അവനെ പുറത്തുപോകാൻ അനുവദിച്ചിരുന്നില്ല. ഓട്ടെറാർട്ടിലുള്ള അവന്റെ ആളുകളെ വിവരം അറിയിച്ചിരുന്നു. ദിവസം ചെല്ലുന്തോറും അവൻ മരണത്തോടടുക്കുകയായിരുന്നു എന്നാ എന്റെ ഓർമ്മ. കൃത്യം അറിയാൻ പാടില്ലായിരുന്നു."

അവൾ ഒരു നിമിഷനേരത്തേക്കു നിറുത്തി: നെടുവീർപ്പിട്ടു.

"പാവം കുട്ടി." അവൾ തുടർന്നു: "അവനെന്നെ വളരെ ഇഷ്ടമായിരുന്നു. എന്തുമാത്രം സൗമ്യസ്വഭാവിയായിരുന്നെന്നോ അവൻ. ഞങ്ങൾ ഒരുമിച്ചു നടക്കാൻ പോകുമായിരുന്നു. നാട്ടിൻപുറത്തു പതിവുള്ളതുപോലെ. അവൻ ആരോഗ്യം മെച്ചപ്പെടുത്താൻവേണ്ടി മാത്രമായിരുന്നു പാട്ടു പഠിച്ചിരുന്നത്. അവന്റെ സ്വരം വളരെ വളരെ നല്ലതായിരുന്നു. പാവം. മൈക്കൽ ഫൂരി."

"എന്നിട്ട്?" ഗബ്രിയേൽ തിരക്കി.

"എന്നിട്ട് എനിക്കു ഗാൽവേ വിട്ട് കോൺവെന്റിൽ വരാനുള്ള സമയമായപ്പോൾ അവന്റെ ആരോഗ്യസ്ഥിതി മുമ്പത്തേക്കാട്ടിലും മോശമായിരുന്നു. അവനെക്കാണാൻ അവർ എന്നെ അനുവദിച്ചില്ല. അതു കാരണം ഞാൻ അവനൊരു കത്തെഴുതി. ഞാൻ ഡബ്ളിനിലേക്കു പോകയാണ്. വേനൽക്കാലത്തു തിരിച്ചുവരും. അപ്പോഴേക്കും അവൻ സുഖംപ്രാപിക്കുമെന്നു പ്രത്യാശിക്കുന്നു എന്നുമൊക്കെ."

സ്വരം നിയന്ത്രണത്തിൽ കൊണ്ടുവരാനായി

ആൾ [illegible] നിമിഷം നിറുത്തി. പിന്നെ തുടർന്നു:
“അതിനുശേഷം ഞാൻ പുറപ്പെടുന്നതിന്റെ ത[illegible] സംഭവിച്ചത്. ഞാൻ [illegible] ലൻഡിൽ അമ്മൂമ്മയുടെ വീട്ടിൽ. യാത്രയ്ക്കുള്ള സാധനങ്ങൾ പാക്കുചെയ്യുകയായിരുന്നു. അപ്പോഴാണ് ജാലകത്തിന്മേൽ ചരൽവീഴുന്ന ശബ്ദം കേട്ടത്. ജാലകം നനഞ്ഞു കുതിർന്നിരുന്നതുകൊണ്ട് ഒന്നും കാണാൻ പാടില്ലായിരുന്നു. അതുകൊണ്ടു ഞാൻ അപ്പോഴത്തെ വേഷത്തിൽത്തന്നെ താഴത്തേക്കോടി. പുറംവാതിലിലൂടെ തോട്ടത്തിലേക്കു ചെന്നു. പാവം ചെറുക്കൻ തണുത്തുവിറച്ചുകൊണ്ട് തോട്ടത്തിന്റെ മറ്റേയറ്റത്തു നില്ക്കുന്നുണ്ടായിരുന്നു.”

“നീ അയാളോടു തിരിച്ചുപോകാൻ പറഞ്ഞില്ലേ?” ഗബ്രിയേൽ ചോദിച്ചു.

“ഞാൻ അവനോടു കേണു പറഞ്ഞു. ഉടനേ വീട്ടിലേക്കു പോകാൻ. മഴയത്തു നിന്നാൽ അവൻ















ചത്തുപോകുമെന്നു പറഞ്ഞു. അപ്പോൾ അവൻ പറഞ്ഞു. അവനു ജീവിക്കേണ്ടെന്ന്. ഇപ്പോൾ കാണുന്നതുപോലെ. ആ സമയത്ത് അവന്റെ കണ്ണുകൾ എനിക്കു കാണാം. അവൻ നിന്നിരുന്നത് മതിൽ അവസാനിക്കുന്നിടത്തായിരുന്നു. അവിടെ ഒരു മരമുണ്ടായിരുന്നു.”

“അയാൾ വീട്ടിൽ പോയോ?”

“ഉവ്വ്. പോയി. ഞാൻ കോൺവെന്റിൽ എത്തി ഒരാഴ്ച കഴിയുംമുൻപ് അവൻ മരിച്ചു. അവനെ ഓട്ടറാർട്ടിലാണ് മറവുചെയ്തിട്ടുള്ളത്. അവന്റെ ആളുകൾ അവിടത്തുകാരാണ്. അവന്റെ മരണം ഞാൻ കേട്ട ആ ദിവസം. അതോർക്കുമ്പോ എനിക്ക്.....”

അവൾ നിറുത്തി. തേങ്ങലുകൾകൊണ്ടു ശ്വാസംമുട്ടിപ്പോകയാൽ. അവൾ മുഖം കമിഴ്ത്തി കിടക്കയിൽ സ്വയം എറിഞ്ഞു: വികാരം അവളെ കീഴടക്കിയിരുന്നു. മെത്തയിലേക്കവൾ വിങ്ങിവിങ്ങിക്കരഞ്ഞു. ഗബ്രിയേൽ ഒരുനിമിഷനേരംകൂടി, മനസ്സുറപ്പില്ലാതെ അവളുടെ കൈ ഗ്രഹിച്ചു. അതിൽപ്പിന്നെ. അവളുടെ ദുഃഖത്തിലിടപെടാൻ അറച്ചുകൊണ്ട്. അവളുടെ കൈയിന്മേലുള്ള പിടിത്തം മെല്ലെ മെല്ലെ വിട്ടു: കിടക്കയിൽ മൃദുവായി പതിക്കാൻ അതിനെ അനുവദിച്ചു. എന്നിട്ടയാൾ സൗമ്യനായി ജാലകത്തിനടുത്തേക്കു നടന്നു.

അവൾ അന്തംവിട്ടുറങ്ങുകയായിരുന്നു.

കൈമുട്ടിന്മേൽ കുത്തിനിന്നുകൊണ്ട് ഗബ്രിയേൽ. ഏതാനും നിമിഷം അവളുടെ കൂടിപ്പിണഞ്ഞ മുടിയേയും പാതി തുറന്ന വായയേയും നോക്കിനിന്നു: നീരസലേശമില്ലാതെ. അവളുടെ അഗാധമായ ശ്വാസോച്ഛ്വാസം ശ്രദ്ധിച്ചുകൊണ്ട്. അപ്പോൾ അവളുടെ ജീവിതത്തിൽ ആ ‘റൊമാൻസു’ണ്ടായിരുന്നിട്ടുണ്ട്. അവൾക്കുവേണ്ടി ഒരു മനുഷ്യജീവി മരിച്ചിട്ടുണ്ട്. ഭർത്താവായ താൻ, അവളുടെ ജീവിതത്തിൽ വഹിച്ചിട്ടുള്ള പങ്ക് എത്ര നിസ്സാരമാണെന്നോർക്കുന്നത്. അയാൾക്കിപ്പോൾ കാര്യമായ വേദനയൊന്നും ഉണ്ടാക്കിയില്ല. ഉറങ്ങിക്കൊണ്ടിരുന്ന അവളെ അയാൾ നോക്കിക്കൊണ്ടിരുന്നു. അവളും അയാളും ഒരിക്കലും ഭാര്യാഭർത്താക്കന്മാരായി ജീവിച്ചിട്ടില്ലെന്ന മട്ടിൽ. അയാളുടെ കൗതുകം നിറഞ്ഞ കണ്ണുകൾ ഏറെനേരം അവളുടെ മുഖത്തും തലമുടിയിലും തങ്ങിനിന്നു. അന്ന്. അവളുടെ ബാലികാസൗന്ദര്യത്തിന്റെ ആദ്യഘട്ടത്തിൽ. അവൾ എങ്ങനെ ആയിരുന്നിരിക്കണമെന്നു സങ്കല്പിച്ചപ്പോൾ. അവളോടുള്ള വിചിത്രവും സൗഹാർദ്ദപൂർണ്ണവുമായ ഒരനുകമ്പ അയാളുടെ ആത്മാവിലേക്കു കടന്നുവന്നു. അവളുടെ മുഖം ഇപ്പോൾ സുന്ദരമല്ലാതായിക്കഴിഞ്ഞിട്ടുണ്ടെന്ന്, തന്നോടുപോലും പറയാൻ അയാൾ ഇഷ്ടപ്പെട്ടില്ല. ഒന്നയാൾക്കുറപ്പിച്ച് അറിയാമായിരുന്നു. മൈക്കൽ ഫൂരി ഏതു മുഖത്തിനുവേണ്ടിയോ മരണത്തെ വെല്ലുവിളിച്ചത്. അതല്ലാതായിക്കഴിഞ്ഞിരിക്കുന്നു അവളുടെ മുഖം.

ഒരുവേള അവൾ മുഴുവൻ കഥയും തന്നോടു പറഞ്ഞിരിക്കയില്ല. അയാളുടെ കണ്ണുകൾ, അവളുടെ ചില വസ്ത്രങ്ങൾ എറിഞ്ഞിരുന്ന കസേലയിലേക്കു നോക്കി. പെറ്റിക്കോട്ടിന്റെ ഒരു നാട നിലത്തേക്കു തൂങ്ങിക്കിടന്നിരുന്നു. ഒരു ബൂട്ട് തലയുയർത്തി നിന്നിരുന്നു. അതിന്റെ ചുളുങ്ങിപ്പോയ മേൽഭാഗം തലതാഴ്ത്തിയിരുന്നു. മറ്റേ ബൂട്ട് വശം ചരിഞ്ഞു കിടക്കുകയായിരുന്നു.

ഒരുമണിക്കൂറു മുൻപുണ്ടായ വൈകാരിക തള്ളിത്തകർക്കലിനെക്കുറിച്ചോർത്ത് അയാൾ അദ്ഭുതം കൂറി. എന്തായിരുന്നു അതിന്റെ ഉദ്ഭവസ്ഥാനം? അമ്മായിയുടെ വീട്ടിലെ അത്താഴത്തിൽനിന്നോ? അയാളുടെ വക മണ്ടൻപ്രസംഗത്തിൽനിന്നോ? വീഞ്ഞിൽനിന്നോ? നൃത്തത്തിൽനിന്നോ? ഹാളിൽവച്ച് ‘ഗുഡ്നൈറ്റ്’ പറയുമ്പോൾ നടന്നുകൊണ്ടിരുന്ന ഉല്ലാസാന്തരീക്ഷത്തിൽനിന്നോ? നദിക്കരയിലൂടെ. മഞ്ഞത്തു നടത്തിയ യാത്രയുടെ സുഖാനുഭൂതിയിൽനിന്നോ? പാവം ജൂലിയാ അമ്മായി! അവരും താമസിയാതെ ഒരു പ്രേതാത്മാവായിത്തീരും. പാട്രിക്ക് മോർക്കന്റെയും അയാളുടെ കുതിരയുടെയും പ്രേതാത്മാക്കൾക്കു കൂട്ടായിട്ട്. ജൂലിയാ അമ്മായി “വിവാഹരാത്രിക്ക് അണിഞ്ഞൊരുങ്ങുമ്പോൾ” എന്ന പാട്ടുപാടിക്കൊണ്ടിരിക്കുമ്പോൾ താൻ അവരുടെ മുഖത്ത് ആ വിളറിയ ‘മരണ’നോട്ടം കണ്ടതാണ്. ഒരുപക്ഷേ. അധികം താമസിയാതെ. അയാൾ ആ സ്വീകരണമുറിയിൽ ത്തന്നെ ഇരിക്കുന്നുണ്ടാവും: കറുത്ത ഉടുപ്പിട്ട്. സിൽക്കുഹാറ്റ് കാൽമുട്ടുകളിന്മേൽ വച്ചുകൊണ്ട്. ജന്നൽമറകൾ താഴ്ത്തിയിട്ടുണ്ടാവും. കെയ്റ്റമ്മായി അയാളുടെ അടുത്തിരിക്കുന്നുണ്ടാവും. കരഞ്ഞുകൊണ്ട്. മൂക്കുചീറ്റിക്കൊണ്ട്. ജൂലിയാ അമ്മായി മരിച്ചതെങ്ങനെയെന്ന് അയാളോടു പറഞ്ഞുകൊണ്ട്. അവരെ ആശ്വസിപ്പിക്കാൻ കഴിഞ്ഞേക്കാവുന്ന വാക്കുകൾക്കുവേണ്ടി അയാൾ സ്വന്തം മനസ്സിൽ പരതുന്നുണ്ടാവും. പക്ഷേ. മുടന്തനും നിഷ്പ്രയോജനവുമായ വാക്കുകളേ അയാൾക്കു കിട്ടുന്നുണ്ടാവുള്ളു. അതേ. അതേ. അതു വളരെവേഗം സംഭവിക്കും.

മുറിയിലെ കാറ്റ് അയാളുടെ ചുമൽപ്രദേശത്തെ വിറങ്ങലിപ്പിച്ചു. അയാൾ വളരെ മുൻകരുതലോടെ വിരിപ്പിൽ നീണ്ടു നിവർന്നു കിടന്നു: ഭാര്യയുടെ അരികത്ത്. ഓരോരുത്തരായി. അറിയുന്നവരെല്ലാം പ്രേതാത്മാക്കളായി മാറുകയായിരുന്നു. ഏതെങ്കിലും തീവ്രവികാരത്തിന്റെ മുഴുമഹിമയിൽ. ധീരമായി ആ അന്യലോകത്തിലേക്കു യാത്രയാവുക.- എത്രമാത്രം അഭികാമ്യമാണത്. വാർദ്ധക്യത്താൽ ദയനീയമായി മങ്ങിവരണ്ട് നാളുകൾ തള്ളിനീക്കുന്നതിനെക്കാൾ! തന്റെ അരികത്തു കിടക്കുന്നവൾ വളരെ വളരെ വർഷങ്ങളായി ഹൃദയത്തിൽ ഭദ്രമായി സൂക്ഷിച്ചുപോന്ന ആ ചിത്രം-ജീവിച്ചിരിക്കാൻ ആഗ്രഹിക്കുന്നില്ലെന്ന് അവളുടെ കാമുകൻ പറഞ്ഞപ്പോൾ അയാളുടെ കണ്ണുകൾ കൈക്കൊണ്ട ഭാവത്തിന്റെ ചിത്രം ഗബ്രിയേലിന്റെ ചിന്തയിൽ നിറഞ്ഞുനിന്നു.

ഉദാരമായ ബാഷ്പബിന്ദുക്കൾ ഗബ്രിയേലിന്റെ കണ്ണുകളെ മൂടി. അവൾക്കാ ചെറുപ്പക്കാരനോടു തോന്നിയിരുന്നതുപോലൊരു വികാരം. ഒരിക്കലും ഒരു സ്ത്രീയോടും അയാൾ അനുഭവിച്ചിട്ടില്ലായിരുന്നു. അത്തരമൊരു വികാരം പ്രേമമായിരുന്നേ മതിയാവൂ എന്നയാൾക്കറിയാം. കണ്ണീർക്കണങ്ങൾ മുന്നേതിലും ഇടതിങ്ങി അയാളുടെ കണ്ണുകളിൽ നിറഞ്ഞു. പാതിയിരുട്ടിൽ. മഴത്തുള്ളികളുതിർക്കുന്ന ഒരു മരത്തിൻകീഴിൽ നില്ക്കുന്ന ഒരു ചെറുപ്പക്കാരന്റെ രൂപം താൻ കണ്ടുകൊണ്ടിരിക്കുന്നതായി അയാൾ സങ്കല്പിച്ചു. മറ്റു രൂപങ്ങളും അരികത്തായുണ്ടായിരുന്നു. അയാളുടെ ആത്മാവ്. മരിച്ചവരുടെ വൻ വ്യൂഹങ്ങൾ വാസംകൊള്ളുന്ന പ്രദേശത്തെ സമീപിച്ചുകൊണ്ടിരിക്കയായിരുന്നു. അക്കൂട്ടരുടെ താന്തോന്നിത്തപൂർണ്ണവും. മിന്നിയും മങ്ങിയും പ്രകാശിക്കുന്നതുമായ അസ്തിത്വത്തെക്കുറിച്ചു ബോധവാനെങ്കിലും. അതുൾക്കൊള്ളാൻ കഴിവില്ലായിരുന്നു അയാൾക്ക്. അയാളുടേതായ അനന്യത. ചാരനിറമാർന്ന ഏതോ അസ്പൃശ്യലോകത്തിൽ അലിഞ്ഞലിഞ്ഞ് മാഞ്ഞുപോകുകയായിരുന്നു: ഒരുകാലത്ത് ഈ മൃതാത്മാക്കൾ വളരുകയും ജീവിക്കുകയും ചെയ്തിരുന്ന നിയതരൂപമിയന്ന ലോകം അലിഞ്ഞലിഞ്ഞില്ലാതാവുകയായിരുന്നു, ചെറുതായിച്ചെറുതായി വിലയംപ്രാപിക്കയായിരുന്നു.

ജാലകച്ചില്ലയിന്മേൽ വന്നുവീണ മൃദുവായ ഏതാനും തട്ടലുകൾ അയാളെ അങ്ങോട്ടു നോക്കിപ്പിച്ചു. വീണ്ടും മഞ്ഞുവീഴാൻ തുടങ്ങിയിരുന്നു. അയാൾ ഉറക്കപ്പിച്ചിൽ ആ മഞ്ഞിൻപാളികളെ നോക്കി: വെള്ളിനിറമുള്ളവ, ഇരുണ്ട നിറമുള്ളവ. അവ വിളക്കിന്റെ പ്രകാശത്തിനഭിമുഖമായി വക്രിച്ചു വീണുകൊണ്ടിരിക്കയായിരുന്നു. അയാൾ പടിഞ്ഞാറോട്ടു യാത്ര പുറപ്പെടാനുള്ള സമയമായി. വർത്തമാനപത്രങ്ങൾ പറഞ്ഞതു ശരിയായിരുന്നു: ഐർലണ്ടിൽ സാർവ്വത്രികമായി മഞ്ഞുവീഴുന്നുണ്ടായിരുന്നു. അതു വീഴുകയായിരുന്നു, ഇരുണ്ട മധ്യതാഴ്‌വരയുടെ ഓരോരിടത്തും: മരങ്ങളില്ലാത്ത കുന്നുകളിലും. അത് അല്ലെൻ ചതുപ്പുനിലത്തിൽ മൃദുലമായി വീഴുന്നുണ്ടായിരുന്നു. കുറേക്കൂടി പടിഞ്ഞാറ്. ഷാനന്റെ ഇരുണ്ട കലാപപൂർണ്ണമായ തിരമാലകളിന്മേലും അതു വീണുകൊണ്ടിരുന്നു. അതു വീണുകൊണ്ടിരിക്കയായിരുന്നു. കുന്നിൻപുറത്ത് മൈക്കൽ ഫൂരിയെ മറവുചെയ്ത ഏകാന്തമായ ആ പള്ളിമുറ്റത്തിന്റെ ഓരോ കോണിലും. ഏങ്കോണിച്ച കുരിശുകളിന്മേലും ശ്മശാനക്കല്ലുകളിന്മേലും ചെറിയ ഗെയ്റ്റിന്റെ കുന്തംപോലത്തെ അഴികളിന്മേലും വന്ധ്യങ്ങളായ മുള്ളുകളിന്മേലും അതു കൂനകൂട്ടി പതിച്ചുകൊണ്ടിരുന്നു. അയാളുടെ ആത്മാവ് മെല്ലെമെല്ലെ മയക്കത്തിലേക്കു വീണു: മഞ്ഞ് വിഹ്വലമായി പ്രപഞ്ചത്തിലാകമാനം വീഴുന്നതു കേട്ടുകൊണ്ട്: വിഹ്വലമായി വീഴുന്നതു കേട്ടുകൊണ്ട്: ആ മരിച്ച ആത്മാക്കളുടെ അന്തിമ സമാപനത്തിന്റെ വിണ്ണിൽനിന്നിറങ്ങിവരവുപോലെ മഞ്ഞു വീണുകൊണ്ടിരുന്നു. ജീവിച്ചിരിക്കുന്നവരും മരിച്ചവരുമായ എല്ലാവരുടെയും മീതെയായി.....

(അവസാനിച്ചു)



എൻ.ഇ. സുധീർ

# മനുഷ്യസ്നേഹത്തിന്റെ ഒരു തീവ്രവാദി

തലശ്ശേരിയിലെ തുണിക്കച്ചവടക്കാർക്ക് ഇനി തുണി പൊതിഞ്ഞുവരുന്ന കാർഡ്ബോർഡ് ഷീറ്റുകൾ സൂക്ഷിച്ചുവയ്ക്കേണ്ടതില്ല. വർഷങ്ങളായി അവർ അതെടുത്തു വച്ചിരുന്നത് ഗംഗാധരമാരാർക്കുവേണ്ടിയായിരുന്നു. ജില്ലാ ആശുപത്രിയിലെ പാവപ്പെട്ട രോഗികൾക്കു വിശറിയുണ്ടാക്കിക്കൊടുക്കുവാനായി ഈ കാർഡ്ബോർഡ് അന്വേഷിച്ച് എന്നും മാരാരെത്തുമായിരുന്നു. വഴിയോരങ്ങളിലെ പരിചയക്കാരുടെ വീടുകളിൽ തന്നെയും കാത്തുകിടന്ന കരിക്കിൻവെള്ളവും കുടിച്ച്, ഒക്കത്തു കുറേ കാർഡ്ബോർഡ് ഷീറ്റുകളുമായി നീണ്ടുമെലിഞ്ഞ ഗംഗാധരമാരാർ നടന്നുപോകുമ്പോൾ, ആരുംതന്നെ പഴയ കഥകൾ ഓർത്തില്ല. അറുപതുകളിലും എഴുപതുകളിലും പൊലീസുകാർക്കും വി.ഐ.പികൾക്കും പേടിസ്വപ്നമായിരുന്നു ഗംഗാധരമാരാർ. അതൊന്നും ഇപ്പോഴാരും ഓർക്കാറില്ല. ഇതു മാരാരുടെ രണ്ടാംജന്മമെന്നുവരെ ചരിത്രമറിയുന്ന പഴമക്കാർ പറഞ്ഞുതുടങ്ങി. എന്നാൽ മാരാരെ അടുത്തറിയുന്നവർക്കറിയാം ഗംഗാധരമാരാർ എന്ന ഒറ്റയാൻ അന്നും ഇന്നും ഒരുപോലെയായിരുന്നുവെന്ന്. നക്സലൈറ്റെന്നു മുദ്രകുത്തപ്പെട്ട കരുവാങ്ങിയിൽ ഗംഗാധരമാരാർ കാരുണ്യത്തിന്റെ നിറകുടമായിരുന്നു. ആ മനസ്സുനിറയെ കനിവിന്റെ പൂക്കൾ വിരിഞ്ഞുനിന്നു. ആ പൂക്കൾ അനീതിക്കുനേരേ ആളിക്കത്തുമെന്നു മാത്രം. കേരളത്തിലെ ആദ്യത്തെ നക്സലൈറ്റെന്നു മാരാരെക്കുറിച്ചു പറയാറുണ്ട്. ആയിരിക്കാം. മാരാർ നക്സലൈറ്റായിരുന്നെങ്കിൽ നക്സലിസം മനുഷ്യസ്നേഹത്തിന്റെ പര്യായമാണ്.

"മരിക്കാനനുവദിക്കൂ" എന്ന മുറവിളിയുമായി മാരാർ മുട്ടാത്ത വാതിലുകളില്ല. ആത്മഹത്യ ഭീരുവിന്റെ രക്ഷാമാർഗ്ഗമാണ്. അതുകൊണ്ടുതന്നെ മാരാർക്കതിനു കഴിയുമായിരുന്നില്ല. സ്വന്തം മരണം കൊതിച്ചുകൊണ്ട് ഒരുവർഷത്തിലേറെയായി മാരാർ കാത്തിരുന്നു- തികഞ്ഞ നിസ്സംഗതയോടെ. സ്വന്തം ശരീരംകൊണ്ട് തന്റെ ഇഷ്ടാനുസരണം ജീവിക്കുവാൻ കഴിയുന്നില്ലെന്നു വന്നാൽ ആ മനുഷ്യന്റെ താത്പര്യപ്രകാരം അയാളുടെ ജീവനറുതിവരുത്തുവാൻ ഡോക്ടർമാർക്ക് അധികാരം നല്കണമെന്നും, തനിക്ക് അതിനുള്ള സമയമായെന്നും മാരാർ രാഷ്ട്രപതിയോടും സുപ്രീം കോടതിയോടും കത്തുവഴി ആവശ്യപ്പെട്ടു. പലതവണ എഴുതിയിട്ടും മറുപടി കിട്ടിയില്ലെന്ന പരാതിയുമായി മാരാർ കാത്തിരുന്നു. അവരൊക്കെ തീരുമാനമെടുക്കുംമുമ്പേ, ഇക്കഴിഞ്ഞ മാർച്ച് 21-ാം തീയതി കാലത്ത് മരണം കതിരൂരിലെ ഗംഗാധരമാരാരെ തേടിയെത്തി.

ഗംഗാധരമാരാർ തന്റെ ജീവിതത്തിന്റെ ഏറിയ പങ്കും ചെലവഴിച്ചത് തലശ്ശേരി ജനറൽ ആശുപത്രിയിലെ പാവപ്പെട്ട രോഗികളുടെ ക്ഷേമത്തിനായാണ്. മാരാരുടെ ആശുപത്രിസേവനം തുടങ്ങുന്നത് അമ്പതുകളിലെന്നോ ആണ്. അന്നൊന്നും ആവശ്യത്തിനു ഡോക്ടർമാരും ആശുപത്രികളും കേരളത്തിലില്ല. പാവപ്പെട്ട തൊഴിലാളികൾക്കും. നിരക്ഷരരായ സാമാന്യജനത്തിനും നിലവിലുള്ള ഒന്നോ, രണ്ടോ ആശുപത്രിയിലെത്തി വൈദ്യസഹായം തേടുകയെന്നത് അത്ര എളുപ്പവുമായിരുന്നില്ല. കമ്മ്യൂണിസ്റ്റ് പാർട്ടി ഇക്കാര്യത്തിൽ ജനങ്ങളെ സഹായിക്കുവാൻ തീരുമാനിച്ചതനുസരിച്ച് ഓരോ താലൂക്കിലും, ഓരോ സഖാവിന് ഇതിന്റെ ചുമതല നല്കി. തലശ്ശേരി താലൂക്കിൽ ഗംഗാധരമാരാരായിരുന്നു ആശുപത്രിസേവനത്തിന്റെ ചുമതലക്കാരൻ. അങ്ങനെ പാർട്ടി നിർദ്ദേശമനുസരിച്ച് രോഗികളെ സഹായിച്ചു തുടങ്ങിയ മാരാർ ആ രംഗത്തു ചരിത്രം സൃഷ്ടിച്ചു. എഴുപതുകളുടെ ഒടുവിൽ മാരാർ ആശുപത്രിയിലെ സ്ഥിരം സന്ദർശകനായി. കാലത്തും വൈകുന്നേരവും ഓരോ രോഗിയേയും സന്ദർശിച്ച് രോഗവിവരം തിരക്കിയും അത്യാവശ്യ സഹായങ്ങളെത്തിച്ചും ഡോക്ടർമാരോടു രോഗവിവരങ്ങളന്വേഷിച്ചും പൂർണ്ണമായും ആശുപത്രിയുടെ ഭാഗമാവുകയായിരുന്നു മാരാർ. നാലായിരത്തിലധികം ദിവസങ്ങളാണ് അങ്ങനെ പിന്നിട്ടത്. അവസാനകാലത്ത് ശാരീരികമായ കാരണങ്ങളാൽ ആശുപത്രിയിലേക്കുള്ള യാത്ര നിറുത്തിവയ്ക്കേണ്ടിവന്നതോടെയാണ് മാരാർ മരിക്കാൻ അനുവദിക്കണമെന്ന് ആവശ്യപ്പെട്ടു തുടങ്ങിയത്. ആശുപത്രിയിൽ പോകുന്നതിനുവേണ്ടി മറ്റെന്താവശ്യവും, മാരാർ മാറ്റിവയ്ക്കുമായിരുന്നു. മറ്റൊന്നിനുവേണ്ടിയും ആശുപത്രിയിൽപ്പോക്ക് മാറ്റിവയ്ക്കുകയുമില്ല. അതു ദിനചര്യയുടെ മുറതെറ്റാത്ത ഭാഗം. മനുഷ്യന്റെ എല്ലാ അവസ്ഥകളും താനവിടെനിന്ന് അനുഭവിച്ചറിയുന്നുവെന്നാണ് മാരാരുടെ വാദം.

1939-ലാണ് ഗംഗാധരമാരാർ മൈസൂരിലെ എം.എസ്.എം റെയിൽവേയിൽ ടെലഗ്രാഫിസ്റ്റായി ജോലിക്കു ചേർന്നത്. ഏകദേശം പത്തുവർഷത്തിനുശേഷം ട്രേഡ് യൂണിയൻ പ്രവർത്തനങ്ങളുടെ പേരിൽ മാരാർ പിരിച്ചുവിടപ്പെട്ടപ്പോൾ കൈമുതലായി കിട്ടിയത് ബ്രിട്ടീഷ് ചിട്ടയിലുള്ള ജീവിതവും, ഒരു കള്ളക്കേസുമാണ്. ശൂളൂർപേട്ട ട്രെയിനപകടം അട്ടിമറിയാണെന്നും, അതിന്റെ പിന്നിൽ മാരാരായിരുന്നുവെന്നുമായിരുന്നു കേസ്. നിരപരാധിയായ മാരാരെ അറസ്റ്റ് ചെയ്തു. ചെയ്യാത്ത കുറ്റത്തിനു ഡറ്റിന്യൂ തടവുകാരനായി ഒരുവർഷം ജയിലിൽ കഴിയേണ്ടിവന്നു. ട്രേഡ് യൂണിയൻ പ്രവർത്തനത്തിൽ അനന്തൻനമ്പ്യാരും പോറ്റി ശ്രീരാമലുവുമായിരുന്നു മാരാരുടെ സഹപ്രവർത്തകർ.

1951-ൽ ജയിൽമോചിതനായി നാട്ടിലെത്തിയ മാരാർ കമ്മ്യൂണിസ്റ്റ് പാർട്ടി പ്രവർത്തകനായി. അവിഭക്ത പാർട്ടിയുടെ തലശ്ശേരി ടൗൺ കമ്മിറ്റി സെക്രട്ടറി, മണ്ഡലം സെക്രട്ടറി, ജില്ലാ കമ്മിറ്റി അംഗം എന്നീ നിലകളിൽ പ്രവർത്തിച്ചുപോന്നു. മുനിസിപ്പൽ തൊഴിലാളികളെയും ബീഡിത്തൊഴിലാളികളെയും കശുവണ്ടിത്തൊഴിലാളികളെയും സംഘടിപ്പിക്കുന്നതിൽ പ്രധാന പങ്കുവഹിച്ചിട്ടുണ്ട്.

1962-ൽ മജിസ്ട്രേറ്റിനെ സാക്ഷിനിറുത്തി കോടതിവളപ്പിൽവച്ച് പി.ആർ. കുറുപ്പിനെ ആക്രമിച്ചതോടെയാണ് ഗംഗാധരമാരാരെ കേരളം ശ്രദ്ധിച്ചുതുടങ്ങിയത്. ശിക്ഷ കിട്ടിയത് മൂന്നുവർഷം ഏകാന്തത്തടവ്. മാരാർ പറഞ്ഞത് തനിക്കതിൽ സന്തോഷമേയുള്ളൂവെന്നാണ്. ജയിൽവാസം കഴിഞ്ഞ് ഏകദേശം രണ്ടുവർഷം കഴിഞ്ഞപ്പോൾ മാരാർ വീണ്ടും പ്രകോപിതനായി. 1967-ൽ തലശ്ശേരിയിലൂടെ കടന്നുപോയ കേരള ഗവർണ്ണർ വിശ്വനാഥനു നേരേ ആസിഡ് ബൾബെറിഞ്ഞായിരുന്നു പ്രതിഷേധം. കേന്ദ്ര ഭരണകൂടം കേരളത്തോടു കാണിക്കുന്ന അവഗണനയോടുള്ള തന്റെ പ്രതിഷേധമായിരുന്നു അതെന്നാണ് മാരാർ പിന്നീടു പറഞ്ഞത്. അങ്ങനെ വീണ്ടും ജയിലിലേക്ക്. ഇതോടെ മാർക്സിസ്റ്റ് പാർട്ടി മാരാരെ പാർട്ടിയിൽനിന്നും പുറത്താക്കി. മാരാർ ഒരു ഭീകരവാദിയായി പ്രഖ്യാപിക്കപ്പെടുകയും ചെയ്തു. മാരാരെ മർദ്ദിക്കുന്നത് പൊലീസിനു ഹരമായി. ഓരോ വി.ഐ.പി സന്ദർശനത്തിനും മാരാർ ലോക്കപ്പിൽ കഴിയേണ്ടിവന്നു. മാരാരുടെ ഓരോ നീക്കവും പൊലീസ് നിരീക്ഷിച്ചുപോന്നു.



മാരാരെ കള്ളക്കേസിൽ കുടുക്കാനും പൊലീസ് തയ്യാറായി. 1970-ൽ തലശ്ശേരി ടൂറിസ്റ്റ് ബംഗ്ളാവിൽവച്ച് മാരാർ മന്ത്രി സി.എച്ച്. മുഹമ്മദ്കോയയെ കാണുകയും, തർക്കിച്ചു സംസാരിക്കുകയും ചെയ്തു. എന്തോ ആവശ്യത്തിനായി സമരം ചെയ്യുന്ന ഒരുകൂട്ടരെ പൊലീസ് മർദ്ദിച്ചതിനെക്കുറിച്ചായിരുന്നു സംസാരിച്ചത്. സംഭാഷണം മൂത്ത് മാരാർ മന്ത്രിയോടു കയർത്തുവെന്നതു സത്യം. പുറത്തുവന്നപ്പോഴേക്കും കഥയാകെ മാറിയിരുന്നു. മന്ത്രിയെ മാരാർ കൊല്ലാൻ ശ്രമിച്ചുവെന്നായി കേസ്. എന്തിനാണെന്നറിയില്ല പൊലീസ് ഇത്തരമൊരു കേസ് മെനഞ്ഞെടുത്തത്. ചെയ്ത കാര്യം ഏറ്റുപറയാൻ മാരാർക്കൊരിക്കലും മടിയുണ്ടായിരുന്നില്ല. പതിവുപോലെ മാരാർ ജയിലിലടയ്ക്കപ്പെട്ടു. ലോക്കപ്പിലും ജയിലിലും ഭീകരമായ മർദ്ദനത്തിനു വിധേയനായി. അടിയുടെ ശക്തിയിൽ മാരാരുടെ ഓർമ്മശക്തി കുറഞ്ഞുതുടങ്ങി. പുറത്തുവന്നപ്പോഴും മാരാർ പറഞ്ഞത് ആ സംഭവമാകെ അസത്യമായിരുന്നുവെന്നാണ്. ഇതിന് സി.എച്ച് എങ്ങനെ കൂട്ടുനിന്നു എന്നതാണ് മാരാർക്ക് അദ്ഭുതം. സി.എച്ച് മരിച്ചതിനുശേഷം ഈ സംഭവത്തെക്കുറിച്ചു മാരാർ മൗനംപാലിച്ചു.

തനിക്കുവേണ്ടി കോടതികളിൽ കേസു വാദിക്കുവാൻ മാരാർ മറ്റാരെയും ഏല്പിക്കാറില്ല. പലപ്പോഴും കേസ് സ്വയം വാദിച്ചുപോന്നു. ഒരവസരത്തിൽ മാരാരുടെ ഭാഷാപ്രയോഗം കോടതിക്കു മനസ്സിലാവുന്നില്ലെന്ന് ജഡ്ജി തുറന്നുപറഞ്ഞു. വാദിക്കും വക്കീലിനുമുണ്ടായിരുന്നു അതേ പരാതി. മാരാർ പുച്ഛത്തോടെ തിരിച്ചു പറഞ്ഞു. "എനിക്കറിയാവുന്ന ഭാഷയിലേ എനിക്കു പറയാനൊക്കൂ. എന്റെ ഭാഷ നേരെയാക്കാൻ ഞാനാരെയും ചുമതലപ്പെടുത്തിയിട്ടുമില്ല." ഇംഗ്ളീഷ് പറയുന്നതിനിടയിൽ ഒരു പാടു ലാറ്റിൻ പ്രയോഗങ്ങൾ ഉപയോഗിച്ചതാണ് അവരെ കുഴക്കിയതെന്നു മാരാർ പിന്നീടു പറഞ്ഞു. അത് മാരാരുടെ ഒരു കുസൃതി!



ഗംഗാധരമാരാർ (ഫോട്ടോ: രവിശങ്കർ)

ഏകദേശം ഒരുമാസംമുമ്പ്, സുഖമില്ലാതെ കിടക്കുന്നതിനിടയിലും ഗംഗാധരമാരാർ ഇന്ത്യൻ ഭരണഘടനയുടെ ഒരു കോപ്പി ആവശ്യപ്പെട്ടു. മാരാർ ഭരണഘടന ആവശ്യപ്പെടുന്നത് പ്രതിഷേധിക്കാനാണ്. ഭരണഘടന കിട്ടിയ ഉടനേ അസുഖവും, ബന്ധുക്കളുടെ സ്നേഹശാസനകളും, വകവയ്ക്കാതെ തലശ്ശേരിയിലെത്തിയ മാരാർ പരസ്യമായി അതിനു തീകൊളുത്തി തന്റെ പ്രതിഷേധം രേഖപ്പെടുത്തി. നമ്മുടെ ഭരണഘടന ഇത്ര വിമർശനാത്മകമായി പഠിച്ച മറ്റൊരാൾ കേരളത്തിലുണ്ടെന്നു തോന്നുന്നില്ല.

"ARE YOU A PATRIOT?" എന്ന പുസ്തകത്തിൽ മാരാർ ഇന്ത്യൻ ഭരണഘടനയെയും, നമ്മുടെ വിദേശനയങ്ങളെയും സാമ്പത്തിക ചട്ടക്കൂടിനെയും നിശിതമായി വിമർശിക്കുന്നു. വൈദേശികമായ അടിമത്തത്തിൽനിന്നും പൂർണ്ണമായും വിമുക്തമാവാൻ നമ്മുടെ ആദ്യകാല ഭരണാധികാരികൾ ഇന്ത്യൻ ജനതയെ അനുവദിച്ചില്ലെന്നുവരെ മാരാർ എഴുതി. കോടിക്കണക്കിനു ദരിദ്രരായ ഇന്ത്യാക്കാർക്ക് വിശപ്പടങ്ങുവാനുള്ള വക ഉറപ്പു വരുത്തുവാൻ കഴിയാത്തതും, അതേസമയം ചൂഷകരായ വിദേശികൾക്കു ധനലാഭത്തിനും സുഖജീവിതത്തിനും വഴിയൊരുക്കുകയും ചെയ്യുന്ന ഭരണഘടനയെന്നു വിശേഷിപ്പിച്ചുകൊണ്ടാണ് മറ്റൊരു പുസ്തകമായ "നിങ്ങൾക്കു മനുഷ്യത്വമുണ്ടോ?" തുടങ്ങുന്നത്. ഇത്തരം ചൂഷകരുമായി ഉണ്ടാക്കിവച്ച കരാർ പുറത്തുവന്നാൽ ഞെട്ടിക്കുന്ന പല സത്യങ്ങളും നമ്മെ അന്ധാളിപ്പിക്കുമെന്നാണ് മാരാരുടെ വാദം. 1999-ൽ മാത്രമേ പുറംലോകം അറിയാവൂ എന്ന കരാറിൽ തയ്യാറാക്കിയ "ട്രാൻസ്ഫർ ഓഫ് പവർ" വാല്യത്തിൽ ഇത്തരം രേഖകൾ ഉണ്ടായിരിക്കുമെന്നാണ് മാരാരുടെ വിശ്വാസം. "ARE YOU A PATRIOT?" വായിച്ചുകഴിയുമ്പോൾ ഗംഗാധരമാരാർ എന്തുകൊണ്ട് ഒരു നെഹ്റുവിരുദ്ധനായെന്നു നമുക്കു വ്യക്തമാകും.

ദേശസ്നേഹം എന്നാൽ ഒരു രാജ്യത്തെ ജനതയ്ക്കു സ്വതന്ത്രവും, സംതൃപ്തവുമായ ജീവിതം നയിക്കുവാനുള്ള അവസരം സൃഷ്ടിക്കുക എന്നതാണ്. മനുഷ്യസ്നേഹിയായ ഒരാൾക്കു മാത്രമേ ദേശസ്നേഹിയാകാനൊക്കൂ. അതുകൊണ്ടുതന്നെ അതു മറ്റൊരു മനുഷ്യനോ, രാജ്യത്തിനോ എതിരായുള്ളതല്ല. ഈ വഴിക്കുള്ള മാരാരുടെ ചിന്തകളാണ് "നിങ്ങൾക്കു മനുഷ്യത്വമുണ്ടോ?" എന്ന ഗ്രന്ഥത്തിലെ പ്രമേയം.

യാന്ത്രികമായ യോജിപ്പുകൾക്കു മാരാർ തയ്യാറായിരുന്നില്ല. മാർക്സിസം ഇത്തരം ഒത്തുതീർപ്പുകൾ അനുശാസിക്കുന്നില്ലെന്നും മാരാർ ഉറച്ചു വിശ്വസിച്ചു. മനസ്സിൽ മാർക്സിസം കടന്നുവന്നതോടെ താനൊരു ഹ്യൂമനിസ്റ്റായിക്കഴിഞ്ഞുവെന്ന് മാരാർ കരുതി. മനുഷ്യത്വമാണ് മാർക്സിസത്തിന്റെ അന്തർധാര. ഇതു മനസ്സിലാക്കാതെയുള്ള വിപ്ളവപ്രവർത്തനങ്ങൾക്കോ, പാർലമെന്ററി നിലപാടുകൾക്കോ യാതൊരു പ്രസക്തിയുമില്ല. ഈ വഴിക്കുള്ള ചിന്തയാണ് കേരളത്തിലെ കമ്മ്യൂണിസ്റ്റ് പാർട്ടികളോടു പിണങ്ങിനില്ക്കുവാൻ മാരാരെ പ്രേരിപ്പിച്ചത്. അവരിൽ പ്രായോഗികവും, ബുദ്ധിപരവുമായ വളർച്ച താൻ പ്രതീക്ഷിച്ചിരുന്നുവെന്നും, എന്നാൽ ബുദ്ധിപരമായ മുരടിപ്പ് [illegible] തുടങ്ങിയെങ്കിൽ, അടുത്തകാലത്തായി പ്രായോഗികമായും അവർ വളരെ പിന്നിലാണെന്നത് വളരെ ദുഃഖകരമാണ്. 'കമ്മ്യൂണിസ്റ്റു പ്രസ്ഥാനത്തിലെ വ്യതിയാനങ്ങൾ' എന്ന ഗ്രന്ഥത്തിൽ ഇന്ത്യയിലെ പ്രസ്ഥാനത്തിന്റെ അപചയത്തിന്റെ കാരണങ്ങൾ മാരാർ വ്യക്തമാക്കുന്നു. മിനിമം പരിപാടികളിലൊതുങ്ങിക്കഴിയുന്ന ഇവർക്കു സമഗ്രമായ പരിവർത്തനം അസാദ്ധ്യമാണ്. ലക്ഷ്യബോധമോ, ദീർഘകാലാടിസ്ഥാനത്തിലുള്ള പ്രവർത്തനരീതിയോ ഇവിടുത്തെ പാർട്ടികൾക്കില്ല. താൻ അവിവാഹിതനായിക്കഴിയുന്നത് ഒരു പ്രതിജ്ഞയുടെ അടിസ്ഥാനത്തിലാണെന്ന് ഒരഭിമുഖത്തിൽ അദ്ദേഹം പറഞ്ഞു. "ചെങ്കോട്ടയിൽ ചെങ്കൊടി പറപ്പിക്കാൻ കഴിഞ്ഞതിനുശേഷം വിവാഹം" എന്നതായിരുന്നു 1948-ൽ മാരാരെടുത്ത പ്രതിജ്ഞ. കേരളത്തിൽ സി.പി.ഐയോടു തികഞ്ഞ ശത്രുതാമനോഭാവം വച്ചുപുലർത്തിയ മാരാർ അവരുടെ നേതാവും സഹോദരീഭർത്താവുമായ എൻ.ഇ. ബാലറാമിനോട് അതിരറ്റ സ്നേഹവും ബഹുമാനവും വച്ചുപുലർത്തിയിരുന്നു. ബന്ധങ്ങളിൽ രാഷ്ട്രീയം കലർത്താതിരിക്കാൻ ഇരുവരും ശ്രദ്ധിച്ചിരുന്നു.

കമ്മ്യൂണിസ്റ്റ് പാർട്ടികളുടെ സമകാലിക അവസ്ഥയിൽ മാരാർക്ക് വളരെ വേദനയുണ്ടായിരുന്നു. ഒരു കമ്മ്യൂണിസ്റ്റ് ജീവിതസംസ്കൃതി വളർത്തിയെടുക്കാൻ കഴിയാതെ പോയതാണ് ഈ ത

കർച്ചയുടെ കാരണമെന്നു മാരാർ കരുതി. കമ്മ്യൂണിസ്റ്റ് ഭരണകൂടങ്ങൾ തകർന്നേക്കാം. പാർട്ടികൾ ഇല്ലാതായേക്കാം. പക്ഷേ, മനുഷ്യവേദനയുള്ളിടത്തോളംകാലം മാർക്സിസം നിലനില്ക്കുമെന്നായിരുന്നു മാരാരുടെ വിശ്വാസം. മുകളിൽ സൂചിപ്പിച്ച പുസ്തകങ്ങൾക്കു പുറമേ "ബുദ്ധിജീവികളുടെ അന്ധവിശ്വാസം" എന്നൊരു പുസ്തകം കൂടി മാരാർ രചിച്ചിട്ടുണ്ട്. [ഈ ലേഖകന് ആ ഗ്രന്ഥം കാണാൻ സാധിച്ചിട്ടില്ല. പ്രതിപാദ്യവിഷയം എന്താണെന്നറിയില്ല.]

ബുദ്ധികൊണ്ടും പ്രവൃത്തികൊണ്ടും ഗംഗാധര മാരാർ പുറമേയ്ക്ക് ഒരു നിഷേധിയായിത്തോന്നാം. അനീതിക്കെതിരേ പ്രതിഷേധിക്കാതിരിക്കാൻ ആ മനസ്സിനു കഴിയുമായിരുന്നില്ല. അവശനാകുന്നതിനുമുമ്പ് മരിക്കാൻ അനുവദിക്കണമെന്നും, ദയാവധം നടപ്പിലാക്കണമെന്നും വാദിച്ച മാരാർ രോഗശയ്യയിൽനിന്നും കോഴിക്കോട് മെഡിക്കൽ കോളേജിലെ അനാട്ടമി വിഭാഗത്തിനു കത്തെഴുതി. തന്റെ മരണശേഷം ചേതനയറ്റ ശരീരം അനാട്ടമി വിദ്യാർത്ഥികൾക്കു പഠനത്തിനായി വിട്ടുകൊടുക്കാമെന്നായിരുന്നു കത്തിലെ ഉള്ളടക്കം. വീട്ടുകാരും സുഹൃത്തുക്കളും ഈ വിവരം അറിഞ്ഞതുപോലും മരണത്തിനുശേഷം മാത്രം. തന്റെ മൃതശരീരംപോലും ആർക്കെങ്കിലും പ്രയോജനപ്പെടട്ടേ എന്നു കരുതിയ മനുഷ്യനെ കുറേക്കാലം ഭീകരവാദിയെന്നു മുദ്രകുത്തി തള്ളിപ്പറഞ്ഞതിൽ നമുക്കു ലജ്ജിക്കാം. നിലവിലുള്ള രാഷ്ട്രീയ ഭീകരവാദത്തോടു സാമ്യമുള്ള എന്തെങ്കിലും അംശം മാരാരുടെ കർമ്മത്തിലുണ്ടായിരുന്നെങ്കിൽ, അതു സ്നേഹദർശനത്തിന്റെ ശീഘ്രഗതിയിലുള്ള ഒരൊഴുക്കു മാത്രമായിരുന്നു.







# കാശ്മീരിന്റെ മാനം കാത്തവർ

എയർ കമ്മഡോർ റിട്ട: എസ്. നായർ

4

### തകർപ്പൻ തടയൽ

താവിനദിയുടെ പടിഞ്ഞാറൻ കരതൊട്ട് പാക്ക് അതിർത്തിവരെയുള്ള സമതലത്തിൽ നിയുക്തമായിരുന്ന 191-ാം ബ്രിഗേഡിന്റെ നാലു ബറ്റാലിയനുകളിൽ ഏറ്റവും ഉഗ്രവും, കഠോരവുമായ പൊരിഞ്ഞ പോരാട്ടം നടത്തിയത് അഞ്ചാം ആസ്സാം റെജിമെന്റിലെ അംഗങ്ങളായിരുന്നു. അവരുടെ മേധാവി ലഫ്റ്റനന്റ് കേണൽ അമ്രിക്ക്സിംഗ് മാൽനി. ഈ വീരയോധാക്കളെ നയിച്ച കഥ അദ്ഭുതാവഹമാണ്.

ചംബ് മേഖലയിൽ ഇരമ്പിക്കയറിയ പാക്ക് സൈന്യങ്ങളുടെ സിംഹഭാഗവും വന്നടിഞ്ഞത്, അഞ്ചാം ആസ്സാം റെജിമെന്റിനു മുന്നിലായിരുന്നു. ഡിസംബർ മൂന്നാം തീയതി രാത്രിതന്നെ, ശത്രു മൂന്ന് ആക്രമണങ്ങൾ, ഒന്നിനു പിറകേ ഒന്നായി നടത്തി. പ്രളയാഗ്നിയുടെ പ്രതീതി സൃഷ്ടിച്ച മൂന്നു ഘോരാക്രമണങ്ങൾ! പക്ഷേ, ഒരിഞ്ചു പിൻവാങ്ങാതെ കേണൽ മാൽനിയും കൂട്ടരും തടഞ്ഞു.

ഏതോ വീരഗാഥയിൽനിന്നും ഉടലെടുത്ത രൂപംപോലെ, കേണൽ മാൽനി പടക്കളം മുഴുവൻ നിറഞ്ഞുനിന്നു. എവിടെയും തങ്ങളുടെ പ്രിയങ്കരനായ നേതാവിന്റെ ആഹ്വാനങ്ങൾ ഭടന്മാർ ശ്രവിച്ചു. "ഇവിടെ ഉറച്ചുനില്ക്കിൻ! എറിയൂ ഗ്രനേഡുകൾ! മെഷീൻഗൺ ഫയർ! തുരുതുരെ മോട്ടോർ പ്രയോഗിക്കൂ! സബാഷ്. അങ്ങനെ ശത്രുവിനെ തടയൂ."

ആസ്സാം റെജിമെന്റിലെ ഭടന്മാരുടെ തലയ്ക്കുമീതേ ശത്രുവിന്റെ ഭീകരപീരങ്കികൾ വർഷിച്ച മൃത്യുധാര. മുന്നിലും പിന്നിലും ശത്രുമോട്ടോറുകളുടെ അന്ത്യമില്ലാത്ത കഠോര സ്ഫോടനങ്ങൾ. ഇവയോട് ഒത്തൊരുമിച്ച് ശത്രുടാങ്കുകളിൽനിന്നും നിരന്തരമുതിരുന്ന ഇടിവെട്ടലുകൾ. ഇതായിരുന്നു ഓരോ ജവാനും നേരിടേണ്ടി വന്ന ധ്വംസന വിതാനരംഗം.

ഭാരതമാതാവിന്റെ മാനം കാക്കുവാൻ അവർ. ശത്രുക്കളെ വീറോടെ വാശിയോടെ, വൈരാഗ്യത്തോടെ, ആത്മാർപ്പണമനോഭാവത്തോടെ തടഞ്ഞു. പാക്ക് കാലാൾപടയെ കൊന്നൊടുക്കി. ടാങ്കുകളെ ചുട്ടെരിച്ചു. വാഹനങ്ങളെ പന്തങ്ങളാക്കി.

പുരാണ ഇതിഹാസങ്ങളിലെ അതികായർ പുനർജ്ജന്മമെടുത്ത്. ഭാരതാംബയുടെ പവിത്രത കാത്ത് ഉജ്ജ്വലമായ. വികാരവിജൃംഭിതമായ. മഹോന്നതമായ. എല്ലാം മറന്നുള്ള പോരാട്ടം!!

മൂന്നാമത്തെ പാക്ക് ആക്രമണത്തിനു മുന്നിൽ അറുപതോളം പാക്ക് ടാങ്കുകൾ കുതിച്ചെത്തി. ശത്രുക്കൾ ഒരു സ്ഥാനം പിടിച്ചെടുക്കും. മാൽനിയും കൂട്ടരും അതു വീണ്ടെടുക്കും. ഡിസംബർ മൂന്നാം തീയതി രാത്രി മുഴുവൻ ഓരോരോ ഇഞ്ചു ഭൂമിക്കുവേണ്ടി. മാൽനി അമാനുഷമായ നേതൃത്വം നല്കി. അങ്ങനെ നാലാം തീയതി പിറന്നു.

ആസ്സാം റെജിമെന്റിലെ ഒരു കമ്പനി കമാൻഡർ ക്യാപ്റ്റൻ റാത്തോർ. ശത്രുവിന്റെ കാലാൾപടയുമായി ഏറ്റുമുട്ടിക്കൊണ്ടിരുന്ന സ്ഥാനം പിടിച്ചെടുക്കുവാൻ നാലു പാക്ക് ടാങ്കുകൾ കുതിച്ചെത്തി. ടാങ്കുകൾ സമീപമെത്തിയിട്ടും റാത്തോർ കുലുങ്ങിയില്ല.

"ടാങ്കുകൾക്കു നേരേ കൂട്ടത്തോടെ ഗ്രനേഡുകൾ എറിയുവിൻ, വേഗം വേഗം എറിയിൻ." റാത്തോടെ ആഹ്വാനം.

പാക്ക് ടാങ്കുകളുടെ കമാൻഡർ അമിതധീരനായി. പ്രതിബന്ധപ്രതീകമായി രൂപമെടുത്ത ക്യാപ്റ്റനെക്കണ്ട് അതിശയിച്ചു.

ഞൊടിയിടയിൽ ക്യാപ്റ്റൻ ഒരു 106 മില്ലിമീറ്റർ പീരങ്കി പ്രയോഗിച്ചു. ഒരു പാക്ക് ടാങ്കിനു തീ കത്തി.

അമ്പരപ്പിൽനിന്നും ഞെട്ടിയുണർന്ന പാക്ക് കമാൻഡർ. ടാങ്കുകളെ മുന്നേറുവാൻ നിർദ്ദേശിച്ചു. ക്യാപ്റ്റൻ റാത്തോറിനെയും അനുയായികളെയും ശത്രു ചുട്ടെരിച്ചു.

ചംബു മേഖലയൊട്ടാകെ വെടിയുണ്ടകളുടെ സ്ഫോടനങ്ങൾ. ദൗർഭാഗ്യവശാൽ ചിലർ മൃതിയടയുന്നു. മറ്റു ചിലർക്കു മുറിവുകൾ ഏല്ക്കുന്നു. കുറേപ്പേർ അജയ്യമായ പോരാട്ടം തുടരുന്നു.

കൊടുമ്പിരിക്കൊണ്ട വൈരാഗ്യത്തിന്റെ ഭീമമായ ഉരസലുകൾ. അന്ത്യമില്ലാത്ത രുധിരച്ചൊരിച്ചിൽ!!

"നരായ് തക്ക്ബീർ! അള്ളാഹു അക്ബർ" പാക്ക് സൈനികവ്യൂഹത്തിന്റെ ഒരുമിച്ചുള്ള പോർവിളി! നൂറോളം ടാങ്കുകളും സമതലം നിറഞ്ഞൊഴുകി കുതിച്ചെത്തുന്ന പാക്ക് കാലാൾപ്പടയും. ഘോരമായ ആയുധപ്രയോഗങ്ങളോടെ, "മണ്ഡിയാല" ശത്രു പിടിച്ചെടുത്തു. സമയം പകൽ പന്ത്രണ്ടു മണി. തീയതി ഡിസംബർ നാല്.

ഏഴാം കുമാണി ബറ്റാലിയൻ നേതാവായ ലഫ്റ്റനന്റ് കേണൽ 'ദനിയ'യുടെ കൊടിക്കീഴിൽ മണ്ടിയാല വീണ്ടെടുക്കുവാനുള്ള ശ്രമം തുടങ്ങി. പാക്ക് പടയെ പുറന്തള്ളുവാനുള്ള ഉദ്യമത്തിനിടയിൽ കേണൽ ദനിയ, മേജർ ജിതേന്ദ്രസിംഗ്. ക്യാപ്റ്റൻ സൂരി, ശർമ്മ ഇവർക്കെല്ലാം ഗുരുതരമായ പരിക്കുകൾ പറ്റി. ബറ്റാലിയന്റെ നേതൃത്വം മേജർ ബെയിൻസ് ഏറ്റെടുത്തു. എങ്കിലും ഫലവത്തായ പ്രതിരോധത്തിനു മാത്രമേ കഴിഞ്ഞുള്ളു. മണ്ടിയാല തിരിച്ചെടുക്കുവാൻ കുമാണികൾക്കു പറ്റിയില്ല.

പൊടുന്നനേ 191-ാം ബ്രിഗേഡിന്റെ നിരകളിൽ വിള്ളലുകൾ കണ്ടുതുടങ്ങി. ദുരന്തസംഭവപരമ്പരകൾ സുസൂക്ഷ്മം വീക്ഷിച്ചിരുന്ന പത്താം ഡിവിഷന്റെ കമാൻഡർ മേജർ ജനറൽ സത്വന്ത്സിംഗ് ബ്രിഗേഡിനെ താവിനദിയുടെ പടിഞ്ഞാറേക്കരയിലെ സമതലത്തിൽനിന്നും പിൻവലിക്കാൻ നിശ്ചയിച്ചു.

അങ്ങനെ അഞ്ചാം ആസ്സാം റെജിമെന്റ് ഉൾ പ്പെടെയുള്ള നാലു ബറ്റാലിയനുകളും അഞ്ചാം തീയതി അർദ്ധരാത്രിയിൽ സമതലംവിട്ടൊഴിഞ്ഞു.

ചംബ് മേഖലയിൽ ഇന്ത്യൻ സൈന്യങ്ങൾക്കു പറ്റിയ ക്ഷതമായിരുന്നു അന്നത്തെ പിൻവാങ്ങൽ എന്നു സമ്മതിച്ചേ മതിയാകൂ.

### ഉരുക്കിൻ കുതിരക്കുളമ്പടി
5

മണ്ടിയാല കരസ്ഥമാക്കിയ പാക്ക് ടാങ്കുകളെ ചെറുക്കുവാൻ ഡക്കാൺ ഹാർസിലെ കമാൻഡർലഫ്റ്റനന്റ് കേണൽ ഹൂൺ മുൻകൈയെടുത്തു.

മേജർ വിശ്വനാഥന്റെ വിഭാഗത്തിന് പാക്ക്ടാങ്കുകളെ തടഞ്ഞു തുരത്തുവാനുള്ള നിർദ്ദേശം നല്കി.

"എന്തു വന്നാലും ശത്രു മുന്നേറരുത്. എല്ലാ തന്ത്രങ്ങളും പ്രയോഗിക്കണം." കേണലിന്റെ മൂർച്ചയുള്ള ഉത്തരവിന്റെ ഘനം മേജർ മനസ്സിലാക്കി.

മണ്ടിയാലയിൽനിന്നും മുന്നേറുവാൻ ചില ചെറുകുന്നുകൾ കടക്കണം. ഇവയുടെ ചരിവിൽ തന്ത്രപൂർവ്വം ടാങ്കുകളെ നിറുത്തി. കുതിച്ചെത്തുന്ന പാക്ക് ടാങ്കുകളെ തിരിഞ്ഞെടുത്തു കശാപ്പു ചെയ്യുവാനുള്ള ശൈലി അനുയായികൾക്കു നല്കി.

മണ്ടിയാല പിടിച്ചെടുത്ത ആഹ്ളാദത്തിൽ അരഡസനോളം ശത്രു ടാങ്കുകൾ. മേജർ ഒരുക്കിയിരുന്ന കുരുക്കിലേക്ക് അറിയാതെ കുതിച്ചെത്തി.

ഡക്കാൺ ഹാർസിലെ ടാങ്കുകൾ ഉചിതമായ വരവേല്പ്. വെടിക്കോപ്പു പ്രയോഗിച്ചു നല്കി.

ആകസ്മികമായ ആക്രമണത്തിൽ കുടുങ്ങിയ നമ്മു[illegible] പാക്ക് ടാങ്കുകൾ തകർന്നു.

എങ്കിലും കൂടുതൽ [illegible] ടാങ്കുകൾ അവിടെയെത്തി. അതിഘോരമായ യുദ്ധം നടന്നു.

അതിനിടയിൽ ലഫ്റ്റനന്റ് കേണൽ ഹൂൺ [illegible] ജറുമായി വയർലസ്സിൽ ബന്ധപ്പെട്ടു.

"നിങ്ങളുടെ ടാങ്കിനെ [illegible] ടങ്ങുന്നു. വലയം ഭേദിക്കണം. [illegible] നിതാ വരുന്നു."

"സന്ദേശം കിട്ടി. നന്ദി" വിശ്വനാഥന്റെ മറുപടി

ശത്രുവിന്റെ വലയം ഭേദിച്ചു [illegible] വിശ്വനാഥൻ [illegible] [illegible]ലയിലേക്കു നീങ്ങി. വിശ്വനാഥന്റെ ടാങ്ക് മാത്രം ബാക്കിയായി.

"ഡ്രൈവർ"

"സാബ്"

"[illegible] വലത്തോട്ട് വേഗത്തിൽ ഓടിക്ക്"

"ഗണ്ണർ"

"സാബ്"

"[illegible] വെടിവയ്ക്കൂ" അതാ, ആ[illegible] പാക്ക് ടാങ്കുകൾ എത്തിക്കഴിഞ്ഞു.

മേജർ വലയം ഭേദിക്കാൻ ഉദ്യമിച്ചു. പക്ഷേ, ഇരുവശങ്ങളിൽനിന്നും ശത്രു ടാങ്കുകൾ ലക്ഷ്യം [illegible] വെടിവച്ചു.

[illegible] കുറേ ഷെല്ലുകൾ മേജറുടെ ടാങ്കിൽ തറച്ചു. പൊട്ടിത്തെറിയും തീയും വിശ്വനാഥനേയും ക്രൂ മെംബറന്മാരെയും ചാമ്പലാക്കി.

വിശ്വനാഥന്റെ രണ്ടാമൻ ക്യാപ്റ്റൻ ശർമ്മ ചിട്ടകളനുസരിച്ച് സ്ക്വാഡ്രന്റെ കമാൻഡ് എടുത്തു.

"ഞാൻ വലത്തു മാറി നില്ക്കുന്നു. ഒരിഞ്ചു ഭൂമി വിടരുത്" ലഫ്റ്റനന്റ് കേണൽ ഹൂൺ വയർലസ്സുവഴി ശർമ്മയുമായി ബന്ധപ്പെട്ടു.

"ഇല്ലാ, ഇല്ലാ. ഞങ്ങൾ വേരൂന്നിക്കഴിഞ്ഞു." ശർമ്മയുടെ മറുപടി.

അവർണ്ണനീയമായ ടാങ്ക് പോരാട്ടം അന്നവിടെ നടന്നു. പാക്ക് പതിനൊന്നാം ക്യാവൽറിയി[ലെ] നിരവധി ടാങ്കുകളെ ഡക്കാൺ ഹാർസ് നശിപ്പിച്ചു. നമ്മുടെ എട്ടു ടാങ്കുകൾ നഷ്ടപ്പെട്ടു.

ആ നിസ്തുലമായ അങ്കംവെട്ടിൽ അഗ്നിയും രക്തവും ചാലിച്ച്. ഡക്കാൺ ഹാർസിലെ യോധാക്കൾ മാതൃഭൂമിക്കു നിർമ്മാല്യം ചാർത്തി.

ഇതിനാലിൽ താവിനദിയുടെ കിഴക്കേക്കരയിൽ തമ്പടിച്ചിരുന്ന നമ്മുടെ 216-ാം മീഡിയം പീരങ്കി റെജിമെന്റിനു സമീപം പാക്ക് കാലാൾപടയുടെ അംഗങ്ങൾ നുഴഞ്ഞുകയറി.

സുബേദാർ പദ്മനാഭനും, ഹവിൽദാർ കുര്യനും അനുയായികളും ശത്രുവിനെ വകവരുത്തുവാൻ ഉദ്യമിച്ചു.

റെജിമെന്റിൽ പുതുതായി വന്നുചേർന്ന ക്യാപ്റ്റൻ ജോൺ, പീരങ്കികളെ സജീവമാക്കാനുള്ള തിടുക്കത്തിൽ മുഴുകി. ശത്രു പ്രയോഗിച്ച ഒരു ഗ്രനേഡ് സ്വന്തം പീരങ്കിക്കു സമീപം വീഴുന്നത് ക്യാപ്റ്റൻ ജോൺ ശ്രദ്ധിച്ചില്ല.

ഗ്രനേഡിന്റെ പൊട്ടിത്തെറിയിൽ ക്യാപ്റ്റൻ മുറിവേറ്റ് അവശനായി. ഏതോ അജ്ഞാതമായ വെളിച്ചപ്പാടിൽ ക്യാപ്റ്റനെ രക്ഷിക്കണമെന്നു കുര്യനു തോന്നി. ക്യാപ്റ്റനെ തോളിലേന്തി, കുര്യൻ ഫീൽഡ് ആംബുലൻസിൽ എത്തി. ജോണിയുടെ കണ്ണുകളിലൂടെ പ്രതിഫലിച്ച കൃതജ്ഞത കുര്യനെ ധന്യനാക്കി. ക്ഷണമാത്രയിൽ, റേച്ചലിന്റെരൂപം കുര്യനു കണ്ടതായിത്തോന്നി.

കുര്യൻ പോരാട്ടത്തിന്. പീരങ്കി നിറുത്തിയിരുന്ന സ്ഥാനത്തേക്കു തിരിച്ചോടി. കുതിക്കുന്നതിനിടയിൽ താഴെക്കിടക്കുന്ന യന്ത്രത്തോക്ക് കരസ്ഥമാക്കി. മനക്കരുത്തോടെ. ശത്രുക്കൾക്കുനേരേ കുറേ വെടിയുണ്ടകൾ വിതറി.

പോരാട്ടത്തിനിടയിൽ എങ്ങുനിന്നോ പാഞ്ഞെത്തിയ വെടിയുണ്ടകൾ കുര്യന്റെ ഉദരത്തിൽ തറച്ചു. കുര്യൻ പകുതി ബോധത്തോടെ നിലത്തു വീണു. കൈയിലിരുന്ന യന്ത്രത്തോക്ക് കുര്യനു സമീപം കിടന്നു. ഹൃദയമുകുരത്തിൽ വർഷങ്ങളോളം സൂക്ഷിച്ചിരുന്ന റേച്ചലിന്റെ രൂപം വീണ്ടും കണ്ടു. "റേച്ചൽ" ആ സ്നേഹസമ്പന്നൻ മുരണ്ടു. ഹവിൽദാർ കുര്യൻ നിശ്ചലനായി.

216-ാം മീഡിയം റെജിമെന്റിലെ പദ്മനാഭനും കൂട്ടരും വീറോടെ പൊരുതി. പാക്ക് ഭടന്മാരെ വിരട്ടി. ഒളിവിലിരിക്കുന്ന ശത്രുക്കളെ അവർ തിരഞ്ഞു.

"ഓ കിദർ!! ഓ ഓ കിദർ" എന്നുള്ള നമ്മുടെ ഭടന്മാരുടെ വിളികൾ എങ്ങും കേൾക്കാം.

തിരച്ചിലിനിടയിൽ മുറിവുകൾകൊണ്ട് അവശനായ പാക്ക് മേജർ 'അബ്ബാസ്' തടവുകാരനായി. പീരങ്കി റെജിമെന്റിന്റെ കമാൻഡിംഗ് ഓഫീസർ ഗൗരീശങ്കറിന്റെ മുൻപിൽ അയാളെ ഹാജരാക്കി.

"നിങ്ങൾക്കു മുറിവുകൾ പറ്റിയപ്പോൾ. നിങ്ങളെ അവശനിലയിൽ വിട്ടിട്ട് അനുയായികൾ ഓടിയല്ലോ. ഇതാണോ പാക്ക് പട്ടാള സൗഹൃദബന്ധം?"

എന്തു മറുപടി നല്കണമെന്നറിയാതെ പാക്ക് ഓഫീസർ ഉഴഞ്ഞു.







പി.എം. ബിനുകുമാർ

# വേരറ്റുപോകുന്ന കൈപ്പുണ്യം

കഴിഞ്ഞലക്കത്തിൽ നിന്നു തുടർച്ച

## തലമുറകളുടെ കൈപ്പുണ്യം

"തലമുറകൾകൊണ്ടു ചികിത്സാരംഗത്തു പ്രശസ്തിയാർജ്ജിച്ച സ്ഥാപനമാണിത്. പാരമ്പര്യചികിത്സയുടെ മാഹാത്മ്യം ഈ സ്ഥാപനത്തിൽ പ്രവേശിപ്പിക്കുന്ന രോഗികൾക്കു മനസ്സിലാക്കുവാൻ സാധിക്കും"- ഇത് ഒരു ബിറ്റ് നോട്ടീസിലെ വരികളല്ല. തിരുവനന്തപുരം-വിഴിഞ്ഞം-പൂവാർ റോഡിൽ മരപ്പാലത്തു വർഷങ്ങളുടെ അനുഭവപരിചയം അവകാശപ്പെടുന്ന ശ്രീ. കൊച്ചപ്പി ആശാൻ മർമ്മചികിത്സാലയത്തിലെ രോഗികളുടെ സാക്ഷ്യപത്രമാണ്.

ഇരുനൂറു വർഷങ്ങൾക്കുമുമ്പ് യോഹന്നാൻ എന്നു പേരുള്ള ആശാനാണ് മരപ്പാലത്തിലെ വൈദ്യശാല തുടങ്ങിയത്. യോഹന്നാൻ ആശാന്റെ മകനാണ് തോപ്പിൽ കൊച്ചപ്പി ആശാൻ. അദ്ദേഹത്തിന്റെ മകൻ രവീന്ദ്രൻ വൈദ്യർ. ഇന്നു കൊച്ചപ്പി ആശാന്റെ നാമധേയത്തിലുള്ള വൈദ്യശാല നടത്തിക്കൊണ്ടു പോകുന്നത് രവീന്ദ്രൻ വൈദ്യരാണ്. അദ്ദേഹമാണ് സർവാധികാരി.

"ഏതാണ്ട് ഇരുനൂറു കൊല്ലത്തെ ചികിത്സാപാരമ്പര്യം ഞങ്ങളുടെ കുടുംബത്തിനുണ്ടെന്നാണ് അറിവ്. എന്റെ അപ്പന്റെ അപ്പൻ യോഹന്നാൻ ആശാന് പൂർവ്വികന്മാരിൽനിന്നു പകർന്നു കിട്ടിയതാണ് വൈദ്യശാസ്ത്രത്തിലുള്ള അറിവ്. അതിനർത്ഥം യോഹന്നാൻ ആശാനു മുമ്പുതന്നെ ഞങ്ങളുടെ തറവാടായ തോപ്പിൽ കുടുംബക്കാർ വൈദ്യന്മാരായിരുന്നു എന്നതാണ്. എന്നാൽ യോഹന്നാൻ ആശാൻ മുതലുള്ള തലമുറയെപ്പറ്റിയേ ഞാൻ കേട്ടിട്ടുള്ളൂ." ദിവസേന ആയിരക്കണക്കിനു രോഗികൾ സാന്ത്വനം തേടിപ്പോകുന്ന കൊച്ചപ്പി മെമ്മോറിയൽ വൈദ്യശാലയുടെ അകത്തളത്തിലിരുന്ന് രവീന്ദ്രൻവൈദ്യർ പറഞ്ഞു.

യോഹന്നാൻ ആശാന്റെ കാലഘട്ടത്തിൽ ഇവിടെ രാജഭരണമാണ് നിലനിന്നിരുന്നതെന്ന് അറിയാൻ കഴിയും. അക്കാലത്തെ കൊട്ടാരം ചികിത്സകനായിരുന്നു അദ്ദേഹം. തക്കലയിലും നാഗർകോവിലിലും തിരുവിതാംകൂറിലുമൊക്കെ പടർന്നുകിടന്ന കൊട്ടാരസമുച്ചയത്തിനിടയിൽ യോഹന്നാൻ ആശാൻ ഓടിനടന്നു. അങ്ങനെ അദ്ദേഹം പ്രസിദ്ധ ചികിത്സകനായി. മർമ്മമാണ് പ്രധാനമായും ചെയ്തിരുന്നത്. "പാരമ്പര്യമായി ഞങ്ങൾ മർമ്മചികിത്സകരാണ്. എന്റെ അച്ഛനും മർമ്മവിദഗ്ദ്ധനായിരുന്നു. എന്നാൽ ഞാൻ സിദ്ധവും ആയുർവേദവും വശമാക്കി. മർമ്മത്തിനു പുറമേ ഞാനിന്നു സിദ്ധവും ആയുർവേദവും പ്രാക്ടീസ് ചെയ്യുന്നു"- രവീന്ദ്രൻവൈദ്യർ പറയുന്നു.

യോഹന്നാൻ ആശാന് രാജകുടുംബങ്ങളിൽനിന്നും രാജാക്കന്മാരിൽനിന്നും പൊന്നാടയും സമ്മാനങ്ങളും കിട്ടിയിട്ടുണ്ടത്രേ. തനിക്കു കിട്ടിയ അറിവ് അദ്ദേഹം മകനിലേക്കു പകർന്നു. കുട്ടിക്കാലത്തുതന്നെ കൊച്ചപ്പി ആശാൻ ചികിത്സാരംഗത്തെത്തി. പ്രാഗല്ഭ്യവും ബുദ്ധിയും ഒത്തുചേർന്നപ്പോൾ കൊച്ചപ്പി ആശാൻ ശ്രദ്ധിക്കപ്പെട്ടു. അദ്ദേഹം തന്റെ മകനായ രവീന്ദ്രനെ ചെറുപ്പത്തിൽത്തന്നെ [illegible] കൊച്ചപ്പി ആശാൻ [illegible] എം.എൻ.എ. ശങ്കരൻനാടാർ [illegible] വരെല്ലാം ചികിത്സാരംഗത്തു [illegible] ന്ദ്രൻവൈദ്യരാണ് ചികിത്സകനെന്ന നിലയിൽ [illegible] രവീന്ദ്രൻവൈദ്യരോടൊപ്പം [illegible] രവീന്ദ്രൻവൈദ്യരും ചികിത്സാ[illegible].

"[illegible] ഒരാൾ [illegible] അദ്ദേഹം പക്ഷപാ[illegible] വൈദ്യനാണ് [illegible]കൾക്കിടയിൽ ചികിത്സ ഉണ്ടായിരുന്നുള്ളൂ."

രവീന്ദ്രൻവൈദ്യർ വളരെ ചെറുപ്പത്തിൽത്തന്നെ വൈദ്യത്തിനോട് വളരെയധികം പ്രതിപത്തി [illegible] വൈദ്യം പഠിച്ചുകൊണ്ടിരിക്കേ തന്റെ ഇളംപ്രായത്തിൽ, ആദ്യമായി നടത്തിയ ചികിത്സയെപ്പറ്റി ഓർക്കുകയാണ് രവീന്ദ്രൻവൈദ്യർ "എനിക്കന്ന് [illegible] വയസ്സിൽ ഇളപ്പമുണ്ടായിരുന്ന ആളാണ് [illegible] താമസിക്കുന്ന [illegible] പതിനേഴോ, പതിനെട്ടോ വയസ്സു പ്രായമേയുള്ളൂ. വൈദ്യം പഠിച്ചുവരുന്ന [illegible] വീട്ടിലാരോ [illegible] സ്ത്രീ [illegible] വീണപ്പോൾ കണ [illegible] എല്ല്. [illegible] ഞാൻ [illegible]കൾകൊ

ഇരുനൂറു വർഷങ്ങൾക്കുമുമ്പ് യോഹന്നാൻ എന്നു പേരുള്ള ആശാനാണ് മരപ്പാലത്തിലെ വൈദ്യശാല തുടങ്ങിയത്. യോഹന്നാൻ ആശാന്റെ മകനാണ് തോപ്പിൽ കൊച്ചപ്പി ആശാൻ. അദ്ദേഹത്തിന്റെ മകൻ രവീന്ദ്രൻ വൈദ്യർ. ഇന്നു കൊച്ചപ്പി ആശാന്റെ നാമധേയത്തിലുള്ള വൈദ്യശാല നടത്തിക്കൊണ്ടു പോകുന്നത് രവീന്ദ്രൻ വൈദ്യരാണ്. അദ്ദേഹമാണ് സർവാധികാരി.

രവീന്ദ്രൻ വൈദ്യർ

...ട് പൊതിഞ്ഞുവച്ചിരിന്നു. ചുറ്റും രക്തപ്ര...യ ഞാൻ നാഡി നോ...റി. മനുഷ്യശരീരത്തിൽ ...തിനഞ്ചു സ്ഥാനങ്ങ...ിലാണ് ജീവന്റെ സ്ഥാനം. കറുത്തവാവിന് സ്ത്രീക്ക് ഉച്ചിയിലാണ് ജീവന്റെ സ്ഥാനം. പുരുഷന് പെരുവിരലിന്റെ അടുത്തും. കറുത്തവാവിനെത്തുടർന്ന് മൂന്നാംദിവസം സ്ത്രീക്ക് എന്തെങ്കിലും കേടുണ്ടായാൽ അന്ന് ജീവന്റെ സ്ഥാനം ചെവിയുടെ അടുത്തു വരികയാൽ മരിച്ചുപോകും. പുരുഷന്മാർക്കാണെങ്കിൽ പെരുവിരലിൽനിന്നു കണങ്കാലിന്റെ അടുത്താണ് ജീവൻ സ്ഥാനം മാറുന്നത്. സ്റ്റീഫനു പരിക്കേറ്റത് കണങ്കാലിലാണ്. കൂടാതെ അന്നു കർക്കടകവാവ് കഴിഞ്ഞുള്ള മൂന്നാം ദിവസവും. ഞാൻ പെട്ടെന്നുതന്നെ എല്ല് വെള്ളം കൊണ്ടു വൃത്തിയാക്കി, തിരുമ്മി ശരീരത്തിൽ കയറ്റി ഡ്രസ്സ് ചെയ്തു. ഭാഗ്യംകൊണ്ടു മാത്രമാണ് അന്നു സ്റ്റീഫൻ രക്ഷ നേടിയത്. ഇന്ന് സ്റ്റീഫൻ ഒരു മുടന്തുമില്ലാതെ നന്നായി നടക്കുന്നു."

മരപ്പാലത്തുള്ള രവീന്ദ്രൻവൈദ്യരുടെ ചികിത്സാലയത്തിൽ എപ്പോഴും നൂറുകണക്കിനു രോഗികളെ കിടത്തി ചികിത്സിക്കുന്നുണ്ടാകും. ഇരുപത്തിനാലു മണിക്കൂറും രോഗികളോടൊപ്പം കഴിയുന്ന വൈദ്യർ ഒരാളെ കാണിച്ചുതന്നു. രോഗിയുടെ പേര് മോനിച്ചൻ. പുനലൂർ സ്വദേശിയാണ്. എൺപത്തിയഞ്ചു ദിവസംകൊണ്ടു മെഡിക്കൽ കോളേജിലെ 'വിദഗ്ദ്ധന്മാർ' കൈവച്ചു നശിപ്പിച്ച രോഗിയാണ് മോനിച്ചൻ. ഒരുദിവസം ഓട്ടോറിക്ഷ കഴുകിക്കൊണ്ടു വീട്ടിനു മുമ്പിൽ നില്ക്കുകയായിരുന്ന മോനിച്ചനെ ലോറി ഇടിച്ചു. അതോടെ വീണു. സ്പൈനൽ കോർഡ് പ്രവർത്തനരഹിതമായി. മൂത്രം നിന്നു. ഇതിനെല്ലാം പുറമേ തലയ്ക്ക് അടിയേറ്റു. തിരുവനന്തപുരം മെഡിക്കൽ കോളേജിലെത്തിച്ചപ്പോൾ അവർ മൂക്കിലൂടെയും വായിലൂടെയുമൊക്കെ ട്യൂബിട്ടു. പിന്നെ അതിലൂടെയായി മോനിച്ചന്റെ ഭക്ഷണം. എൺപത്തിയഞ്ചു ദിവസം ചികിത്സ കഴിഞ്ഞിട്ടും മോനിച്ചനു ബോധമില്ല. പിച്ചും പേയും പറയുന്നു. ആരോ രോഗിയുടെ ഉറ്റവർക്കു നല്കിയ വിവരമനുസരിച്ച് അവർ മോനിച്ചനെ രവീന്ദ്രൻവൈദ്യരുടെ അടുക്കൽ കൊണ്ടുവന്നു. അദ്ദേഹം ആദ്യം ട്യൂബുകൾ ഊരി. എന്നിട്ടു തിരുമ്മി. പച്ചിലമരുന്നും അങ്ങാടിമരുന്നും കൊണ്ടുണ്ടാക്കിയ കഷായം കൊടുത്തു. തലയ്ക്കു തളംവച്ചു. ഒരാഴ്ചകൊണ്ടു മോനിച്ചൻ നടന്നുതുടങ്ങി. ഓർമ്മശക്തി തിരിച്ചു കിട്ടി. മോനിച്ചന് ഇപ്പോഴും ചികിത്സ തുടരുകയാണ്. അലോപ്പതിക്കാർ തന്നെ ചതിച്ചുവെന്നും ആദ്യംതന്നെ രവിവൈദ്യരുടെ അടുത്തെത്താത്തത് കഷ്ടകാലത്തിനായിരുന്നുവെന്നും മോനിച്ചൻ പറഞ്ഞു. "മോനിച്ചനെ അല്പദിവസംകൂടി അലോപ്പതിക്കാർ ചികിത്സിച്ചിരുന്നെങ്കിൽ തീർച്ചയായും മരിച്ചുപോയേനേ. ഇവിടെ എത്തിയ സമയം കൊള്ളാം. അതുകൊണ്ടു മാത്രമാണ് രക്ഷപ്പെട്ടത്."- വൈദ്യർ പറഞ്ഞു.

വീഴ്ചയിലൂടെ ദിശകൾ മാറുന്നതിന് മർമ്മത്തിൽ മാത്രമാണ് വിദഗ്ദ്ധ ചികിത്സയുള്ളത്. "വീഴുമ്പോൾ വശക്കേടിന് എല്ലുകൾ മാറിയാൽ പാരമ്പര്യരീതിയിൽ തിരുമ്മാൻ അഭ്യസിച്ചിട്ടുള്ളതുകൊണ്ട് ഞങ്ങൾക്കു സാധിക്കും. എക്സ്റേയുടെ ആവശ്യമില്ലാതെതന്നെ എല്ലു മാറിയ വിവരം അറിയാൻ കഴിയും. അലോപ്പതിയിലാണെങ്കിൽ പ്ളാസ്റ്റർ ഇടും. അതോടെ അയാൾ മുടന്തനാകും."- രവി വൈദ്യർ പറയുന്നു.

രവീന്ദ്രൻവൈദ്യരുടെ പത്നി ലീലയും ചികിത്സാരംഗത്തുണ്ട്. സ്ത്രീകൾക്കു തിരുമ്മാനും മറ്റും നേതൃത്വം നല്കുന്നതു ലീലയാണ്. ലീലയുടെ അച്ഛനും വൈദ്യരായിരുന്നു. "എന്റെ ഭാര്യയാണിപ്പോൾ ഇവിടെയെത്തുന്ന വനിതാരോഗികളെ പരിശോധിക്കുന്നത്. കാരണം സ്ത്രീകളാകുമ്പോൾ പുരുഷന്മാർക്കു സ്വതന്ത്രമായി ചികിത്സ ചെയ്യാൻ കഴിയില്ല. ലീലയെ ഞാനാണ് പഠിപ്പിച്ചെടുത്തത്. ഇപ്പോൾ അവരും നല്ലൊരു വൈദ്യയാണ്."

നാഡി നോക്കി രോഗത്തിന്റെ പേരു കണ്ടെത്തുകയാണ് രവീന്ദ്രൻവൈദ്യരുടെ പതിവ്. ഏതു തീരാവ്യാധിക്കും വ്യക്തമായ ചികിത്സയുണ്ടെന്നു പറയുന്ന വൈദ്യർക്ക്, അലോപ്പതിക്കാർ രോഗം മാറില്ല എന്നുപറഞ്ഞ് ഉപേക്ഷിച്ച കേസുകളോടാണ് പ്രിയം. "അതിലൊരു ത്രില്ലുണ്ട്. ഒരിക്കലും മാറാത്ത രോഗം എന്ന പേരിൽ പിന്തള്ളുമ്പോൾ രോഗിയുടെ ബന്ധുക്കൾക്കു നിരാശയാകും. അവർക്കു സാന്ത്വനമേകിക്കൊണ്ടാണ് ഞാൻ പ്രവർത്തിക്കുന്നത്. മാറാത്ത ഏതു രോഗവും മാറും എന്നു





ഞാൻ വാക്കുതരുന്നു. നോക്കൂ, ഒരു രോഗിയുടെ കഥ. അമ്പൂരി സ്വദേശിയാണ് ചന്ദ്രിക. ഒരിക്കൽ മുൻവായിലെ പല്ലെടുത്തു. അതോടെ അവിടം പഴുക്കാൻ തുടങ്ങി. ഇതിനിടയിൽ പുറംതലയിൽ ഒരു തട്ടു കിട്ടി. ചന്ദ്രികയ്ക്കു തീരാത്ത തലവേദന. അലോപ്പതി ഡോക്ടർമാരെ കണ്ടു. ഒരു ദിവസം 36 രൂപയുടെ ഗുളിക മൂന്നുനേരമായി കഴിക്കാൻ അവർ നിർദ്ദേശിച്ചു. അങ്ങനെ മൂന്നുകൊല്ലം ചന്ദ്രിക ഗുളിക കഴിച്ചു. മെല്ലിച്ചിരുന്ന ചന്ദ്രിക വണ്ണിച്ചു വൃത്തികേടായി. ഇതിനിടയിൽ ഇടതുവശത്തെ കണ്ണിനു കാഴ്ചയില്ലാതായി. ആരോ പറഞ്ഞറിഞ്ഞ് ഇവിടെയെത്തി. ഞാൻ നാഡി നോക്കിയപ്പോൾ തലയിൽ പഴുപ്പ് ബ്ളോക്കായതാണ്. ശരിയായ രോഗം നാഡിയിലൂടെയാണ് മനസ്സിലാക്കിയത്. എന്നിട്ട് പ്രത്യേക രീതിയിൽ തലയെണ്ണ തയ്യാറാക്കി. പുറംതലയിൽ ചെറിയ തോതിൽ തിരുമ്മലും നടത്തി. ഇവിടെ വന്ന അന്നു മുതൽ രോഗിക്കു ശരിയായ ഉറക്കം



*രവീന്ദ്രൻ വൈദ്യർ രോഗിയെ പരിശോധിക്കുന്നു.*

കിട്ടി. ഒക്ടോബർ 25-ന് ഇവിടെയെത്തിയ രോഗിയെ 31-നു തിരിച്ചയയ്ക്കുമ്പോൾ തലവേദനയേ ഇല്ല. പച്ചവെള്ളത്തിൽ കുളിച്ച് സന്തോഷവതിയായിട്ടാണ് ചന്ദ്രിക തിരിച്ചുപോയത്."

കൊട്ടാരക്കരയ്ക്കടുത്ത് ചണ്ണപ്പേട്ട സ്വദേശിയായ ജൂബിയുടെ കാര്യം കേൾക്കൂ. ജൂബിയെ ഒരിക്കൽ ജീപ്പുമുട്ടി നെറ്റിയുടെ ഇടതുഭാഗത്തു പരിക്കേറ്റു. കുട്ടി ബോധരഹിതനായി. മെഡിക്കൽ കോളേജിൽ പതിനഞ്ചു ദിവസം ട്യൂബിട്ടു കിടന്നു. ഒരു ഫലവുമില്ല. പതിനാറാം ദിവസം രവിവൈദ്യരുടെ അടുത്തെത്തിയ ജൂബി ഇരുപത്തിയൊന്നാം ദിവസം ഭക്ഷണം കഴിച്ചു. "കൈയും കാലും അനക്കാൻ വയ്യാതെയാണ് ജൂബി കിടന്നത്. തലയിൽ രക്തം കെട്ടിയതാണ് യഥാർത്ഥ രോഗകാരണമെന്നു മനസ്സിലായപ്പോൾ ഞാനതിനു ചികിത്സ ചെയ്തു. ഞരമ്പിലാണ് അടിയേറ്റത്. ഞരമ്പിന്റെ യഥാർത്ഥ റൂട്ടു മനസ്സിലാക്കി തിരുമ്മി. അലോപ്പതിയിലാണെങ്കിൽ ഓപ്പറേഷൻ വേണ്ടിവരും. എന്നാലും രക്ഷപ്പെടില്ല. തലയ്ക്കെണ്ണ കൊടുത്തു. ഒരമ്മയ്ക്ക് ഒറ്റമകനായ ജൂബി ഇന്നു പൂർണ്ണ ആരോഗ്യവാനായിരിക്കുന്നു"- രവിവൈദ്യർ പറഞ്ഞു. പോത്തൻകോടുകാരൻ ഷാജിക്ക് ഒരിക്കൽ കാറ്റാടിക്കഴകൊണ്ടു കുറുക്കിൽ അടിയേറ്റു. മെഡിക്കൽ കോളേജിലെത്തിച്ചപ്പോൾ തലയോടിളക്കി ശസ്ത്രക്രിയ വേണമെന്നു പറഞ്ഞു. എന്നാൽ ഒൻപതിനം മരുന്നുകൾകൊണ്ടു കഷായമുണ്ടാക്കിക്കൊടുത്ത് ഷാജിയുടെ അസുഖം പൂർണ്ണമായും ഭേദമാക്കി. അതുപോലെതന്നെയാണ് ചീനിവിളസ്വദേശിയായ ഒരു അമ്മൂമ്മയുടെ കഥയും. വൈദ്യർ പറയട്ടെ.

"മരുമകൾ തന്നെപ്പറ്റി പറഞ്ഞ അഭിപ്രായം യാദൃച്ഛികമായി അമ്മച്ചി കേട്ടു. അവർ സ്തബ്ധയായി നിലംപതിച്ചു. ഉടനേ മെഡിക്കൽ കോളേജിലെത്തിച്ചു. പെട്ടെന്നുണ്ടായ ഷോക്കിൽ തലയ്ക്കകത്തു രക്തം കട്ടപിടിച്ചതാണ്. ബോധമില്ലാതെ അമ്മച്ചി മുപ്പത്തിയൊന്നു ദിവസം ആശുപത്രിയിൽ കിടന്നു. മുപ്പത്തിരണ്ടാമത്തെ ദിവസം ഒരനക്കവുമില്ലാത്ത അമ്മച്ചിയെ 'മരിച്ചു' എന്നു പറഞ്ഞ് ഡോക്ടർമാർ ഡിസ്ചാർജ് ചെയ്തു. അമ്മച്ചിയെ ആംബുലൻസ് പിടിച്ച് വീട്ടിൽ കൊണ്ടുവന്നശേഷം മക്കൾ എന്നെ വിളിച്ചു. ഞാൻ നാഡി പരിശോധിച്ചപ്പോൾ അമ്മച്ചിക്കു ജീവനുണ്ട്. മക്കളെ വിളിച്ചു സംസാരിച്ചപ്പോൾ അസുഖകാരണവും പിടികിട്ടി. ഉടനേതന്നെ പാരമ്പര്യവൈദ്യത്തിലുള്ള ഒരു പ്രത്യേക മരുന്ന് ഉരുട്ടി ഉച്ചിയിൽ വച്ചു. കൃത്യം അരമണിക്കൂർകൊണ്ട് അമ്മൂമ്മ സംസാരിച്ചുതുടങ്ങി. സംസ്കരിക്കാനായി കുഴിവെട്ടാൻ നിന്നവരെ തിരിച്ചയച്ചിട്ടാണ് ഞാൻ പോന്നത്. ഇന്നും ആ അമ്മച്ചി പൂർണ്ണ ആരോഗ്യത്തോടെ കഴിയുന്നു."

ആർത്രൈറ്റിസ്, ആസ്ത്മ തുടങ്ങിയ 'മാറാരോഗ'ങ്ങളെ പൂർണ്ണമായും ഭേദപ്പെടുത്തിയ കഥ വൈദ്യർക്കു പറയാനുണ്ട്. "ഒരിക്കൽ നേമത്തിനടുത്ത് ശകുന്തള എന്ന സ്ത്രീയെ ആർത്രൈറ്റിസ് രോഗബാധിതയായി കൊണ്ടുവന്നു. സന്ധികൾതോറും നീരുകയറി വീർക്കുന്നതാണ് രോഗം. നാലുകൊല്ലം അലോപ്പതി പരീക്ഷിച്ചു. രോഗത്തിനു മാറ്റമൊന്നുമില്ലാത്തതുകൊണ്ടാണ് ഇവിടെ വന്നത്. ചില പച്ചിലമരുന്നുകൾ കൊടുത്തു ഞാൻ രോഗം ഭേദപ്പെടുത്തി. അതുപോലെയാണ് ആസ്ത്മയും. ക്ഷതങ്ങൾ സംഭവിച്ചു തലയ്ക്കു തട്ടേല്ക്കുന്നവർക്കാണ് ആസ്ത്മ കൂടുതൽ വരാറ്. അതിൽ 85 ശതമാനവും പൂർണ്ണമായും ഭേദപ്പെടുത്താം. അതിന് ഒരു പ്രത്യേകതരം മരുന്നുണ്ട്. ഒരുതരം പൊടിയാണത്-അതിനൊപ്പം തലയ്ക്കെണ്ണയുമുണ്ട്. പാരമ്പര്യമായി വരുന്ന ആസ്ത്മ ചികിത്സിച്ചു ഭേദപ്പെടുത്താൻ കുറച്ചു ബുദ്ധിമുട്ടുണ്ട്."

പാരമ്പര്യ ചികിത്സയ്ക്ക് ഏറ്റവും പ്രധാനം പച്ചിലമരുന്നുകളാണ്. അതു ലഭിക്കുവാനാണ് ഇന്നേറ്റവും ബുദ്ധിമുട്ട്. ഉഷ്ണരോഗങ്ങൾക്കു പറ്റിയ 'സ്വർണ്ണക്ഷീലി' എന്ന മരുന്നു വാങ്ങാൻ തനിക്കു തിരുനെൽവേലിവരെ പോകേണ്ടിവരുന്നുവെന്ന് വൈദ്യർ പറയുന്നു. പച്ചിലമരുന്നുകൾ സർക്കാർ സൗജന്യമായി നല്കിയാൽ പാരമ്പര്യ ചികിത്സയെ നിലനിർത്താമെന്നാണ് രവീന്ദ്രൻവൈദ്യരുടെ അഭിപ്രായം. "പച്ചിലകൾ സംഘടിപ്പിക്കുവാൻ വളരെ ബുദ്ധിമുട്ടാണ്. കാറിൽ ദൂരെ സ്ഥലങ്ങളിൽപ്പോയി അതൊക്കെ വാങ്ങാൻ ചെറിയ വൈദ്യന്മാർക്കു കഴിയാതെ വരുന്നു. പിന്നെ എണ്ണകൾ. എണ്ണ വാങ്ങാൻ കടയിൽ പോകാൻ പാടില്ല. ചെക്കിൽ (എണ്ണയാട്ടുന്ന സ്ഥലം) പോയിനിന്ന് എണ്ണയുണ്ടാക്കണം. ഇതൊക്കെ ചെറിയ വൈദ്യന്മാർക്ക് അസാദ്ധ്യമാണ്. അതുകൊണ്ടാണ് പലരും ചികിത്സ ഉപേക്ഷിക്കുന്നത്. ഇതിനു സർക്കാരിൽനിന്ന് അനുഭാവപൂർണ്ണമായ സമീപനം അത്യാവശ്യമാണ്"-രവി വൈദ്യർ പറഞ്ഞു.

രവീന്ദ്രൻവൈദ്യർക്കു മൂന്നു പെൺകുട്ടികളും ഒരാണുമുണ്ട്. മൂവരും വിവാഹിതർ. മകൻ സുനിൽകുമാർ. തിരുവനന്തപുരത്ത് സിദ്ധ കോഴ്സിനു പഠിക്കുന്നു. രവീന്ദ്രൻവൈദ്യർ അവസാനിപ്പിക്കുന്നു. "മർമ്മം ജന്മമാണ്. അത് ഒരാൾക്കു പറഞ്ഞുകൊടുക്കുക എന്നത് ജന്മം കൊടുക്കുന്നപോലെയാണ്. ഞാൻ എന്റെ മകനു പറഞ്ഞുകൊടുത്തിട്ടില്ല. അതിനു സമയമായിട്ടില്ല എന്നതാണു സത്യം. ജന്മം കൊടുക്കുമ്പോൾ സൂക്ഷിക്കണമല്ലോ. ചണ്ഡാലർക്കും മുൻകോപികൾക്കും പറഞ്ഞുകൊടുക്കരുതെന്നാണ് പൂർവ്വികന്മാർ പറയുന്നത്."- രവീന്ദ്രൻവൈദ്യരുടെ പാരമ്പര്യം മകൻ സുനിൽകുമാറിലൂടെ നിലനില്ക്കും.

വി. ആർ. ജ്യോതിഷ്

എം.ടി. വാസുദേവൻനായർ കരൺസിംഗിൽ നിന്നും ജ്ഞാനപീഠപുരസ്കാരം സ്വീകരിക്കുന്നു

# അപൂർവ്വ സുന്ദരമായ നിമിഷങ്ങൾ

മീനച്ചൂടിൽ ഉരുകിക്കിട്ടുന്ന തലസ്ഥാനനഗരത്തിന് ഇക്കഴിഞ്ഞ തിങ്കളാഴ്ച നിളയുടെ കുളിരായിരുന്നു. മലയാളത്തിന്റെ അഭിമാനമായി, ഇന്ത്യയിലെ പരമോന്നത സാഹിത്യപുരസ്കാരം ഏറ്റുവാങ്ങാനെത്തിയ എം.ടി. വാസുദേവൻനായരുടെ സാന്നിധ്യം സാംസ്ക്കാരിക ചരിത്രത്തിലെ സുവർണ്ണ ലിപികളായി.

മാർച്ച് 20-ാം തീയതി തിങ്കളാഴ്ച വൈകുന്നേരം ആറുമണിയോടെയാണ് 31-ാംമത് ജ്ഞാനപീഠപുരസ്ക്കരദാനചടങ്ങുകൾ ആരംഭിച്ചത്. പാളയം ആശാൻ സ്ക്വയറിൽ പഞ്ചവാദ്യം മുഴങ്ങിയതോടെ ചടങ്ങുകൾ ആരംഭിച്ചു. ആശാൻ പ്രതിമയിൽ എം.ടി. പുഷ്പാർച്ചന നടത്തി. ആശാൻ സ്ക്വയർ മുതൽ യൂണിവേഴ്സിറ്റി സെനറ്റ്ഹാളുവരെ ചുമപ്പ് പരവതാനി വിരിച്ചിരുന്നു. പഞ്ചവാദ്യത്തിന്റെ അകമ്പടിയോടെ എം.ടിയെ സെനറ്റുഹാളിലേക്ക് ആനയിച്ചു. ഭരതീയ ജ്ഞാനപീഠപുരസ്കാരത്തിന്റെ കമ്മിറ്റി പ്രസിഡന്റ് അശോക് കുമാർ ജയിൻ, ചെയർമാൻ ഡോ. കരൺസിംഗ്. ഡോ. പാണ്ഡുരംഗറാവു, മുഖ്യമന്ത്രി എ. കെ. ആന്റണി എന്നിവരും എം.ടിയോടൊപ്പമുണ്ടായിരുന്നു. സെനറ്റുഹാളിനു മുന്നിൽ വച്ച് സാംസ്ക്കാരികവകുപ്പു മന്ത്രി ടി.എം. ജേക്കബ്ബും വൈദ്യുതി മന്ത്രി ജി. കാർത്തികേയനും എം.ടിയെ സ്വീകരിച്ച് ഹാളിലേക്കാനയിച്ചു.

എം.ജി രാധാകൃഷ്ണനും, ഓമനക്കുട്ടിയും ചേർന്ന് സരസ്വതീവന്ദനം ചൊല്ലി. തുടർന്ന് " എത്ര സുന്ദരം എത്ര സുന്ദരം എന്റെ മലയാളം " എന്ന ഒ.എൻ. വി. കവിത എം.ബി.എസ്. യൂത്ത് ക്വയർ ആലപിച്ചു. അശോക് കുമാർ ജയിൻ എം.ടി വാസുദേവൻനായർക്ക് ഹാരാർപ്പണം നടത്തി സ്വാഗതപ്രസംഗം ആരംഭിച്ചു. ' ഈ മണ്ണിൽ നിൽക്കുമ്പോൾ എന്റെ ഓർമ്മയിൽ ആദ്യത്തെ ജ്ഞാനപീഠപുരസ്കാരമാണ്'- അശോക് കുമാർ ജയിൻ പറഞ്ഞു. മലയാള ഭാഷയുടെ അനന്തമായ സാധ്യതകളിലൊന്നിനെ ഭാവഗീതങ്ങളാക്കിയ ജി. ശങ്കരക്കുറുപ്പിനെ ഞാനിപ്പോൾ ഓർമ്മിക്കുന്നു. അദ്ദേഹത്തിന്റെ ' ഓടക്കുഴൽ' വളരെക്കാലത്തിനുശേഷം ഞാൻ വായിച്ചപ്പോൾ രവീന്ദ്രനാഥ ടാഗൂറിനു ശേഷം ലിറിക്കിന്റെ സൗന്ദര്യം എന്തെന്ന് ഞാനനുഭവിച്ചു. ആ സാഹിത്യപാരമ്പര്യത്തിന്റെ ഇങ്ങേയറ്റത്തെ കണ്ണിയാണ് എം.ടി. വാസുദേവൻനായർ. എന്നെക്കാൾ എം.ടിയെ അടുത്തറിയാവുന്നവർ നിങ്ങളാണ്. കഴിഞ്ഞ കുറെ പതിറ്റാണ്ടുകളായി നിങ്ങൾ എം.ടിയുടെ മനസ്സിലൂടെ സഞ്ചരിച്ചുകൊണ്ടിരിക്കുന്നു; ഒരു തീർത്ഥയാത്ര പോലെ.

രവീന്ദ്രനാഥ ടാഗൂറിനു ശേഷം എന്തുകൊണ്ട് നമുക്ക് സാഹിത്യത്തിലൊരു നോബൽ സമ്മാനം കിട്ടിയില്ല? ശാന്തിപ്രസാദ് ജയിനിനെ ഏറെ അലട്ടിയ ഒരു ചോദ്യമാണിത്. നോബൽ സമ്മാനത്തിന് അർഹതയുള്ള സാഹിത്യകാരന്മാർ നമുക്കില്ലാത്തതുകൊണ്ടല്ല. വ്യത്യസ്തഭാഷകളും. സാംസ്ക്കാരിക ധാരകളുമുള്ള ഇന്ത്യൻ സാഹിത്യം ലോകത്തിലെ ഇതര സാഹിത്യശാഖകളോട് കിടപിടിക്കുന്നതാണ്. ഇവിടെയാണ് നമ്മൾ ഇംഗ്ലീഷ് പരിഭാഷകളുടെ ദുർബലത മനസ്സിലാക്കുന്നത്. ഉന്നതനിലവാരമുള്ള ഇംഗ്ലീഷ് പരിഭാഷകൾ നമുക്ക് ഉണ്ടാവേണ്ടിയിരിക്കുന്നു. വിശ്വസാഹിത്യത്തിലേക്ക് പടി കയറുവാൻ നമുക്ക് അത് അത്യാവശ്യമാണ്. അശോക് കുമാർ ജയിൻ പ്രസംഗമവസാനിപ്പിച്ചത് ശ്രദ്ധേയമായ ഈയൊരു നിർദ്ദേശം മുന്നോട്ടു വച്ചുകൊണ്ടായിരുന്നു.

മുഖ്യമന്ത്രി ആന്റണിയുടെ ആമുഖപ്രസംഗമായിരുന്നു അടുത്തത്. ഈ സെനറ്റുഹാളിൽ ധാരാളം പരിപാടികളിൽ പങ്കെടുത്തിട്ടുണ്ടെങ്കിലും തന്റെ ജീവിതത്തിലെ ഏറ്റവും വൈകാരികമായ മുഹൂർത്തമായാണ് ഈ ചടങ്ങിനെ കാണുന്നതെന്ന് ആന്റണി പറഞ്ഞു. കേരളത്തിന്റെ സാംസ്ക്കാരിക രംഗത്തെ ക്രിമീലെയർ എന്നു വിശേഷിപ്പിക്കാവുന്ന സദസ്സാണ് ഇവിടെയുള്ളത്. എല്ലാ രംഗത്തുമുള്ള ഉന്നത സ്ഥാനീയർ. മലയാളിയെ സംബന്ധിച്ചിടത്തോളം ഇത് അഭിമാനത്തിന്റെ നിമിഷമാണ്. തൊട്ടതെല്ലാം പൊന്നാക്കാൻ തക്കസർഗ്ഗശേഷിയുള്ള എം.ടി. വാസുദേവൻനായർക്ക് ജ്ഞാനപീഠം ലഭിക്കുമ്പോൾ നമ്മുടെ ഭാഷയും, സംസ്ക്കാരവും ഉയർത്തപ്പെടുകയാണ്. മുപ്പത്തി ഒന്നാമത് ജ്ഞാനപീഠം നമ്മുടെ മുമ്പിൽ വച്ച് എം.ടി. സ്വീകരിക്കുമ്പോൾ ലോകത്താകെയുള്ള മലയാളികളെപ്പോലെ ഞാനും സന്തോഷം കൊണ്ട് മതിമറക്കുന്നു. ആന്റണി പറഞ്ഞവസാനിപ്പിച്ചപ്പോഴേക്കും സദസ്സിൽ നിന്ന് നിലയ്ക്കാത്ത കൈയടി തുടർന്നു.

ഡോ. പാണ്ഡുരംഗറാവുവിന്റെ പ്രശസ്തി പത്ര പാരായണത്തെ തുടർന്ന് ശംഖുനാദം മുഴങ്ങിയതോടെ പരമ്പരാഗതരീതിയിൽ അവാർഡുദാനം നടന്നു. താലത്തിൽ കൊണ്ടുവന്ന പിച്ചിപ്പൂമാല ഡോ. കരൺസിംഗ് എം.ടിയെ അണിയിച്ചു. തുടർന്ന് പൊന്നാട ചാർത്തി തിലകം തൊട്ടു. പ്രശസ്തി പത്രം, വാഗ്ദേവതാ ശില്പം, രണ്ടരലക്ഷം രൂപയുടെ ഡ്രാഫ്റ്റ് എന്നിവ എം.ടി ഏറ്റുവാങ്ങിയപ്പോൾ ഹർഷപുളകിതരായി സദസ് കൈയടിച്ചു. തികച്ചും വൈകാരികമായ ഒരു അവസ്ഥയിലേക്കു പോയ ഈ നിമിഷം പതിറ്റാണ്ടുകൾ നീണ്ട സാഹിത്യസപര്യയുടെ സാഫല്യമായി എം.ടി. ഉൾക്കൊണ്ടു.



ശ്രീപദ്മനാഭന്റ നാട്ടിൽ ഇതു രണ്ടാം തവണയാണ് താനെത്തുന്നത് എന്ന ആമുഖവുമായി ഡോ. കരൺസിംഗ് പ്രസംഗം ആരംഭിച്ചു. സെനറ്റുഹാളിൽ ശ്രീചിത്തിരതിരുനാൾ അനുസ്രണ പ്രഭാഷണത്തിനാണ് ആദ്യമായി വന്നത്. രണ്ടാമത്തെ ഈ സമ്മേളനം എന്നെ സംബന്ധിച്ച് എന്തുകൊണ്ടും സന്തോഷം നിറഞ്ഞതാണ്. കാരണം ആദ്യമായി ജ്ഞാനപീഠം നേടിയ മണ്ണാണിത്. മറ്റൊന്ന് ജ്ഞാനപീഠ ജേതാവിന്റെ നാട്ടിൽ വച്ച് പുരസ്കാരം സമ്മാനിക്കുന്ന ആദ്യത്തെ ചടങ്ങുമാണിത്.

ഞാനീ മലയാള മണ്ണിൽ നിന്നും സംസാരിക്കുമ്പോൾ എന്റെ മനസ്സിൽ ഭാരതീയ സംസ്കൃതിയുടെ വിപുലതയാണ്. കന്യാകുമാരി മുതൽ കാശ്മീർ വരെ ഒട്ടേറെ ഭാഷകളും, സംസ്കാരങ്ങളും ഉള്ളതാണ് ഭാരത പൈതൃകം. അതുകൊണ്ട് ലോകത്തിലെ ഏറ്റവും സംസ്ക്കാര സമ്പന്നമായ രാജ്യം നമ്മുടേതാണെന്നു പറയാം. മാത്രമല്ല അയൽ രാജ്യങ്ങളുടെ സംസ്ക്കാരത്തെയും നാം ഉൾക്കൊള്ളുന്നു. ശ്രീലങ്കയുടെ സ്വാധീനം നമ്മുടെ ജനതയിലുണ്ട്. പാകിസ്ഥാന്റെ സ്വാധീനമുണ്ട്. ചൈനയുടെ സ്വാധീനമുണ്ട്. കൊളോണിയൽ ഭരണക്കാലത്തെ ഇംഗ്ലീഷിന്റെ പാരമ്പര്യമുണ്ട്. ഈ സംസ്ക്കാരിക, പാരമ്പര്യത്തിൽ നമ്മെ യോജിപ്പിക്കുന്ന ചില ആത്മീയ ഘടകങ്ങളുണ്ട്. അതിലൊന്നാണ് സാഹിത്യം. കാളിദാസൻ ഹിമാലയത്തെ വർണ്ണിച്ചപ്പോൾ ഭാരതത്തിനാകെ അതൊരു ആത്മീയ ഉണർവായി. സാംസ്ക്കാരിക ഐക്യത്തെ സജീവമാക്കുന്ന ഒരു മിത്തായി ഇന്നും നമ്മുടെ മനസ്സിലുള്ളത് കാളിദാസന്റെ ഹിമാലയമാണ്. ലോകത്തിന് വെളിച്ചമേകാൻ പറഞ്ഞ ഋഷിമാരുടെ ഹിമാലയം.

സദസ്സിൽ എം.ടിയുടെ ഭാര്യ കലാമണ്ഡലം സരസ്വതിയും മകൾ അശ്വതിയും മാധവിക്കുട്ടിയുമൊത്ത്

വ്യത്യസ്ത ഭാഷകൾ കൂട്ടിച്ചേർന്ന ഒരു വലിയ ഭാഷയാണ് ഭാരത ഭാഷ. അതുകൊണ്ട് ഈ ഭാഷ എപ്പോഴും സജീവമായിരിക്കുന്നു. കടം കൊടുക്കലും കടം വാങ്ങലും ഇതിന്റെ സ്വഭാവമാണ്. കൊണ്ടും, കൊടുത്തും കരുത്താർജ്ജിക്കുന്ന നമ്മുടെ ഭാഷാ സംസ്കൃതിയിൽ ശക്തമായ സാഹിത്യമുണ്ടാവുന്നു. ലോകത്തിന്റെ ഇതരഭാഗങ്ങളിലുണ്ടാവുന്നതുപോലെ. പക്ഷേ പലപ്പോഴും നാമത് തിരിച്ചറിയുന്നില്ല. അവിടെയാണ് നമ്മൾ പരാജയപ്പെടുന്നത്.

എത്ര ഉദാത്തമായിരുന്നു നമ്മുടെ ദർശനങ്ങൾ. ജീവിതത്തെ ഇതുപോലെ വിശകലനം ചെയ്ത തത്ത്വശാസ്ത്രങ്ങൾ കുറവാണ്. നമ്മുടെ വേദങ്ങൾ ഇതിഹാസങ്ങൾ എല്ലാം ഇതുതന്നെ.

മഹാഭരതം ഭരിക്കാൻ കഴിവുള്ള രണ്ടുപേരെ ഉണ്ടായിരുന്നുള്ളൂ. അത് ഭീഷ്മരും കർണ്ണനുമാണ്. ജീവിതത്തിൽ വൈപരീത്യത്തിന്റെ രുചിയറിഞ്ഞവരാണ് ഈ രണ്ടുപേരും. ശിവജി സാവന്തിന്റെ 'മൃത്യുഞ്ജയ' എന്ന നോവൽ കർണ്ണന്റെ ജീവിതത്തിലൂടെയുള്ള ഈ വൈപരീത്യത്തിന്റെ യാത്രയാണ്. എം.ടിയുടെ രണ്ടാമൂഴത്തിലും ജീവിതത്തിന്റെ വൈപരീത്യമുണ്ട്. നമ്മുടേത് മഹത്തായ പാരമ്പര്യമാണ്. വിവിധ കണ്ണികൾ പരസ്പരം ഇണക്കി ചേർത്തിരിക്കുന്നു. അതാണ് നമ്മുടെ സംസ്കൃതിയുടെ ശക്തിയും ഊർജ്ജവും.

കരൺസിംഗിന്റെ പ്രസംഗശേഷം എം.ടി. കഥകളുടെ ഹിന്ദി പരിഭാഷയായ ' വാനപ്രസ്ഥി'ന്റെ പ്രകാശനം മുൻ ജ്ഞാനപീഠ ജേതാവുകൂടിയായ തകഴി ശിവശങ്കരപ്പിള്ള നിർവ്വഹിച്ചു. വേദിയിൽ തകഴിയുടെ സാന്നിധ്യം പ്രത്യേകം ശ്രദ്ധേയമായിരുന്നു.

ഡോ. പാണ്ഡുരംഗറാവുവാണ് നന്ദി പ്രകടിപ്പിച്ചത്. ഭാവാത്മക സൗന്ദര്യമുള്ളൊരു ഗദ്യമാണ് എം.ടിയുടേത്. അതുകൊണ്ട് ആ മനസ്സുമായി നമ്മൾ ഏറെ താദാത്മ്യപ്പെടുന്നു. സാധാരണക്കാരന്റെ മാനസിക വിക്ഷോഭങ്ങളിലേക്ക് ഇറങ്ങിച്ചെല്ലാൻ എം.ടിയെപ്പോലെ കഴിവുള്ള സാഹിത്യകാരന്മാർ കുറവാണ്. ഈ കഴിവാണ് എം.ടിയെ ആധുനികനാക്കുന്നത്. മഹാഭാരതത്തിലെ ഭീമന്റെ ദുഃഖത്തെക്കുറിച്ചു പറയുമ്പോഴും നമുക്ക് മുന്നിൽ ഒരു സാധാരണക്കാരനാണ്. നന്ദിപ്രകാശിപ്പിച്ച് പാണ്ഡുരംഗറാവു പറഞ്ഞു.

ഏഴുമണിയോടെയാണ് പരിപാടികൾ അവസാനിച്ചത്. വിയർത്തൊലിച്ച് സെനറ്റുഹാളിനു പുറത്തുവന്ന ഓരോ മനുഷ്യനിലും നിളാനദിയുടെ ആർദ്രമായ സാന്നിധ്യമുണ്ടായിരുന്നു.

ആശാൻസ്ക്വയറിൽ നിന്ന് എം.ടിയെ സെനറ്റ്ഹാളിലേക്ക് ആനയിക്കുന്നു



# ജീവന്റെ രഹസ്യവും സസ്യാഹാരവും

ഡോ. ഹമീദ് ഖാൻ

മനുഷ്യരാശിയുടെ നിലനില്പിൽ താല്പര്യമുണ്ടെങ്കിൽ മാംസഭക്ഷണം എന്ന ആഡംബരം ഉപേക്ഷിച്ച് സസ്യാഹാരം മാത്രമാക്കാൻ ലോകപ്രസിദ്ധ ജീവശാസ്ത്ര ഗവേഷകരിൽ ഒരാളായ ഡോ. ഹമീദ്ഖാൻ ആവശ്യപ്പെടുന്നു. ഇന്നോളം നടന്നിട്ടുള്ളതിൽ വച്ച് ഏറ്റവും മഹത്തായ ഒരു ജീവശാസ്ത്രപരീക്ഷണ പരമ്പരയ്ക്കുമുന്നിലിരുന്നുകൊണ്ടാണ് ഡോ. ഖാൻ ഇതു പറയുന്നത്.

ഡോ. ഖാൻ കലാകൗമുദി വായനക്കാർക്ക് സുപരിചിതനാണ്. യൂറോപ്യൻ യൂണിറ്റിപോലെ ഇന്ത്യയ്ക്കും പാകിസ്ഥാനും മറ്റും എങ്ങനെ രാഷ്ട്രീയമായി ഒന്നിച്ചു നില്ക്കാനാകും എന്ന് വികാരഭരിതമായും യുക്തിയുക്തമായും വാദിക്കുന്ന ഒരു ലേഖനം ഈയിടെ അദ്ദേഹം കലാകൗമുദിയിൽ എഴുതിയിരുന്നു.

ഹൈദരാബാദിലെ ശങ്കർ ഗുഞ്ജ് സ്വദേശിയായ ഡോ. ഹമീദ്ഖാൻ അമേരിക്കയിലെ 'നാഷനൽ ഇൻസ്റ്റിറ്റ്യൂട്ട് ഒഫ് ഹെൽത്ത്' എന്ന വിശ്രുത ഗവേഷണകേന്ദ്രത്തിൽ മനുഷ്യജീവരഹസ്യം മനസ്സിലാക്കിയെടുക്കാനുള്ള ഒരു മഹാപരീക്ഷണത്തിൽ മുഴുകിയിരിക്കുകയാണ് ഇപ്പോൾ. ഇംഗ്ലണ്ടിലെ റോയൽ കാൻസർ ഹോസ്പിറ്റലിനും അമേരിക്കയിലെ നാഷനൽ കാൻസർ ഇൻസ്റ്റിറ്റ്യൂട്ടിനും വേണ്ടി 175-ൽ പരം കാൻസർ ഔഷധങ്ങൾ നിർമ്മിച്ച പ്രഗല്ഭൻ. തലച്ചോറിനെ ബാധിക്കുന്ന കാൻസറിന് ഡോ. ഖാൻ നിർമ്മിച്ച A2Q എന്ന ഔഷധം വളരെ പേരുകേട്ടതാണ്. അനേകം പുരസ്കാരങ്ങൾ നേടിയിട്ടുള്ള ഡോ. ഖാൻ ഇന്ത്യാക്കാരൻ എന്നതിൽ അഭിമാനം കൊള്ളുന്ന ഒരു മനസ്സിന്റെ ഉടമയാണ്.

അസാധാരണവും മഹത്തമവുമായ ഒരു പരീക്ഷണത്തിന്റെ നടുവിലിരുന്നു കൊണ്ടു തന്നെ ഇങ്ങനെയൊരു ലേഖനം എഴുതാനിടയായതിനെക്കുറിച്ച് അദ്ദേഹം പറയുന്നതു നോക്കൂ:



ഇന്ത്യയുടെ ആവശ്യങ്ങൾക്ക് ഉതകുംവിധം ശാസ്ത്രത്തെ എങ്ങനെ കൂടുതൽ മെരുക്കി എടുക്കാം? എന്നെപ്പോലുള്ളവർ എപ്പോഴും ആലോചിക്കുന്ന ചോദ്യമാണിത്. നമ്മുടെ മിടുമിടുക്കരായ കുട്ടികളെ പടിഞ്ഞാറൻ നാടുകളിലയച്ച് പഠിപ്പിക്കാൻ കോടിക്കണക്കിനു രൂപ നാം ചെലവിടുന്നു. ആ കുട്ടികൾ പടിഞ്ഞാറുചെന്ന് എന്താണു ചെയ്യുന്നത്? ക്വാണ്ടം മെക്കാനിക്സ് പഠിക്കുന്നു. ഹൈ എനർജി പാർട്ടിക്കൾ ഫിസിക്സ് ലാബുകളിൽ പ്രോട്ടോണും ന്യൂട്രോണും ഭേദിച്ച് ക്വാർക്കുകൾ എന്ന പുതിയ കണങ്ങളെ സൃഷ്ടിക്കുന്നു. ഈ കണ്ടുപിടുത്തങ്ങളെക്കുറിച്ച് പേരുകേട്ട പ്രസിദ്ധീകരണങ്ങളിൽ എഴുതുന്നു. ഉജ്ജ്വലമായ പ്രബന്ധങ്ങൾ. അവ വായിച്ച് ഞാൻ രസിക്കുന്നു. എന്നാൽ. ഈ നേട്ടമൊക്കെ ഉണ്ടാക്കുന്ന ഊർജ്ജസ്വലരായ വിദ്യാർത്ഥികൾ നാട്ടിൽ മടങ്ങിയെത്തിയാൽ എന്താണ് സംഭവിക്കുന്നത്? ആ ഗവേഷണങ്ങൾ ഇന്ത്യയിലും തുടരാൻ അവർക്ക് കഴിയുന്നുണ്ടോ? അതോ അവർ പടിഞ്ഞാറേക്കു തന്നെ മടങ്ങുമോ?

ഇതൊക്കെ ചിന്തിച്ചുചിന്തിച്ചാണ് ചുവടെയുള്ള ലേഖനം ഞാൻ എഴുതിയത്. ഇന്ത്യയുടെ ആവശ്യങ്ങൾക്ക് ചേരുംവിധം ശാസ്ത്രത്തെ എങ്ങനെ ഉപയോഗിക്കാം എന്നു കാണിക്കാനാണ് ഞാൻ ശ്രമിക്കുന്നത്.

## ജീവന്റെ രഹസ്യവും സസ്യാഹാരവും

ഏതു രാജ്യക്കാരനായാലും മതക്കാരനായാലും വംശക്കാരനായാലും നാം ഓരോരുത്തരും അറിയേണ്ട ലളിതമായ ഒരു ശാസ്ത്ര വസ്തുതയുണ്ട്. മനുഷ്യരാശി ഇപ്പോഴത്തേതു പോലെയെങ്കിലും നിലനില്ക്കണമെന്നുണ്ടെങ്കിൽ ഭക്ഷ്യവിഭവങ്ങളൊന്നും തന്നെ ധൂർത്തടിച്ചുകളയാൻ പാടില്ല; ഇറച്ചി ഭക്ഷിക്കൽ എന്ന അത്യാഡംബരം പാടെ ഒഴിവാക്കുകയും വേണം. ഇതാണ് ആ വസ്തുത.

എന്താണിങ്ങനെ പറയുന്നതെന്ന് തോന്നുന്നുണ്ടാകാം. ഞാൻ വിശദീകരിക്കാം. ഈ മൂന്നു ചോദ്യങ്ങൾ നോക്കൂ:

ഒന്ന്. എന്തിനാണ് നാം ഇറച്ചി ഭക്ഷിക്കുന്നത്? രണ്ട്. ഇറച്ചി ഭക്ഷിക്കാതെ തന്നെ തത്തുല്യമായ പോഷകവസ്തുക്കൾ കൊണ്ട് നമ്മുടെ ഭക്ഷണം സമ്പുഷ്ടമാക്കിക്കൂടെ? അവസാനമായി. ഇറച്ചി ഭക്ഷണരീതി ഇങ്ങനെ തുടർന്നു പോയാലുള്ള ഭവിഷ്യത്തുകൾ എന്തൊക്കെ?

ഉത്തരങ്ങളും ഞാൻ തന്നെ പറയാം. ആദ്യ ചോദ്യത്തിന്റെ ഉത്തരം കാണാനായി ചില ശാസ്ത്ര വസ്തുതകൾ നമുക്ക് ആദ്യം പങ്കിടണം.

മനുഷ്യശരീരം ഇരുപതു അമിനോ അമ്ലങ്ങൾ അടങ്ങിയതാണ്. സാധാരണ തോതിലുള്ള വളർച്ചയ്ക്ക് ഈ ഇരുപതു അമിനോ അമ്ലങ്ങളും ആവശ്യമാണ്. എങ്കിലും ആരോഗ്യം നേരെ നിലനിറുത്താൻ അവയിൽ പതിനൊന്നെണ്ണമാണ് പ്രധാനം. പച്ചക്കറികളിൽ ഈ അമിനോ അമ്ലങ്ങളെല്ലാം ഉണ്ട്. വളരെ ചെറിയ അളവിൽ മാത്രമാണെന്നേയുള്ളൂ. ആവശ്യമായ അളവിൽ അവ കിട്ടണമെങ്കിൽ വളരെയേറെ പച്ചക്കറികൾ കഴിക്കേണ്ടിവരും. ഇതിനുപകരമാണ് ഇറച്ചി കഴിക്കുന്നത്. അത്യാവശ്യമായ അമിനോ അമ്ലങ്ങൾ ഇറച്ചിയിൽ സമൃദ്ധമാണ്. പക്ഷേ, ഇതിൽ വലിയൊരു പ്രശ്നമുണ്ട്. ഒരു പൗണ്ട് ഇറച്ചി ഉല്പാദിപ്പിക്കാനായി നൂറു കണക്കിനു പൗണ്ട് സസ്യവിളകൾ കാലിത്തീറ്റയായി നൽകേണ്ടതുണ്ട്. ടെക്സാസിലെ കർഷകർ സമ്പുഷ്ടമായ സ്റ്റേക്ക് ഉല്പാദിപ്പിക്കാനായി മനുഷ്യരുടെ ഭക്ഷണത്തിലെ പ്രധാന അംശങ്ങളായിരിക്കേണ്ട ചോളവും പാലും ശർക്കരപ്പാനിയും ഒക്കെയാണ് ഇറച്ചി മൃഗങ്ങൾക്ക് നൽകുന്നത്.

രണ്ടാം ചോദ്യത്തിനുള്ള മറുപടിക്കായി നമുക്ക് വരുംകാലത്തേക്കു നോക്കണം. അവശ്യങ്ങളായ അമിനോ അമ്ലങ്ങൾ എങ്ങനെയാണ് ജന്തുക്കളിൽ ഉണ്ടാകുന്നത് എന്നു മനസ്സിലാക്കിയാലേ ആ ഘടകങ്ങൾ പച്ചക്കറികളിൽ കൂടുതലായി എങ്ങനെ ചേർക്കാം എന്നു തിരിച്ചറിയാൻ കഴിയൂ. ഇതിനാദ്യം വേണ്ടത് മനുഷ്യജീവരഹസ്യം തന്നെ മനസ്സിലാക്കുകയാണ്. അതു കഴിഞ്ഞാൽ മൃഗങ്ങളുടെയും സസ്യങ്ങളുടെയും ജീവരഹസ്യം മനസ്സിലാക്കണം. എന്നിട്ടുവേണം ജന്തുകോശങ്ങളിൽ കൂടുതലായുള്ള അമിനോ അമ്ലങ്ങൾ സസ്യകോശങ്ങളിലേക്ക് പകരുന്നതിനെക്കുറിച്ച് ആലോചിച്ച് അതിനുള്ള വഴി സ്വരൂപിക്കാൻ. മനുഷ്യന്റെയും മൃഗത്തിന്റെയും സസ്യത്തിന്റെയും ജീവഗ്രന്ഥങ്ങൾ വായിച്ചെടുക്കാനും തുലനം ചെയ്യാനും കഴിയണം. ഒരേ 'ഭാഷ'യിലാണ് എഴുതിയിരിക്കുന്നതെങ്കിൽ ഈ പണി എളുപ്പമാകും. അമിനോ അമ്ലങ്ങളെക്കുറിച്ചുള്ള പഠനത്തിലേക്കാണ് ഇതു നീളുക. ഈ പഠനം യഥാർത്ഥത്തിൽ ചെന്നെത്തുന്നത് മൃഗങ്ങളെയും സസ്യങ്ങളെയുമൊക്കെ അമിനോ അമ്ലങ്ങൾ ഉല്പാദിപ്പിക്കുന്ന ഫാക്ടറികളായി ഉപയോഗിക്കലിലാണ്. അമിനോ അമ്ലങ്ങൾ മാത്രമല്ല, ആന്റിബയോട്ടിക്കുകളും ആധുനിക സമൂഹത്തെ സംരക്ഷിച്ചു നിർത്താൻ ആവശ്യമായ പലതരം രാസവസ്തുക്കളും കൂടി ആ ' ഫാക്ടറി'കളിൽ നിന്ന് ഉല്പാദിപ്പിക്കാൻ കഴിയും.

### ജീവരഹസ്യം തേടി ഒരു പരീക്ഷണം

മനുഷ്യ ജീവരഹസ്യം മനസ്സിലാക്കിയെടുക്കാനായി നാഷനൽ ഇൻസ്റ്റിറ്റ്യൂട്ട് ഒഫ് ഹെൽത്തിൽ ഞങ്ങൾ ഒരു പരീക്ഷണം നടത്തിക്കൊണ്ടിരിക്കുകയാണ്. മനുഷ്യമനസ്സ് ഇന്നോളം രൂപം നൽകിയിട്ടുള്ളതിൽ വച്ച് മഹത്തമമായ പരീക്ഷണമാണത്. രോഗങ്ങളുടെയെല്ലാം ശാസ്ത്രീയാടിസ്ഥാനം തേടിയുള്ള ഒരു ഉദ്യമമായിട്ടായിരുന്നു അതിന്റെ തുടക്കം. അത് പിന്നെ ജീനുകളുമായി ബന്ധമുള്ള അയ്യായിരത്തോളം രോഗങ്ങളെത്തേടിയുള്ളതായി. ഞങ്ങൾ കണ്ടെത്തിയതോ? അത് ഞങ്ങളെ പാടെ വിസ്മയിപ്പിച്ചു. നമ്മളെക്കുറിച്ചു തന്നെയുള്ള ഒരന്വേഷണമായാണ് ആ ഉദ്യമം മാറിയിരിക്കുന്നതെന്ന് ഞങ്ങൾ കണ്ടു. ' നീ സ്വയം അറിയുക' എന്ന ബൈബിൾ വാക്യനിർദ്ദേശത്തോടുള്ള പ്രതികരണം? മനുഷ്യസംസ്കാരത്തിന്റെ ആദ്യപുലരി തൊട്ട് നാം സ്വയം ചോദിച്ചു പോന്ന ഏറ്റവും അടിസ്ഥാനപരമായ ആ ചോദ്യമുണ്ടല്ലോ- നാം ആരാണ് എന്ന ചോദ്യം. നാം എവിടെ നിന്നാണ് വരുന്നതെന്ന ചോദ്യം. നാം ഈ വിധം ആയതെങ്ങനെ എന്ന ചോദ്യം.

ജീവരഹസ്യഗ്രന്ഥം വായിച്ചെടുക്കാനുള്ള പരീക്ഷണത്തെ ഞങ്ങൾ 'ഹ്യൂമൻ ജിനോം പ്രോജക്റ്റ്' എന്നാണ് പറയുന്നത്. നമ്മുടെ ശരീരത്തിലെ ഓരോ 'വിവര' കണ (Information molecule) ത്തെയും കുറിച്ചുള്ള കൃത്യമായ വിവരം രേഖപ്പെടുത്തുകയാണ് ലക്ഷ്യം. നാം ഒരു നഗരഭൂപടം എടുത്തു നോക്കുമ്പോൾ . ആ രേഖാഭൂപടം അതുവരച്ചവരുടെ ജീവിതത്തെക്കുറിച്ചു കൂടി വളരെയേറെ പറയുന്നത് നമുക്ക് ബോദ്ധ്യമാകും. നഗരസ്ഥാനം, നഗരവലുപ്പം എന്നിവയോടൊപ്പം . മനുഷ്യകുടിയേറ്റം നടന്ന വഴികൾ തൊട്ട് പണ്ടേ മൺമറഞ്ഞ ജനങ്ങളുടെ കാര്യങ്ങൾ വരെ ആ ഭൂപടം നേരേ നോക്കിയാൽ കാണാം. മനുഷ്യവംശത്തിന്റെ ജനിതക ഭൂപടവും ഇതുപോലെ തന്നെ; ചില രഹസ്യങ്ങളും കൂടി ഉണ്ടാവാം - നമ്മെ ബാധിക്കുന്ന പല പല രോഗങ്ങളെക്കുറിച്ചുള്ള വിവരങ്ങൾ.

മനുഷ്യ ശരീരത്തിലെ എല്ലാ ജീനുകളുടെയും വിവരങ്ങൾ മുഴുവൻ മനസ്സിലാക്കാൻ അമേരിക്കൻ കോൺഗ്രസ് ഞങ്ങളെ ചുമതലപ്പെടുത്തിയിരിക്കുകയാണ്. മുന്നൂറു കോടി ഡോളർ ചെലവ്. പതിനഞ്ചുകൊല്ലം കാലാവധി. ഈ ഒരൊറ്റ ജീവശാസ്ത്രപരീക്ഷണത്തിന്റെ ഫലം വരുമ്പോളറിയാം. നാം ഓരോരുത്തരും തമ്മിൽത്തമ്മിൽ വ്യത്യാസപ്പെട്ടിരിക്കുമ്പോൾത്തന്നെ ഒരു പോലെയിരിക്കുന്നതെന്തെന്ന്. നമ്മിൽ ചിലർ ആരോഗ്യത്തോടെ പിറന്നുവീഴുമ്പോൾ, ചിലർ അങ്ങനെയല്ലാതെ പിറക്കുന്നതെന്തെന്നുമറിയാം, രണ്ടു വ്യക്തികൾ ഒരിക്കലും ഒരുപോലെ ഇരിക്കാത്തതെന്തെന്നറിയാം. മറ്റു ജീവികളിൽ നിന്ന് മനുഷ്യനിങ്ങനെ വ്യത്യാസപ്പെട്ടിരിക്കുന്നതെന്തുകൊണ്ട് എന്നും അറിയാം.

ഒരു ജീവൻ ഒരൊറ്റ കോശത്തിൽ നിന്നാണ് തുടങ്ങുന്നതെങ്കിലും, ആ ഒരാൾ വളർച്ചയെത്തിക്കഴിയുമ്പോഴേക്കും ആ ഒരൊറ്റ കോശത്തിന്റെ ബ്ലൂപ്രിന്റ് മുപ്പതുലക്ഷം കോടി കോശങ്ങളായി മാറിയിട്ടുണ്ടാവും. മനസ്സിലായല്ലോ - വളർച്ചയെത്തിയ ഒരാളിന്റെ ശരീരം മുപ്പതുലക്ഷം കോടി കോശങ്ങൾ ചേർന്നതാണ്. തലച്ചോർ മാത്രം മുപ്പതിനായിരം കോടി കോശങ്ങൾ.

മനുഷ്യരക്തത്തിലെ ഒരു ശ്വേതരക്തകോശത്തിനുള്ളിലേക്ക് ഒരു ഭൂതക്കണ്ണാടിയുടെ സഹായത്തോടെ നമുക്കൊന്നു നോക്കാം. ഓരോ കോശത്തിലും ഓരോ ന്യൂക്ലിയസ് . ഓരോ ന്യൂക്ലിയസ്സിനുള്ളിലും? അതിനുള്ളിൽ ക്രോമസോം. ക്രോമസോമിൽ? അതിൽ ജീനുകൾ ജീനുകളെന്നാൽ? ഡി.എൻ.എ യിൽ നിന്നു വരുന്നു. ഡി.എൻ.എ എന്താണ്? അതാണ് ജീവന്റെ അടിസ്ഥാന രൂപരേഖ. നാനൂറുകോടിവർഷം മുമ്പുണ്ടായതാണ് ആദ്യത്തെ ഈ ജീവകണം. അതേ ജീവകണം തന്നെയാണ് ഡി.എൻ.എയിൽ എന്നാണ് പറഞ്ഞു വരുന്നത്. ഒരു ചെറിയ ഉദാഹരണം കൊണ്ട് ഇത് കുറച്ചുകൂടി വ്യക്തമാക്കാം. ഒരു കോശമെന്നത് ഒരു വീടായി സങ്കല്പിക്കുക. ഓരോ വീടിനും ഓരോ അടുക്കള കാണും. അതുപോലെ ഓരോ കോശത്തിനും ഓരോ ന്യൂക്ലിയസ് കാണും. നിങ്ങളുടെ അടുക്കളയിൽ 23 പാചകഗ്രന്ഥങ്ങൾ ഉണ്ടെന്നു വിചാരിക്കൂ. അതുപോലെ നമ്മുടെ ഓരോ കോശത്തിലും 23 ജോടി ക്രോമസോമുകൾ ഉണ്ട്. അടുക്കളയിലെ പാചകഗ്രന്ഥത്തിൽ ഓരോന്നിലും ഓരോ ലക്ഷം പാചകക്കുറിപ്പുകൾ ഉണ്ടെന്ന് കരുതൂ. മസാല ദോശയ്ക്കുള്ള കുറിപ്പ്. ഗുലാബ് ജാമുൻ ഉണ്ടാക്കാനുള്ള കുറിപ്പ്..... എന്നിങ്ങനെ ഒരു ലക്ഷം. അതുപോലെ നമ്മുടെ കോശത്തിലെ ഓരോ ക്രോമസോമിലും ഓരോ ലക്ഷം ജീനുകളുണ്ട്. ഈ ജീനുകളാണ് പ്രോട്ടീൻ ഉല്പാദിപ്പിക്കുന്നത്. ശരീരപ്രവർത്തനത്തിന് ഏറ്റവും ആവശ്യമാണ് പ്രോട്ടീൻ. ഇതിൽ ഏറ്റവും വിസ്മയകരമായ കാര്യം, ജീവന്റെ എല്ലാ പാചക ഗ്രന്ഥങ്ങളും എഴുതിയിരിക്കുന്നത് നാലേ നാല് അക്ഷരങ്ങൾ കൊണ്ടാണ്. ഈ നാല് അക്ഷരങ്ങൾ രണ്ടു ജോടി ആയിട്ടാണ് വരുന്നത്. അവ ഏതെന്നല്ലേ? എ. റ്റി. ഒരു ജോടി. ജി. സി. മറ്റേ ജോടി. കോശകേന്ദ്രമായ ന്യൂക്ലിയസ്സിലെ നാല് രാസവസ്തുക്കളുടെ പേരിന്റെ ആദ്യാക്ഷരങ്ങളാണിവ. എ - അഡിനൈൻ. റ്റി - തയാമീൻ, ജി - ഗുയാനീൻ. സി - സൈറ്റോസീൻ ഇവ നാലും ചേർന്നതാണ് ഡി.എൻ.എ. മോളിക്യൂൾ. മനുഷ്യശരീരത്തിലെ ഓരോ കോശത്തിലും മുന്നൂറുകോടി എ. റ്റി./ ജി. സി ജോടികൾ വളഞ്ഞ ഒരു കോണിപ്പടി മാതിരി ക്രമീകരിച്ചു വച്ചിരിക്കുന്നു. മാതാപിതാക്കളിൽ ഓരോ ആളിൽ നിന്നും നാം ഈ വളഞ്ഞ കോണിപ്പടി ആർജ്ജിക്കുന്നു. ഒരാളിലുള്ളത് 23 ജോടി ക്രോമസോമുകളാണല്ലോ. നാം ഓരോരുത്തരും മറ്റുള്ളവരിൽ നിന്ന് വ്യത്യസ്തരായിരിക്കുന്നത് ക്രോമസോം ജോടികളുടെ ക്രമീകരണത്തിൽ നേരിയ ചില വ്യത്യാസങ്ങൾ ഉള്ളതുകൊണ്ടാണ്. ചെറിയ പുൽക്കൊടി മുതൽ ഏറ്റവും വലിയ നീലത്തിമിംഗലം വരെയുള്ള ജീവികളുടെയെല്ലാം ജീവഗ്രന്ഥങ്ങൾ എഴുതിയിരിക്കുന്നത് ഒരേ എ. റ്റി/ ജി. സി. അക്ഷര ജോടികൾ കൊണ്ടാണ്. ജീവജാലങ്ങൾ ഒന്നിനൊന്ന് വ്യത്യസ്തരായിരിക്കുന്നത് ഓരോ ഇനം ജീവിയിലും ക്രോമസോമുകളുടെ എണ്ണവും എ.റ്റി/ ജി. സി അക്ഷര ജോടികളുടെ വിന്യാസരീതിയും വ്യത്യസ്തമായിരിക്കുന്നതുകൊണ്ടാണ്.

അടുക്കളയിലെ പാചകഗ്രന്ഥങ്ങളിലെ ഓരോ കുറിപ്പിലുമുള്ളത് ഓരോ തരം ചേരുവകളാണ്. അതുപോലെ. നമ്മുടെ ശരീരത്തിനുള്ളിലെ പാചകക്കുറിപ്പുകളായ ഓരോ ജീനും എഴുതിയിരിക്കുന്നത് എ.റ്റി / ജി. സി. അക്ഷരജോടികൾ കൊണ്ടാണ്. ഇവയുടെ എണ്ണം ഏതാനും ആയിരം മുതൽ ഏതാനും ദശലക്ഷം വരെ വരും. ഈ എ.റ്റി./ജി.സി. ജോടികൾ ചേരുമ്പോൾ ഒരു പ്രോട്ടീൻ ഉണ്ടാ

കും. രാസപരമായി ഈ ജോടികളെയെല്ലാം ഒന്നിപ്പിക്കാനാകും. ഇന്ത്യൻ ശാസ്ത്രജ്ഞരിൽ ഏറ്റവും പേരുകേട്ടവരിലൊരാളായ ഡോ. ഹർഗോബിന്ദ് ഖൊരാന പി.എച്ച്.ഡിക്കാരായ ഇരുപതോളം യുവഗവേഷകരുടെ സഹായത്തോടെ ഈ കാര്യം സാധിച്ചെടുത്തയാളാണ്. ഏതു കാര്യം? എ.റ്റി./ജി.സി ജോടികളെ രാസപരമായി ഒന്നിപ്പിക്കൽ. ഡയബറ്റീസ് ചികിത്സയ്ക്കു ഇൻസുലീൻ നിർമ്മാണത്തിനു വഴിതുറന്ന ഈ കണ്ടുപിടിത്തം ഈ നൂറ്റാണ്ടിലെ ഏറ്റവും വലിയ ധൈഷണിക നേട്ടങ്ങളിലൊന്നാണ്. ഡോ. ഖൊരാനയ്ക്കും ഡോ.ഗിൽബെർട്ടിനും നോബൽ സമ്മാനം കിട്ടിയത് ഇതിന്റെ പേരിലാണ്.

ജീവശാസ്ത്രപരമായ ജീവിതം മുന്നോട്ടുപോകുന്നത് ജീനുകളിലെ നിർദ്ദേശപ്രകാരമാണ്.ചെടികളിലും ജന്തുക്കളിലും ഈ നിർദ്ദേശങ്ങൾ ലേഖനം ചെയ്തിരിക്കുന്നത് ഒരേ ജോടി എ.റ്റി./ ജി.സി.കൾ കൊണ്ടാണല്ലോ. അതുകൊണ്ട്, ജന്തുക്കളിൽ നിന്നുള്ള അവശ്യ അമിനോ അമ്ലങ്ങൾ അരി, ഗോതമ്പ്, ചോളം തുടങ്ങിയവയുടെ ജീനുകളിൽ കടത്താൻ കഴിയും. ഇത്തരം വിളകളെ 'ട്രാൻസ്ജീനിക് വിളകൾ' എന്നാണ് ശാസ്ത്രജ്ഞർ വിളിക്കുന്നത്.ട്രാൻസ്ജീനിക് അരി, ട്രാൻസ് ജീനിക് ഗോതമ്പ്, ട്രാൻസ് ജീനിക് ചോളം എന്നിങ്ങനെ. ഇവ എല്ലാ അമിനോ അമ്ലങ്ങളും ആവശ്യമായ തോതിൽ അടങ്ങുന്ന സമ്പൂർണ്ണാഹാരമായിരിക്കും. ഇവ കഴിച്ച്, വെറും സസ്യാഹാരികളായി മാറിയാൽ നമുക്ക് മനുഷ്യരാശിയുടെ ഏറ്റവും പ്രധാനഘാതകരിൽ ഒന്നിൽ നിന്ന് രക്ഷനേടാം - ഹൃദ്രോഗത്തിൽ നിന്ന്. ഇറച്ചി വേണ്ടെങ്കിൽ, കന്നുകാലികളുടെ എണ്ണം കുറയ്ക്കാമല്ലോ. അതിലൂടെ അവയ്ക്കു നൽകേണ്ട സസ്യവിളകളും കുറയ്ക്കാം. മനുഷ്യരാശിയെ വിശപ്പിൽ നിന്ന് ഒരളവുവരെ രക്ഷിക്കാനുള്ള ഒരു വഴി. ഈ വഴി വിശപ്പിനെത്തന്നെ ഉന്മൂലനം ചെയ്യുന്നതിലെത്തി നില്ക്കും.

### അടുത്ത നൂറ്റാണ്ടിലേക്കു നോക്കുമ്പോൾ

ഇനി മൂന്നാമത്തെ ചോദ്യത്തിനുള്ള ഉത്തരം. ഇതിനായി അടുത്ത നൂറ്റാണ്ടിലെ ഭക്ഷ്യോല്പാദനം, ജനസംഖ്യാപ്പെരുപ്പം എന്നീ കാര്യങ്ങളിലേക്കു നോക്കണം. ഇന്ന് ലോകജനസംഖ്യ 600 കോടിയാണ്. ഓരോ ദിവസവും രണ്ടര ലക്ഷം പേർകൂടി പിറക്കുന്നു. എന്നുവച്ചാൽ ഓരോ ആണ്ടിലും ജനസംഖ്യ 10 കോടി എന്ന തോതിൽ പെരുകുന്നു. ഈ തോതിൽ ജനസംഖ്യ പെരുകിയാൽ , 2050-ാം ആണ്ട് ആകുമ്പോൾ ലോകജനസംഖ്യ 1000 കോടിയിലെത്തും. ഭൂഗോളത്തിലെ വിഭവങ്ങൾ പരിമിതമാണല്ലോ. 1000 കോടി ജനങ്ങൾക്ക് തിന്നാനും ഉടുക്കാനും കിടക്കാനും ആവശ്യമായ സാഹചര്യമൊന്നും ഈ കൊച്ചുഭൂമിയിലില്ല. ജനസംഖ്യ ഇന്നത്തെ തോതിൽ പെരുകിപ്പെരുകിപ്പോയാൽ. അടുത്ത അമ്പതുകൊല്ലത്തിനകം കൂട്ടപ്പട്ടിണി കാണേണ്ടിവരുമെന്ന് ശാസ്ത്രജ്ഞർ മുന്നറിയിപ്പു നൽകുന്നു.

എത്യോപ്യയിലെ അഫാർ താഴ്വരയിൽ മുപ്പതുലക്ഷം വർഷം മുൻപാണ് നാം അറിയുന്നതിൽ വച്ച് ആദ്യത്തെ മനുഷ്യജീവി- മനുഷ്യകുലത്തിന്റെ മാതാവ് -യായ "ലൂസി" പിറന്നത്. അന്നു മുതൽ 1850 വരെയുള്ള കാലം കൊണ്ട് ലോകജനസംഖ്യ 100 കോടിയിൽ എത്തി. പിന്നെ വെറും 80 വർഷമേ എടുത്തുള്ളൂ. 200 കോടിയിൽ എത്താൻ. ജനസംഖ്യ 300 കോടിയിലെത്താൻ പിന്നീട് 30 കൊല്ലം മാത്രമേ വേണ്ടിവന്നുള്ളൂ. 1960-ലാണ് ഇത്. വെറും 17 വർഷം കൂടി കഴിഞ്ഞ് 1977 ആയപ്പോൾ ജനസംഖ്യ 400 കോടിയായി; വെറും അഞ്ചുകൊല്ലം കൂടി കഴിഞ്ഞപ്പോൾ 500 കോടി. 1995-ൽ നാം ഈ ഭൂമിയിൽ 600 കോടിയായി. ഈ ഗോളത്തിൽ ഇന്നോളം ജനിച്ചവരിൽ പകുതിയിലധികവും ഇപ്പോൾ ജീവിച്ചിരിക്കുന്നവരാണ്. കഴിഞ്ഞ കാലങ്ങളിലെല്ലാം കൂടി മരിച്ചവർ വെറും ന്യൂനപക്ഷം!

ജീവരഹസ്യം തേടിയുള്ള യാത്രയിൽ ഞങ്ങൾ ഈ പരീക്ഷണശാലയിൽ മൂന്നിലൊന്നു ദൂരവും താണ്ടിക്കഴിഞ്ഞിരിക്കുന്നു. മനുഷ്യജീനുകളെ മുഴുവൻ പഠിച്ചുപകർത്തുന്ന ജോലി തീരാറാവുകയാണ്. സമയത്തിന്റെ കാര്യം മാത്രമേയുള്ളൂ. എല്ലാ ജീനുകളെയും പഠിച്ചുപകർത്തിക്കഴിയുമ്പോൾ, നാം ബോദ്ധ്യപ്പെടാൻ പോകുന്നത് സസ്യാഹാരികളാകുന്നതിന്റെ പ്രാധാന്യത്തെക്കുറിച്ചാണ്. ആരോഗ്യം, ഭാവിയിലെ നിലനില്പ് എന്നിവ രണ്ടിനും സസ്യാഹാരശീലം ആവശ്യമായിരിക്കുന്നു. സസ്യാഹാരികളാവുന്നതോടെ, ലക്ഷക്കണക്കിനാളുകൾക്ക് നൽകാവുന്ന ആഹാരം നാം ലാഭിക്കുകയാണ്. ഇതിനുള്ള വഴികൾ ഞങ്ങളുടെ പ്രോജക്റ്റിലൂടെ തുറന്നുവരും. മനുഷ്യരായ നാം ഓരോരുത്തരും എങ്ങനെ അടുത്ത ബന്ധുക്കളായിരിക്കുന്നു എന്നാണ് ഈ പ്രോജക്ട് പഠിപ്പിക്കുവാൻ പോകുന്നത്.

എത്ര വേഗം ഈ നേട്ടത്തിന്റെ അവകാശികളാകാൻ നമുക്കുകഴിയും? പറയാൻ വയ്യ. എന്നാൽ ഒന്നുതീർച്ച. ഈ ഭൂമിയിൽ നാനൂറുകോടി കൊല്ലം മുമ്പുണ്ടായ ആദ്യത്തെ ഡി. എൻ . എ കണത്തിൽ നിന്നു പിറന്നു വളർന്നവരാണു നാമെല്ലാം. മുപ്പതുലക്ഷം വർഷം മുമ്പ് എത്യോപ്യയിലെ അഫാർ താഴ്വരയിൽ വളർന്ന 'ലൂസി' എന്ന ആദ്യ സ്ത്രീയുടെ മക്കളാണ് നാമെല്ലാം. നാനൂറുകോടി കൊല്ലങ്ങളിലൂടെയുണ്ടായ ജൈവപരിണാമ ചരിത്രത്തിന്റെ കഥ.... മനുഷ്യകുലം എന്ന സഹോദരവംശത്തിന്റെ കഥ. നമ്മിൽ ഒരാൾ പട്ടിണിയായാൽ അത് മറ്റുള്ളവരെയെല്ലാം ബാധിക്കും. നമ്മുടെ കുടുംബത്തിലാണ് ആ പട്ടിണി എന്നു കാണാൻ നമുക്ക് കഴിയുമോ?

അതിനു കഴിയുമ്പോൾ മാത്രമേ. എല്ലാ മതങ്ങളിലും. എല്ലാ വർഗ്ഗങ്ങളിലും. എല്ലാ വിശ്വാസപ്രമാണങ്ങളിലും കഴിയുന്നവരെല്ലാം ഒരേ അമ്മയിൽ പിറന്നവരാണെന്ന ചിന്ത ഉണ്ടാകുമ്പോൾ മാത്രമേ മനുഷ്യൻ സത്യദർശിയാവുന്നുള്ളൂ.



# വൈദ്യുതി: പ്രസംഗവും പ്രവൃത്തിയും

ഡോ. എം.പി. പരമേശ്വരൻ

**പുതിയ ഊർജ്ജോല്പാദനമേഖലകളിലുള്ള വൈദഗ്ദ്ധ്യത്തിന്റെ അഭാവം, അതീവകേന്ദ്രീകൃത സ്വഭാവം, ജനങ്ങളോട് ഉത്തരവാദിത്തമില്ലായ്മ, ആരോടും കണക്കുപറയേണ്ട ആവശ്യമില്ലായ്മ, ആഴത്തിൽ വേരുറച്ചിട്ടുള്ള സ്ഥാപിത താല്പര്യങ്ങൾ, അവ സംരക്ഷിക്കുന്നതിനു പറ്റിയ സുവ്യക്തബന്ധങ്ങൾ.... ഇങ്ങനെ പലതും കൊണ്ട് ഇന്നത്തെ സംവിധാനത്തിന് പ്രതിസന്ധി തരണം ചെയ്യാൻ കഴിയുന്നതല്ല.**

കേരളത്തിൽ പാർലമെന്റിലേക്കും അസംബ്ലിയിലേക്കും അടുത്തുതന്നെ തിരഞ്ഞെടുപ്പു നടക്കുന്നതാണ്. പാർലമെന്റ് തിരഞ്ഞെടുപ്പിൽ ഉന്നയിക്കപ്പെടുന്ന പ്രധാന പ്രശ്നങ്ങൾ ഒരു വശത്ത് അഴിമതിയും സാമ്പത്തിക നയവും മറുവശത്ത് 'സുസ്ഥിരതയും' സാമ്പത്തിക പുരോഗതിയും' ആയിരിക്കും. കേരളത്തിലും അഴിമതി ഒരു പ്രധാന പ്രശ്നം തന്നെ ആയിരിക്കും. അടുത്തകാലം വരെ ജനങ്ങളുടെ ഉപബോധമനസ്സിൽ മാത്രം ഉണ്ടായിരുന്ന ഒരു പ്രശ്നം. മദ്യനിരോധനത്തിന്റെ പ്രശ്നം. ഇപ്പോൾ ബോധമനസ്സിലേക്കു കൊണ്ടുവന്നിരിക്കുന്നു. ചൂടുള്ള ഒരു തിരഞ്ഞെടുപ്പു പ്രചാരണ വിഷയമായി അതുമാറിയിട്ടുണ്ട്. എന്നാൽ കഴിഞ്ഞ 15 കൊല്ലമായി ജനങ്ങളെ വിഷമിപ്പിച്ചുകൊണ്ടിരിക്കുന്ന ഒരു വിഷയം വൈദ്യുതി പ്രശ്നം - ഒരു തിരഞ്ഞെടുപ്പിലും ഉന്നയിക്കപ്പെട്ടിട്ടില്ല. വരാൻ പോകുന്ന തിരഞ്ഞെടുപ്പിൽ ജനങ്ങൾ ഈ പ്രശ്നം ഉയർത്തണം. വോട്ടുതേടുന്ന രാഷ്ട്രീയ പാർട്ടികളോടും വ്യക്തികളോടും ചോദിക്കണം: വൈദ്യുതി പ്രതിസന്ധി പരിഹരിക്കുന്നതിന് എന്തു പ്രായോഗിക നടപടികളാണ് എടുക്കാൻ പോകുന്നത്? എങ്ങനെയാണ് അവ ഫലപ്രദമാകുമെന്ന് ഉറപ്പാക്കാൻ പറ്റുന്നത്? അങ്ങനെ ചോദ്യങ്ങൾ ഉയർത്തുമ്പോൾ ജനങ്ങൾ ഓർത്തിരിക്കേണ്ട ചില കാര്യങ്ങളുണ്ട്?

1. ഇന്നത്തെ വൈദ്യുതി പ്രതിസന്ധി പെട്ടെന്ന് ഉണ്ടായതോ അപ്രതീക്ഷിതമോ അല്ല. 1975-ൽ തന്നെ ചൂണ്ടികാണിക്കപ്പെട്ടിരുന്നതാണ്. 1982 ആകുമ്പോഴേക്കും ഇവിടെ വൈദ്യുതി കമ്മി അനുഭവപ്പെടുമെന്ന്. എന്നാൽ വൈദ്യുതി ബോർഡ് അതുകാണാൻ കൂട്ടാക്കിയില്ല.

2. ജലവൈദ്യുത നിലയങ്ങളെ മാത്രം ആശ്രയിക്കുന്നത് അപകടകരമാണെന്നും അന്നു ചൂണ്ടികാണിച്ചിരുന്നതാണ്. എന്നാൽ ജലവൈദ്യുത സാധ്യതകൾ മുഴുവൻ ചൂഷണം ചെയ്തതിനു ശേഷമേ മറ്റു സ്രോതസുകളെപ്പറ്റി ആലോചിക്കേണ്ടതുള്ളൂ എന്ന നിലപാടാണ് ബോർഡും അതിലേ നല്ലൊരു പങ്ക് ജീവനക്കാരും എടുത്തത്. താപനിലയങ്ങൾ കേരളത്തിന് അനുയോജ്യമല്ല എന്നും അവർ വാദിച്ചു.

3. സൈലന്റ്വാലി വിവാദക്കാലത്ത് ഒരു 200 മെഗാവാട്ട് താപനിലയം പകരമായി നിർദ്ദേശിക്കപ്പെട്ടപ്പോഴും അവർ അതിനെ എതിർത്തു. താപനിലയങ്ങളേക്കാൾ കേരളത്തിന് കൂടുതൽ അഭികാമ്യം ആണവനിലയങ്ങളാണെന്ന് അവർ ശഠിച്ചു.

4. സാമാന്യം ലോകവിവരമുള്ള ആരും അത് പറയുമായിരുന്നില്ല. കാരണം 1970 കളുടെ മധ്യമായപ്പോഴേക്കും. ആണവനിലയങ്ങളുടെ ഭാവി ഇരുളടഞ്ഞതാണെന്ന് ഒട്ടൊക്കെ വ്യക്തമായിരുന്നു. അമേരിക്കയിൽ കഴിഞ്ഞ 20 കൊല്ലമായി ഒരൊറ്റ പുതിയ ആണവനിലയവും പണിതിട്ടില്ല. ഇന്ന് ഫ്രാൻസും ജപ്പാനുമടക്കം വിരലിൽ എണ്ണാവുന്ന രാജ്യങ്ങളെ വാണിജ്യാടിസ്ഥാനത്തിൽ ആണവനിലയങ്ങൾ സ്ഥാപിക്കുന്നുള്ളൂ. സുരക്ഷിതമായ മാലിന്യസംസ്കരണം ഒട്ടൊക്കെ അസാദ്ധ്യമായ ഒന്നാണെന്ന് ഏറെക്കുറെ ബോധ്യപ്പെട്ടിരിക്കുന്നു. കൂടാതെ കേരളത്തെപ്പോലെ ജനസാന്ദ്രതയും ജലാശയങ്ങളുമുള്ള ഒരു പ്രദേശത്ത് ആണവനിലയനിർമ്മാണത്തിനു പറ്റിയ ഒരു സ്ഥലം കണ്ടെത്താൻ പറ്റില്ലെന്നും മനസ്സിലാക്കേണ്ടതായിരുന്നു. അവസാനമായി ആണവനിലയങ്ങളും നിർമ്മാണകാലം താപനിലയങ്ങളുടേതിന്റെ രണ്ടുമൂന്നു മടങ്ങുവരുമെന്നും. കേന്ദ്രമേഖലയിലുള്ള അതിൽ നിന്നും കേരളത്തിനു ലഭിക്കാവുന്ന വിഹിതം കുറച്ചുമാത്രമായിരിക്കുമെന്നും അന്നേ അറിയാവുന്ന കാര്യങ്ങളായിരുന്നു.

കായംകുളം താപനിലയത്തിനുവേണ്ടി ഡൽഹിയിൽ ചെയ്യേണ്ട കാര്യങ്ങൾ സമയാസമയത്ത് ചെയ്തില്ല, താപനിലയത്തിൽ വൈദഗ്ദ്ധ്യമുള്ളവർ കേരള സ്റ്റേറ്റ് ഇലക്ട്രിസിറ്റി ബോർഡിലില്ല. താല്പര്യമുള്ളവരും ഇല്ല.

6. വലുതും ഇടത്തരവും ചെറുതുമായ ഒട്ടേറെ ജലവൈദ്യുതപദ്ധതികളുടെ നിർമ്മാണകാലം നീണ്ടുനീണ്ടു പോകുന്നു. അവ സമയത്ത് പൂർത്തിയായിരുന്നെങ്കിൽ ഇന്നത്തെ പ്രതിസന്ധി ഉണ്ടാകുമായിരുന്നില്ല. പട്ടിക നോക്കുക. ഇവയിൽ നിന്ന് 320 മെഗാവാട്ട് ശക്തിയും പ്രതിവർഷം 129 കോടി യൂണിറ്റ് വൈദ്യുതിയുമാണ് ലഭിക്കേണ്ടിയിരുന്നത്. സൈലന്റ്വാലിക്ക് പകരമായി നിർദ്ദേശിച്ച 200 മെഗാവാട്ട് താപനിലയം അംഗീകരിച്ചിരുന്നെങ്കിൽ 1982 മുതൽ ഇന്നേവരെയുള്ള പവർ കട്ട് ഒഴിവാക്കാമായിരുന്നു. പട്ടികയിലെ പദ്ധതികൾ മുഴുമിക്കാത്തതിന് എന്താണ് കാരണം? പണത്തിന്റെ കുറവാണെന്ന് പറയാൻ പറ്റില്ല. ജനങ്ങളോടു കൂറുള്ള രാഷ്ട്രീയ ഇച്ഛാശക്തിയുടെ അനുഭവമാണ് ഇതിനുകാരണം എന്നുപറയേണ്ടിയിരിക്കുന്നു. ഇപ്പോൾ ജനവിധി തേടുന്നവർ ഈ ഇച്ഛാശക്തി കാണിക്കുവാൻ തയ്യാറാകുമോ? എങ്ങനെയാണത് ജനങ്ങളെ ബോധ്യപ്പെടുത്തുക.

വൈദ്യുതി ഉല്പാദന, വിതരണ നിയന്ത്രണ സംവിധാനങ്ങളിൽ അടിമുടിമാറ്റം വരുത്തിക്കൊണ്ടല്ലാതെ, രാഷ്ട്രീയ ഇച്ഛാശക്തിയുണ്ടെങ്കിൽ പോലും ഇന്നത്തെ ഗതികേടിൽ നിന്ന് രക്ഷപ്പെടാൻ പോകുന്നില്ല. പുതിയ ഊർജ്ജോല്പാദനമേഖലകളിലുള്ള വൈദഗ്ദ്ധ്യത്തിന്റെ അഭാവം, അതീവകേന്ദ്രീകൃത സ്വഭാവം. ജനങ്ങളോട് ഉത്തരവാദിത്തമില്ലായ്മ, ആരോടും കണക്കുപറയേണ്ട ആവശ്യമില്ലായ്മ, ആഴത്തിൽ വേരുറച്ചിട്ടുള്ള സ്ഥാപിത താല്പര്യങ്ങൾ, അവ സംരക്ഷിക്കുന്നതിനു പറ്റിയ സുവ്യക്തബന്ധങ്ങൾ.... ഇങ്ങനെ പലതും കൊണ്ട് ഇന്നത്തെ സംവിധാനത്തിന് പ്രതിസന്ധി തരണം ചെയ്യാൻ കഴിയുന്നതല്ല. നേതൃത്വത്തിലും ഘടനാകാഴ്ചപ്പാടിലും മാറ്റംവരണം. അതോടൊപ്പം ജനങ്ങൾ തങ്ങളുടെ ചില സമീപനങ്ങളിലും മാറ്റം വരുത്തണം: വൈദ്യുതി ചാർജിൽ ഗണ്യമായ വർദ്ധനവ് വരുത്താതെ മുന്നോട്ടു പോകാൻ ആകില്ല. അതുപോലെ വൈദ്യുതി അമൂല്യമായ ഒരു ഊർജ്ജരൂപമാണെന്നും അതിന്റെ ഉപഭോഗത്തിലെ ദുർവ്യയം കുറയ്ക്കണം എന്നും മനസ്സിലാക്കണം. ഇതിന്റെയെല്ലാം അടിസ്ഥാനത്തിൽ ചില നിർദ്ദേശങ്ങൾ മുന്നോട്ടുവയ്ക്കുന്ന വേറെയും നിർദ്ദേശങ്ങളുണ്ടാകാം. അവയോടെല്ലാം ജനഹിതം തേടുന്നവരുടെ പ്രതികരണം ആരായാം.

### നിർദ്ദേശങ്ങൾ

വൈദ്യുതിയുടെ ഉല്പാദനം. പ്രേഷണം. വിതരണം . ഉപഭോക്താക്കളുടെ താല്പര്യ സംരക്ഷണം. വൈദ്യുതി ആക്റ്റ് പ്രകാരമുള്ള നിയന്ത്രണങ്ങൾ. പൊതു ആസൂത്രം - ഇവയൊക്കെയാണ് വൈദ്യുതി രംഗത്തെ പ്രവർത്തനങ്ങൾ. ഇലക്ട്രിസിറ്റി ബോർഡും ഇൻസ്പെക്ടറേറ്റും കൂടിയാണ് ഇതെല്ലാം നടത്തുന്നത്. സമഗ്രമായ ഒരു

# പണിതീരാത്ത പദ്ധതികൾ

| ക്രമനമ്പർ | പദ്ധതിയുടെ പേര് | ആരംഭിച്ച വർഷം | പണിതീർക്കേണ്ടിയിരുന്ന വർഷം | തീർന്നേക്കാവുന്ന വർഷം | നഷ്ടപ്പെട്ട വർഷങ്ങൾ | ശേഷി മെഗാവാട്ട് | കോടി യൂണിറ്റ് |
|---|---|---|---|---|---|---|---|
| 1. | കക്കാട് | 1976 | 1984-85 | 1996-97 | 12 | 50 | 26.20 |
| 2. | കുറ്റ്യാടി ആഗ്മെന്റേഷൻ | 1982 | 1986-87 | 1996-97 | 10 | - | 21.30 |
| 3. | ലോവർ പെരിയാർ | 1983 | 1988-89 | 1997-98 | 9 | 180 | 49.30 |
| 4. | പന്നിയാർ ആഗ്മെന്റേഷൻ | ? | 1985-86 | 1996-97 | 11 | - | 3.00 |
| 5. | മലങ്കര | 1987 | 1988-89 | 1996-97 | 8 | 6.00 | 3.60 |
| 6 | മലമ്പുഴ | 1987 | 1988-89 | 1996-97 | 8 | 3.00 | 1.15 |
| 7. | പേപ്പാറ | 1987 | 1988-89 | 1996-97 | 8 | 2.50 | 0.56 |
| 8. | മാട്ടുപ്പെട്ടി | 1987 | 1988-89 | 1996-97 | 8 | 3.00 | 1.15 |
| 9. | ചിമ്മിനി | 1987 | 1988-89 | 1996-97 | 8 | 2.5 | 0.65 |
| 10. | അഴുത ഡൈവേർഷൻ | 1988 | 1989-90 | 1996-97 | 7 | - | 5.70 |
| 11. | കുട്ടിയാർ ഡൈവേർഷൻ | 1989 | 1990-91 | 1997-98 | 7 | - | 3.70 |
| 12. | വടക്കേപ്പുഴ ഡൈവേർഷൻ | 1989 | 1990-91 | 1997-98 | 7 | 1.20 | |
| 13. | വഴിക്കടവ് ഡൈവേർഷൻ | 19891990-1991 | 1997-98 | 7 | - | 2.40 | |
| 14. | പെരിങ്ങൽ കുത്ത് | 1989 | 1993-1994 | 1998-1999 | | 16.00 | 7.40 |
| 15. | കുറ്റ്യാടി ടേൽറോഡ് | 1990 | 1992-93 | 1997-98 | 5 | 3.75 | 2.10 |
| 16. | കുറ്റ്യാടി എക്സ്ടൻഷൻ | 1993 | 1994-95 | 1997-98 | 3 | 50.00 | - |
| **ആകെ** | | | | | | 315.75 | 128.90 |

അഴിച്ചുപണി ആവശ്യമാണ്. അതിനു ആധാരമാക്കേണ്ട ചില ധാരണകൾ താഴെ കൊടുക്കുന്നു.

1. വൈദ്യുതി വ്യവസായത്തിന് വാണിജ്യാടിസ്ഥാനത്തിൽ തന്നെ സ്വന്തംകാലിൽ നിൽക്കാൻ കഴിയണം.

2. വൈദ്യുതി ഉല്പാദകരോ വിതരണക്കാരോ അല്ല അതിന്റെ ഉന്നതനിലവാരം പരിശോധിക്കേണ്ടത്, ഉപഭോക്താക്കളാണ്.

3. സംസ്ഥാന ഗവൺമെന്റിന്റെ ദൈനംദിന ഇടപെടലുകളിൽ നിന്ന് വൈദ്യുതി വ്യവസായം സ്വതന്ത്രമാകണം.

4. വിതരണരംഗത്തെങ്കിലും തദ്ദേശസ്വയം ഭരണസ്ഥാപനങ്ങൾക്ക് നിയന്ത്രണമുണ്ടായിരിക്കണം.

5. വൈദഗ്ദ്ധ്യത്തിന്റെ വൈവിധ്യാനുസൃതമായി സ്ഥാപനങ്ങൾക്ക് രൂപം നൽകണം.

## ഉത്പാദനം

പ്രധാനമായും മൂന്നുതരം ഉറവിടങ്ങളാണ് വൈദ്യുതിക്കുള്ളത്. ജലനിലയങ്ങൾ, താപനിലയങ്ങൾ, പാമ്പര്യേതര നിലയങ്ങൾ എന്നിവ. ആണവനിലയങ്ങളെ ഇവിടെ ഉൾപ്പെടുത്തുന്നില്ല. അത് ഇപ്പോൾ അറ്റോമിക് പവർ കോർപറേഷന്റെ മാത്രം ഉത്തരവാദിത്തമാണ്. താപനിലയങ്ങൾ സ്വകാര്യമേഖലയിലും പൊതുമേഖലയിലും വിഭാവനം ചെയ്തിട്ടുണ്ട്. പൊതുമേഖലയ്ക്ക് നിർണായകസ്വാധീനം (കുത്തക കൊണ്ടല്ല, കാര്യശേഷികൊണ്ട്) ഉണ്ടാകുന്നത് ആവശ്യമാണ്. പ്രത്യേകിച്ചും ഇപ്പോഴത്തെ സ്വകാര്യസ്ഥാപനങ്ങളുടെ ലാഭം മുഴുവൻ വിദേശനാണയത്തിൽ കൊടുക്കേണ്ടതുള്ളപ്പോൾ. ജലവൈദ്യുത നിലയങ്ങൾ മുഴുവനും സമൂഹത്തിന്റെയാകണം. പൊതുമുതലായ വെള്ളം സ്വകാര്യ ലാഭം ഉണ്ടാക്കാൻ ഉപയോഗിക്കരുത്. മൈക്രോ. മിനിസ്റ്റേഷനുകളും 5-10 മെഗാവാട്ടുവരെയുള്ള ചെറുകിട സ്റ്റേഷനുകളും, മാത്രമേ ഇതിനു അപവാദമാകാൻ പാടുള്ളൂ. പാരമ്പര്യേതര നിലയങ്ങൾ, ഏറിയ പങ്കും തദ്ദേശസ്വയംഭരണ സ്ഥാപനങ്ങളുടെയോ പ്രാദേശിക കോർപ്പറേഷനുകളുടെയോ വകയാകണം. താഴ്ന്ന ഗവേഷണത്തിലുള്ള വൈദ്യുതി വിതരണവും ഇവർ തന്നെ ചെയ്യുന്നു.

(a) കേരള ഹൈഡ്രോ പവർ കോർപറേഷൻ - KHPC:

നിലവിലുള്ള ജലവൈദ്യുതിനിലയങ്ങളുടെ നടത്തിപ്പ്, പരിരക്ഷണം, പുതിയ ജലവൈദ്യുതി നിലയങ്ങളുടെ നിർമാണം, നടത്തിപ്പ്, പുത്തൻ നിലയങ്ങൾക്കാവശ്യമായ സർവേപണങ്ങൾ, പരിസര ആഘാത പത്രിക - ഇവ ആയിരിക്കും ഈ കോർപറേഷന്റെ ഉത്തരവാദിത്തം. ഇതിനാവശ്യമായ മൂലധനം ഇങ്ങനെ സംഭരിക്കാം!

**വൈദ്യുതി ഉല്പാദന, വിതരണ നിയന്ത്രണ സംവിധാനങ്ങളിൽ അടിമുടിമാറ്റം വരുത്തിക്കൊണ്ടല്ലാതെ, രാഷ്ട്രീയ ഇച്ഛാശക്തിയുണ്ടെങ്കിൽ പോലും ഇന്നത്തെ ഗതികേടിൽ നിന്ന് രക്ഷപ്പെടാൻ പോകുന്നില്ല.**

നിലവിലുള്ള വൈദ്യുത നിലയങ്ങൾക്ക് ( അണക്കെട്ടുകൾ അടക്കം) ഒരു വില നിശ്ചയിക്കാം. ഇന്നത്തെ അക്കൗണ്ട് മൂല്യത്തേക്കാൾ വളരെ കുറവും എന്നാൽ പുതുതായി ഒന്നുണ്ടാക്കാൻ വേണ്ടതിനേക്കാൾ കുറവും ആയിരിക്കും ഈ വില. ഇതിനെ ഗവൺമെന്റിന്റെ ഓഹരി ആയി കണക്കാക്കാം. അതിനു പുറമേ പൊതുജനങ്ങളിൽ നിന്നും ധനകാര്യസ്ഥാപനങ്ങളിൽ നിന്നും ഓഹരി മൂലധനം സമാഹരിക്കാം. പുതിയ ജലവൈദ്യുതി നിലയങ്ങളുടെ മൂലധനച്ചെലവ് മെഗാവാട്ടിന് മൂന്നുകോടി രൂപയിലധികം വരും. ഇപ്പോഴുള്ള നിലയങ്ങൾക്ക് മെഗാവാട്ടിന് രണ്ടു കോടി രൂപ വില നിശ്ചയിക്കാം. 1800 മെഗാവാട്ടാണ് നിലവിലുള്ള ജലവൈദ്യുത പ്രതിഷ്ഠാപിത ശേഷി അപ്പോൾ KHPC യിൽ ഗവൺമെന്റിന്റെ മൂലധനം 3600 കോടി രൂപ. തുടക്കത്തിൽ ആയിരം കോടി രൂപ പുതിയ മൂലധനമായി സമാഹരിക്കാം. അതുകൊണ്ട് പുതുതായി 300 മെഗാവാട്ട് ശേഷികൂടി സ്ഥാപിക്കാവുന്നതാണ്. KAPC ഉല്പാദിപ്പിക്കുന്ന വൈദ്യുതി ഒരു യൂണിറ്റിന് 1.25 രൂപ വച്ച് ഗ്രിഡിലേക്ക് നൽകാവുന്നതാണ്. പുത്തൻ നിലയങ്ങൾക്കാവശ്യമായ മൂലധനം ഇതിലൂടെയും കുറെയൊക്കെ സമാഹരിക്കാവുന്നതാണ്.

(b) കേരള തെർമൽ പവർ കോർപറേഷൻ - KTPC:

—കായംകുളം താപനിലയം, മറ്റു താപനിലയങ്ങൾ, ബ്രഹ്മപുരം, വടകര, കാസറഗോഡ് ഡീസൽ നിലയങ്ങൾ എന്നിവയ്ക്കുവേണ്ടിയാണ് ഇതു രൂപപ്പെടുത്തുന്നത്. തുടക്കത്തിൽ 200-300 കോടി രൂപ ഗവൺമെന്റ് ഓഹരി ആയി നൽകാവുന്നതാണ്. അത്ര തന്നെ തുക പൊതുജനങ്ങളിൽ നിന്നും ധനകാര്യസ്ഥാപനങ്ങളിൽ നിന്നും ഓഹരിയായി സമാഹരിക്കാം. ഇതിന്റെ മൂന്നോ നാലോ മടങ്ങു രൂപ ധനകാര്യസ്ഥാപനങ്ങളിൽ നിന്ന് കടമായും. അങ്ങനെ മൊത്തം 2000 കോടി രൂപയെങ്കിലും സമാഹരിക്കാൻ കഴിയേണ്ടതാണ്. 500 - 600 മെഗാവാട്ട് സ്ഥാപിക്കാൻ ഇത് മതിയാകും. ഈ നിലയങ്ങളുടെ നിർ





മ്മാണവും നടത്തിപ്പും പരിരക്ഷണവും KTPC യുടെ ഉത്തരവാദിത്തമാണ് അവർ ഉണ്ടാക്കുന്ന വൈദ്യുതി നേരത്തെ കൂട്ടി നിശ്ചയിച്ചിട്ടുള്ള ഒരു വിലക്ക് ഗ്രിഡിലേക്ക് നൽകും.

(c) കേരള ആർടർനേറ്റീവ് എനർജി കോർപറേഷൻ - KAEC.

- മൈക്രോ മിനി ജലവൈദ്യുത പദ്ധതികൾ, കാറ്റിൽ നിന്ന് വൈദ്യുതി ഉണ്ടാക്കുന്ന നിലയങ്ങൾ. സൗരനിലയങ്ങൾ. ഗ്യാസിഫയർ നിലയങ്ങൾ എന്നിവ നിർമ്മിക്കുന്നതിനുള്ള സാങ്കേതിക സഹായം നൽകുകയാണ് ഇതിന്റെ ചുമതല. പഞ്ചായത്തുകൾ. മുനിസിപ്പാലിറ്റികൾ. സ്വകാര്യ സ്ഥാപനങ്ങൾ രൂപപ്പെടുത്തുന്ന പ്രാദേശിക ഊർജ്ജ ഉല്പാദനവിതരണ കോർപറേഷനുകൾക്കാണ് ഈ സഹായം നൽകുന്നത്. നിലവിലുള്ള ANERT നെ ഇതിന് പര്യാപ്തമായ രീതിയിൽ പുനഃസംഘടിപ്പിക്കാം, അല്ലെങ്കിൽ പുതുതായി ഒന്നു തുടങ്ങാം. വിദഗ്ദ്ധരാണ് ഇതിലെ മൂലധനം. പണമൂലധനം കുറവേ വേണ്ടു. മുഖ്യമൂലധനിക്ഷേപം നടത്തുന്നത് തദ്ദേശ കോർപറേഷനുകളാണ്.

**വൈദ്യുതിയുടെ ഉല്പാദനം, പ്രേഷണം, വിതരണം, , ഉപഭോക്താക്കളുടെ താല്പര്യ സംരക്ഷണം, വൈദ്യുതി ആക്റ്റ് പ്രകാരമുള്ള നിയന്ത്രണങ്ങൾ, പൊതു ആസൂത്രം - ഇവയൊക്കെയാണ് വൈദ്യുതി രംഗത്തെ പ്രവർത്തനങ്ങൾ. ഇലക്ട്രിസിറ്റി ബോർഡും ഇൻസ്പെക്ടറേറ്റും കൂടിയാണ് ഇതെല്ലാം നടത്തുന്നത്.**

(d) വിതരണം പ്രാദേശിക ഊർജ്ജ കോർപറേഷനുകൾ:

സാധ്യമായ പ്രദേശങ്ങളിൽ പ്രാദേശിക ഉല്പാദനം നടത്തുകയും ഗ്രിഡിൽ നിന്ന് ഉയർന്ന വോൾട്ടതയിൽ (66 KV-യും അതിനുമുകളിലും) ലഭിക്കുന്ന വൈദ്യുതി താഴ്ന്ന വോൾട്ടതയിൽ ഉപഭോക്താക്കൾക്ക് എത്തിക്കുകയും ആണ് ഈ കോർപറേഷനുകളുടെ കടമ. ഇവയും വാണിജ്യാടിസ്ഥാനത്തിൽ തന്നെ സംഘടിപ്പിക്കണം. എല്ലാ പഞ്ചായത്തുകൾക്കും മുനിസിപ്പാലിറ്റികൾക്കും ഇത് ഉടനെ നടപ്പാക്കാൻ പറ്റിയെന്നുവരില്ല. തയ്യാറാകുന്ന മുറയ്ക്ക് വിതരണച്ചുമതല ഈ സ്ഥാനങ്ങളെ ഏല്പിക്കാം. 33KV/11KV/400 V ലൈനുകൾ, സബ് സ്റ്റേഷനുകൾ ട്രാൻസ്ഫോർമറുകൾ എന്നിവയൊക്കെ ഇവയ്ക്ക് കൈമാറാം. സംസ്ഥാന ഗവൺമെന്റ് പ്രാദേശിക ഗവൺമെന്റുകൾക്ക് വിട്ടുകൊടുക്കുന്ന സ്വത്തായി ഇതിനെ കണക്കാക്കം. ഇതിന് ഒരു വില നിശ്ചയിച്ച് തദ്ദേശസ്വയം ഭരണസ്ഥാപനത്തിന്റെ ഷെയറായി കണക്കാക്കാം. കൂടുതൽ ഷെയറുകൾ വ്യക്തികളിൽ നിന്നും സഹകരണ ബാങ്കുകൾ അടക്കമുള്ള ധനകാര്യസ്ഥാപനങ്ങളിൽ നിന്നും സ്വരൂപിക്കാം. ന്യായമായ ലാഭം ഈ കോർപറേഷനുകൾക്കും ലഭിക്കുമെന്ന് ഉറപ്പുവരുത്തണം.

## പ്രേഷണം

(e) കേരള പവർ ട്രാൻസ്മിഷൻ കോർപറേഷൻ - KPTC:

-വൻ ജലവൈദ്യുത നിലയങ്ങളിൽ നിന്നും താപനിലയങ്ങളിൽ നിന്നുമുള്ള വൈദ്യുതി വാങ്ങി ഉയർന്ന വോൾട്ടതയിലേക്ക് പരിവർത്തിപ്പിച്ച് പ്രാദേശിക ഊർജ്ജ കോർപറേഷനുകൾക്കും HT, EHT ഉപഭോക്താക്കൾക്കും എത്തിച്ചുകൊടുക്കേണ്ട ഉത്തരവാദിത്തമാണ് KPTC ക്ക് ഉള്ളത്. ലോഡ് ഡെസ്പാച്ചിങ്ങും ( ഓരോരോ നിലയങ്ങൾ ഓരോരോ സമയത്ത് എത്രയെത്ര വൈദ്യുതി ഉല്പാദിപ്പിക്കണമെന്ന് തീരുമാനിക്കുകയും മറ്റും KPTC യുടെ ഉത്തരവാദിത്തമായിരിക്കും. 66 KV, 110 KV. 220 KV, 400 KV ലൈനുകൾ, റസീവിങ്ങ് സ്റ്റേഷനുകൾ, മേജർ സബ് സ്റ്റേഷനുകൾ ഇവയെല്ലാം KPTC-യ്ക്ക് കൈമാറുന്നു. ഇതിനെ ഒരു വിലയിട്ട് അതിനെ ഗവൺമെന്റ് ഷെയറാക്കി മാറ്റാം. പുതിയ ട്രാൻസ്മിഷൻ ലൈൻ) സബ് സ്റ്റേഷൻ നിർമ്മാണത്തിന് ആവശ്യമായ മൂലധനം ഓഹരിയായും കടമായും ജനങ്ങളിൽ നിന്നും ധനകാര്യസ്ഥാപനങ്ങളിൽ നിന്നും പിരിച്ചെടുക്കാം. ഈ കോർപറേഷനും വാണിജ്യാടിസ്ഥാനത്തിൽ തന്നെ നടക്കണം.

(f) കേരള ഇലക്ട്രിസിറ്റി അഥോറിറ്റി -KEA:

—വൈദ്യുതിയുടെ ഉല്പാദനവും വിതരണവുമായി ബന്ധപ്പെട്ട സ്റ്റാറ്റ്യൂട്ടറി കടമകൾ നിർവഹിക്കുക, വിവിധ ഏജൻസികളുടെ പ്രവർത്തനം ഏകോപിപ്പിക്കുക, താരിഫ് നിർണയിക്കുക, വൈദ്യുതി വിതരണത്തിന്റെ സുരക്ഷതയും ഗുണതയും ഉറപ്പുവരുത്തുക, പൊതു ആസൂത്രണം നടത്തുക മുതലായ ധർമങ്ങളാണ് KEA ക്കുള്ളത്. ഇന്നത്തെ കേരള ഇലക്ട്രിക്കൽ ഇൻസ്പെക്ടറേറ്റിന്റെ പ്രവർത്തനവും അതിന്റെ ഭാഗമായിരിക്കും. KEA വൈദ്യുതി ഉല്പാദിപ്പിക്കുകയോ വിൽക്കുകയോ ചെയ്യുന്നതല്ല.

## ജീവനക്കാർ

ഏതൊരു പുനഃസംഘടനത്തിലും പരിഹരിക്കാൻ ഏറ്റവും പ്രയാസമുള്ള ഒരു പ്രശ്നം ജീവക്കാരുടേതാണ് . രണ്ടു മൗലിക തത്വങ്ങൾ പാലിച്ചുകൊണ്ടേ ഇതിനു പരിഹാരം കാണാൻ കഴിയൂ.

(i) ഇപ്പോഴുള്ള വരുമാനത്തിലോ ഭാവിയിൽ ന്യായമായും ഉണ്ടാകാമായിരുന്ന വരുമാനത്തിലോ കുറവുവരുത്താൻ പാടില്ല.

(ii) പുനഃസംഘടിപ്പിക്കപ്പെട്ട യൂണിറ്റുകളിൽ ഏതിൽ. എവിടെ ചേരണമെന്നതിന് പരമാവധി സാധ്യമായ ഓപ്ഷൻ കൊടുക്കണം.

പൊതുവിൽ താഴെ പറയുന്ന രീതിയിലാകാം പുനർനിയോഗം

ഇൻവെസ്റ്റിഗേഷൻ. നിർമ്മാണ പദ്ധതികൾ ജനറേഷൻ വിഭാഗങ്ങളിൽ പെട്ട എൻജിനീയർമാരും മറ്റു ജീവനക്കാരും പുതിയ KAPC യുടെ ജീവനക്കാരായി മാറും. ഇവരുടെ സേവനവേതന വ്യവസ്ഥകൾ സംരക്ഷിക്കപ്പെടും. ഇന്ന് ട്രാൻസ്മിഷൻ വിഭാഗത്തിൽ പണിയെടുക്കുന്നവർ KPC-യിൽ ലയിക്കും. KTPC-യുടെ സാങ്കേതികവിഭാഗം 90 ശതമാനവും പുതുതായി റിക്രൂട്ട് ചെയ്യുന്നവരായിരിക്കും. ഇപ്പോൾ ബോർഡിലുള്ളവർക്ക് പരിചയമില്ലാത്ത ഒരു മേഖലയാണിത്. ( ഇവർ മാത്രമായിരിക്കാം പുതുതായി റിക്രൂട്ട് ചെയ്യപ്പെടുന്നവർ. മറ്റാരെയും പുതുതായി എടുക്കേണ്ടിവരില്ല.) ഇന്ന് ഭരണപരചുമതല വഹിക്കുന്ന ജീവനക്കാരിൽ നിന്ന് KTPC ക്ക് ആവശ്യമുള്ള അത്ര പേരെ എടുക്കാം.

ബോർഡിലെ എണ്ണത്തിൽ ഭൂരിപക്ഷം വരുന്ന ജീവനക്കാരും വിതരണ മേഖലയിലാണ് പ്രവർത്തിക്കുന്നത്. പഞ്ചായത്തുകളും മുനിസിപ്പാലിറ്റികളും ആ ചുമതല ഏറ്റെടുക്കാൻ തയ്യാറാവുന്ന മുറയ്ക്ക്. അനുയോജ്യമായ മാനദണ്ഡത്തിന്റെ അടിസ്ഥാനത്തിൽ ഏത് പ്രാദേശിക കോർപറേഷനിൽ ചേരണമെന്നതിന് ഇവർക്ക് ഓപ്ഷൻ നൽകാവുന്നതാണ്. സ്വല്പം സങ്കീർണമാണെങ്കിലും ജീവനക്കാരുടെ പ്രശ്നം പരിഹരിക്കാവുന്നതേയുള്ളൂ, പരിഹരിച്ചേ തീരൂ.

## താരിഫ്

മേൽപറഞ്ഞ കോർപറേഷനുകളോ, ഇന്നത്തെ ബോർഡു തന്നെയോ വാണിജ്യാടിസ്ഥാനത്തിൽ ആരോഗ്യകരമായി പ്രവർത്തിക്കണമെങ്കിൽ മൂലധനം മുടക്കുന്നവർക്ക് ന്യായമായ ലാഭം കിട്ടണം. "ന്യായമായ" ലാഭം എത്രയാണെന്ന് ഇന്ന് രാജ്യത്തെമ്പാടും ഉണ്ടാക്കിക്കൊണ്ടിരിക്കുന്ന PPA കൾ (പവർ പർച്ചേസ് എഗ്രിമെന്റുകൾ) വ്യക്തമാക്കുന്നു - 16 ശതമാനം. അത്രയും ലാഭം അവർക്കു ഉറപ്പുവരുത്തുന്ന വിധത്തിലാണ് അവരുമായുള്ള ഊർജ്ജം വാങ്ങൽ കരാർ ഒപ്പിട്ടിട്ടുള്ളത്. ഒരു യൂണിറ്റിന് 1.80 രൂപ മുതൽ 2.00 രൂപവരെയാണ് മിക്കവരും ഒപ്പിട്ട കരാറുകളിൽ കാണുന്നത്. മറ്റൊരു നിബന്ധന കൂടി ഉണ്ട്. ഒരു മെഗാവാട്ട് സ്ഥാപിതശേഷിയിൽ നിന്ന് ഒരു വർഷം ചുരുങ്ങിയത് ഇത്ര യൂണിറ്റ് - കേരളത്തിൽ ഇത് 60 ലക്ഷം യൂണിറ്റാണ്. മറ്റു ചില കരാറുകളിൽ ഇത് 70 ലക്ഷം യൂണിറ്റാണ്- കഴിയില്ലെങ്കിൽ വൈദ്യുതി വാങ്ങിക്കൊള്ളാമെന്നാണ് . അത്ര യൂണിറ്റ് വാങ്ങാൻ കഴിയില്ലെങ്കിൽ വൈദ്യുതിയുടെ വില കൂടും. ഒരു സാധാരണ വൈദ്യുതി വ്യൂഹത്തെ ആകെ എടുക്കുകയാണെങ്കിൽ അതിലെ ഒരു മെഗാവാട്ട് പ്രതിഷ്ഠാപിത ശേഷിയിൽ നിന്ന് ശരാശരി 40 - 45 ലക്ഷം യൂണിറ്റേ ഒരു കൊല്ലത്തിൽ വാങ്ങാൻ കഴിയൂ. വൈദ്യുതി ആവശ്യത്തിന്റെ പ്രത്യേക സമ്പ്രദായം കൊണ്ടാണിത്. വൈകുന്നേരം 6 മണി മുതൽ 10 മണിവരെയുള്ള സമയത്ത് വെളിച്ചെത്തി

(ശേഷം 65-ാം പേജിൽ)



കെ.വി. സുരേന്ദ്രനാഥ്

# ജീവിതം പ്രസ്ഥാനമാക്കിയ ഒരാൾ



അഞ്ചു പതിറ്റാണ്ടിലേറെ നീണ്ട സൗഹൃദമായിരുന്നു കാട്ടായിക്കോണം വി. ശ്രീധറും ഞാനുമായുണ്ടായിരുന്നത്. ഒളിവിലും തെളിവിലുമായി ഒരുമിച്ച് പ്രവർത്തിക്കാൻ കഴിഞ്ഞ ദിവസങ്ങൾ ഞാൻ പലപ്പോഴും ഓർക്കാറുണ്ട്.

ആദ്യകാലത്ത് സ്റ്റേറ്റ് കോൺഗ്രസ്സിന്റെ ഒരു പ്രവർത്തകനായിരുന്നു ശ്രീധർ. 1944 - 45 കാലഘട്ടത്തിലാണെന്നു തോന്നുന്നു ഞാനാദ്യമായി ശ്രീധറിനെ കാണുന്നത്. കെ.സി. ജോർജ്ജിനെ കാണാൻ കൂടെക്കൂടെ ശ്രീധർ വരുമായിരുന്നു. ഒരു കാവി ഷാൾ പുതുച്ചുകൊണ്ടാണ് വരവ്. എപ്പോഴും ഒരു തരം മൗനവും, വിഷാദവുമാണ് മുഖത്ത്. ഒരു ദിവസം കെ.സി. ശ്രീധറിനെ വിളിച്ച് സ്വകാര്യമായി ചോദിച്ചു: " എന്തിനാ ശ്രീധറെ ഈ മൗനം". " എന്ന് അപ്പോഴാണ് അറിയുന്നത് പ്രേമനൈരാശ്യമാണ് കാരണമെന്ന്. തുടർന്ന് കെ.സിയുടെ ഉപദേശപ്രകാരം ശ്രീധർ കൂടുതൽ സജീവമായി രാഷ്ട്രീയത്തിൽ പ്രവർത്തിച്ചു തുടങ്ങി.

**തിരുവനന്തപുരം ജില്ലയിലെ ആദ്യത്തെ കമ്മ്യൂണിസ്റ്റുകാരിലൊരാളായിരുന്നു കാട്ടായിക്കോണം ശ്രീധർ. എം.എൽ.എ അല്ലാത്തപ്പോഴും ജനങ്ങൾക്ക് അദ്ദേഹം എം.എൽ.എ ആയിരുന്നു. ഈ പ്രസ്ഥാന നായകന്റെ പേരിൽ അദ്ദേഹത്തിന്റെ രണ്ടാം ചരമവാർഷികത്തോടനുബന്ധിച്ച് ഉൽഘാടനം ചെയ്യപ്പെട്ട സ്മാരകമന്ദിരമായിരിക്കും ഇനി തിരുവനന്തപുരം ജില്ലയിലെ സി.പി.എമ്മിന്റെ ആസ്ഥാനം.**

വളരെച്ചുരുങ്ങിയ കാലം കൊണ്ടു തന്നെ മികച്ച ഒരു പാർട്ടി പ്രവർത്തകൻ എന്ന ഖ്യാതി സമ്പാദിക്കുവാൻ ശ്രീധറിന് കഴിഞ്ഞു. അന്ന് തിരുവനന്തപുരം ജില്ലയിൽ ബാലരാമപുരത്തും. ചെറുവയ്ക്കലും മാത്രമാണ് കമ്മ്യൂണിസ്റ്റ് പാർട്ടി ഉണ്ടായിരുന്നത്. ചെറുവയ്ക്കലിൽ പാർട്ടി പരിപാടികൾ സംഘടിപ്പിച്ചിരുന്നത് ശ്രീധറായിരുന്നു. ഇന്നത്തെപ്പോലെ യാത്രാ സൗകര്യങ്ങൾ ഒന്നുമില്ലാതിരുന്ന അക്കാലത്ത് നടന്നാണ് മിക്കവാറും എല്ലാപേരും പാർട്ടി പ്രവർത്തനങ്ങൾ നടത്തിയിരുന്നത്. അത്യാവശ്യം സൈക്കിൾ ഉപയോഗിച്ചിരുന്നു. ശ്രീധറിന് സൈക്കിളോടിക്കാനറിഞ്ഞു കൂടാ.. അതുകൊണ്ട് ആരു സൈക്കിളിൽ വന്നാലും. പരിചയമുണ്ടെങ്കിലും ഇല്ലെങ്കിലും അതിൽ ചാടിക്കയറുക ശ്രീധറിന്റെ സ്വഭാവമായിരുന്നു. പല പ്രാവശ്യം സൈക്കിളിൽ നിന്നു വീണു പരിക്കുപറ്റിയിട്ടുണ്ട്.

ശ്രീധറിന്റെ പ്രവർത്തനഫലമായി കാട്ടായിക്കോണത്തും പാർട്ടിഘടകം സംഘടിപ്പിക്കാൻ കഴിഞ്ഞു. കർഷകസംഘത്തിന്റെ യൂണിറ്റാണ് ആദ്യം കാട്ടായിക്കോണത്ത് തുടങ്ങിയത്. പിന്നീട് കർഷകേതര തൊഴിലാളികളെയും സംഘടിപ്പിച്ചു. പാർട്ടി വിപുലപ്പെടുത്തി.

പട്ടിണി മാർച്ചാണെന്നു തോന്നുന്നു ശ്രീധർ സംഘടിപ്പിച്ച ആദ്യത്തെ പ്രക്ഷോഭണം. ബാലരാമപുരം. ചെറുവയ്ക്കൽ. കാട്ടായിക്കോണം തുടങ്ങിയ പ്രദേശങ്ങളിൽ നിന്ന് ഒഴിഞ്ഞ വട്ടികളുമായി സ്ത്രീകളെ സംഘടിപ്പിച്ച് സെക്രട്ടറിയേറ്റിലേക്ക് മാർച്ചു നടത്തി. ഇന്നത്തെപ്പോലെ പൊതുവിതരണ സമ്പ്രദായം ഇല്ലാതിരുന്ന അക്കാലത്ത് ചിറ്റ് സമ്പ്രദായമായിരുന്നു. റേഷൻ കടക്കാർക്ക് ഇഷ്ടമുള്ള ആൾക്കാർക്ക് ഇഷ്ടം പോലെ അരിയും മറ്റ് ആവശ്യസാധനങ്ങളും വിതരണം ചെയ്യാമെന്നതാണ് ചിറ്റു സമ്പ്രദായത്തിന്റെ പ്രശ്നം. യുദ്ധകാലമായിരുന്നതിനാൽ അരിയും മറ്റും കിട്ടാനില്ലാത്ത അവസ്ഥയായിരുന്നു. മാത്രമല്ല കരിഞ്ചന്തയും പൂഴ്ത്തിവയ്പ്പും ധാരാളമുണ്ടായിരുന്നു. ഇതൊന്നും കൂടാതെയാണ് നെയ്ത്തുകാരുടെ പ്രശ്നമുദിച്ചത്. അവർക്ക് നൂലു കിട്ടാതായി. അങ്ങനെ എല്ലാ അർത്ഥത്തിലും ശ്രീധർ നയിച്ച പട്ടിണിജാഥ രാഷ്ട്രീയരംഗത്ത് കോളിളക്കമുണ്ടാക്കി.

ഞാനും ശ്രീധറുമായുള്ള സൗഹൃദം ബലപ്പെടുന്നത് ചെറുവയ്ക്കൽ വച്ചുണ്ടായ ഒരു സംഭവത്തെ തുടർന്നാണ്. അന്ന് ഒരു പാർട്ടി ക്ലാസിൽ വച്ച് എന്റെ സഹപ്രവർത്തകനായിരുന്ന കൊളത്തുങ്കൽ പോത്തനുമായി ചെറിയൊരു വാഗ്വാദം നടന്നു. സിദ്ധാന്തതലത്തിലായിരുന്നു വാഗ്വാദം. പോത്തൻ എന്നെ ട്രോസ്കിയിസ്റ്റ് എന്നു വിളിച്ചു. ഇതെന്നെ മാനസികമായി ഒരുപാട് സ്പർശിച്ചു. എന്റെ നിലപാട് മനസ്സിലാക്കിയ ഒരാൾ ശ്രീധർ മാത്രമായിരുന്നു. ശ്രീധർ എന്നെ ആശ്വസിപ്പിച്ച് കാട്ടായിക്കോണത്തു കൊണ്ടുപോയി. അന്നാണ് ഞാൻ ആദ്യമായി കാട്ടായിക്കോണത്തു പോകുന്നത്. കോഴിയിറച്ചിയും കൂട്ടി അത്താഴം കഴിഞ്ഞ് ഞങ്ങൾ ഒരുപാടു നേരം സംസാരിച്ച് ഇരുന്നു.

രണ്ടു പ്രാവശ്യമാണ് ഞങ്ങൾ ഒരുമിച്ച് ഒളിവിൽ താമസിച്ചിരുന്നത്. കല്ക്കട്ട തീസിസിന്റെ കാലത്തും, പുന്നപ്ര വയലാർ സമരകാലത്തും. ഇതിൽ ഒരു പ്രാവശ്യം ശ്രീധറിനെയും ശ്രീധറിന്റെ അടുത്ത സുഹൃത്ത് സദാനന്ദനെയും പൊലീസ് പിടികൂടി. അത് 1951-ലോ മറ്റോ ആണ്. ഒളിവുകാലത്ത് ഞങ്ങൾക്ക് മറക്കാനാവാത്ത ധാരാളം സംഭവങ്ങളുണ്ട്. അതിലൊന്ന് മടവൂർപ്പാറയാണ്. ഒരു ബുദ്ധക്ഷേത്രവുമായി സമുദ്രനിരപ്പിൽ നിന്നും വളരെ ഉയർന്നു നില്ക്കുന്ന ഈ പാറയുടെ മുകളിലെത്തുക പൊലീസിനെ സംബന്ധിച്ചിടത്തോളം ദുഷ്ക്കരമായിരുന്നു. പാറയ്ക്കു ചുറ്റും ധാരാളം വളർത്തു നായ്ക്കളുമുണ്ടായിരുന്നു. പൊലീസെത്തിയാൽ നായ്ക്കൾ കുരച്ച് അത് ഞങ്ങളെ അറിയിക്കുമായിരുന്നു. അപൂർവ്വം പ്രാവശ്യം മാത്രമേ ഇങ്ങനെ സംഭവിച്ചിട്ടുള്ളൂ. ഒളിവു ജീവിതമാണെങ്കിലും ഈ പാറയുടെ മുകളിൽ നിന്നുള്ള ദൃശ്യങ്ങൾ അത്യന്തം ചേതോഹരമായിരുന്നു. പ്രത്യേകിച്ചും വൈകുന്നേരങ്ങളിൽ.



കാട്ടായിക്കോണം വി.ശ്രീധർ

ശ്രീധരന്റെ ബന്ധു വീടുകളിലായിരുന്നു ഞങ്ങൾക്ക് ഭക്ഷണം. ദാമോദരന്റെ ഹോട്ടലും. മഹാദേവ പണിക്കരുടെ അലക്കുകമ്പനിയുമെല്ലാം

(ശേഷം 66-ാം പേജിൽ)



ഡോ. കെ. ശ്രീരംഗനാഥൻ

# സൈലന്റ്‌വാലിക്കു വീണ്ടും മരണവാറണ്ട്



അതെ. സൈലന്റ്‌വാലി വീണ്ടും വധഭീഷണിയിൽ. ഓർമ്മയില്ലേ? എഴുപതുകളുടെ അവസാനത്തിൽ കേരളത്തിലെ പ്രകൃതിസ്നേഹികളും പരിസ്ഥിതി പ്രവർത്തകരും ബുദ്ധിജീവികളും ചേർന്നു നടത്തിയ പോരാട്ടത്തിൽ മരണം മാറിപ്പോയ സൈലന്റ്‌വാലിയെ? ഏതാനും സിംഹവാലൻ കുരങ്ങന്മാർക്കുവേണ്ടി കപടബുദ്ധിജീവികൾ വികസനത്തെ തുരങ്കം വയ്ക്കുന്നു. സി.ഐ.ഏ ഏജന്റന്മാരായ പരിസ്ഥിതി പ്രവർത്തകർ മലബാറിന്റെ വികസനത്തെ മുരടിപ്പിക്കുന്നു, തുടങ്ങി എന്തെല്ലാം ആരോപണങ്ങൾ! ഒടുവിൽ അന്നത്തെ പ്രധാനമന്ത്രി ശ്രീമതി ഇന്ദിരാഗാന്ധി നേരിട്ടിടപെട്ട് സൈലന്റ്‌വാലിയെ രക്ഷിക്കുകയാണുണ്ടായത്.

എന്തിന് ഇപ്പോഴിത് ഓർക്കുന്നു എന്നു ചോദിച്ചേക്കാം. പറയാം. ഈ അടുത്തകാലത്ത് ഒരു പ്രമുഖ ട്രേഡ് യൂണിയൻ നേതാവിന്റേതായി ഒരു പ്രസ്താവന പത്രങ്ങളിൽ വായിക്കാനിടയായി. കേരളം നേരിടുന്ന രൂക്ഷമായ വൈദ്യുതി ക്ഷാമത്തിന് പരിഹാരം കണ്ടെത്താനായി അടിയന്തിരമായി സൈലന്റ്‌വാലി പദ്ധതിയുടെ പ്രൊപ്പോസൽ കേന്ദ്ര ഗവൺമെന്റിനു സമർപ്പിക്കണം പോൽ. മാത്രമല്ല മറ്റു പല കോണുകളിൽ നിന്നും ഇതേരീതിയിലുള്ള ആവശ്യം ഉയർന്നു വരുന്നുണ്ട്. ഒരഭിപ്രായം അല്പം കടന്ന രീതിയിലാണ്. കേരളത്തിലെ ഇന്നത്തെ രൂക്ഷമായ വൈദ്യുതക്ഷാമത്തിന് കേരളത്തിലെ ജനങ്ങളോട് പരിസ്ഥിതി പ്രവർത്തകർ മാപ്പുപറയണം പോലും. അന്നു സൈലന്റ്‌വാലി പദ്ധതി നടപ്പാവുകയും വൈദ്യുതോല്പാദനം ആരംഭിക്കുകയും ചെയ്തിരുന്നെങ്കിൽ ഇന്നു കേരളത്തിൽ വൈദ്യുതി ക്ഷാമമുണ്ടാകില്ലായിരുന്നു എന്നാണ് ആ അഭിപ്രായത്തിലെ വ്യംഗ്യം. ഈ സാഹചര്യത്തിൽ അല്പം ചില കാര്യങ്ങൾ പരിശോധിക്കേണ്ടിയിരിക്കുന്നു.

കേരളത്തിലെ വൈദ്യുതിയുടെ ആവശ്യം 7990 മി. യൂണിറ്റാണ്. അതേസമയം ഇവിടെ ഉല്പാദിപ്പിക്കപ്പെടുന്നത് 7836 മി. യൂണിറ്റു മാത്രവും. ഏകദേശം 154 മീ. യൂണിറ്റ് വൈദ്യുതിയുടെ കുറവ് ഇവിടെയുണ്ട്. ഇത് ഇനിയും കൂടിക്കൊണ്ടേയിരിക്കും. ഏകദേശം 10 ശതമാനം നിരക്കിൽ കേരളത്തിലെ വൈദ്യുതാവശ്യം വർഷം തോറും വർദ്ധിച്ചുവരുകയാണ്. അതായത് കഴിഞ്ഞ 20 വർഷമായി വൈദ്യുതിയിലുണ്ടായിരിക്കുന്നത് 200 ശതമാനം ഡിമാന്റുവർദ്ധനവാണ്. എന്നാൽ ഇക്കാലയളവിൽ നമുക്ക് ആകെ ഉല്പാദനം ആരംഭിക്കാൻ കഴിഞ്ഞത് രണ്ടു ജലവൈദ്യുത പദ്ധതികൾ മാത്രവും. അതും

**കേരളത്തിലെ വൈദ്യുതിയുടെ ആവശ്യം 7990 മി. യൂണിറ്റാണ്. അതേസമയം ഇവിടെ ഉല്പാദിപ്പിക്കപ്പെടുന്നത് 7836 മി. യൂണിറ്റു മാത്രവും. ഏകദേശം 154 മീ. യൂണിറ്റ് വൈദ്യുതിയുടെ കുറവ് ഇവിടെയുണ്ട്. ഇത് ഇനിയും കൂടിക്കൊണ്ടേയിരിക്കും. ഏകദേശം 10 ശതമാനം നിരക്കിൽ കേരളത്തിലെ വൈദ്യുതാവശ്യം വർഷം തോറും വർദ്ധിച്ചുവരുകയാണ്.**

ഭാഗികമായി. അതായത് 6 ശതമാനം വർദ്ധനവാണ് വൈദ്യുതോല്പാദനത്തിൽ നമുക്കുണ്ടായത്. ഇതിൽ നിന്നുതന്നെ കേരളത്തിലെ വൈദ്യുതോല്പാദനരംഗത്തെ കെടുകാര്യസ്ഥത വ്യക്തമാണല്ലോ. കുറെക്കൂടി വ്യക്തമായി പറഞ്ഞാൽ കേരളത്തിൽ എനർജി പ്ലാനിംഗ് ഇല്ല. നമ്മെ സംബന്ധിച്ചിടത്തോളം കേരള സ്റ്റേറ്റ് ഇലക്ട്രി സിറ്റി ബോർഡ് എന്ന ഏജൻസിയാണ് എല്ലാമെല്ലാം. അവരുടെ അഭിപ്രായം ആധികാരികവും അന്തിമവും. എന്തുമാത്രം വൈദ്യുതി കേരളത്തിൽ വരുംകാലങ്ങളിൽ ആവശ്യമുണ്ടാകുമെന്നും അത് എങ്ങനെ നൽകാമെന്നതിനെ കുറിച്ചും വൈദ്യുതിബോർഡ് തികഞ്ഞ അജ്ഞതയിലാണുതാനും. ഭരണാധികാരികളെ സംബന്ധിച്ചിടത്തോളം ഇക്കാര്യത്തിൽ വൈദ്യുതിബോർഡ് നൽകുന്ന വിവരങ്ങളല്ലാതെ മറ്റൊന്നും തന്നെ അറിവില്ലതാനും. ഇവിടെയാണ് കേരളത്തിലെ ജനങ്ങളുടെ ദുരന്തമാരംഭിക്കുന്നത്.

1957-ൽ കേരള സംസ്ഥാന വൈദ്യുതിബോർഡ് രൂപീകരിക്കുമ്പോൾ നമുക്കുണ്ടായിരുന്നത് മൂന്നു പ്രധാന ജലവൈദ്യുത പദ്ധതികളായിരുന്നു. ഇതിന് നാം സർ. സി.പിയെ നന്ദിയോടെ ഓർക്കേണ്ടതുണ്ട്. അതിനുശേഷം നിരവധി പദ്ധതികളുടെ പണി ആരംഭിക്കുകയും ചിലതൊക്കെ കമ്മീഷൻ ചെയ്യുകയുമുണ്ടായി. 1976-ൽ ഇടുക്കി പദ്ധതി പൂർത്തിയാവുകയും വൈദ്യുതോല്പാദനം ആരംഭിക്കുകയും ചെയ്തോടെ കേരളത്തിലെ വൈദ്യുതി പ്രശ്നം തീർന്നുവെന്ന് ആരൊക്കെയോ ധരിക്കുകയും പ്രചരിപ്പിക്കുകയും ചെയ്തു. യാഥാർത്ഥ്യത്തിൽ നിന്നുള്ള ഒളിച്ചോട്ടമായിരുന്നു അത്. വരും കാലങ്ങളിലെ കേരളത്തിലെ വൈദ്യുതാവശ്യത്തെപ്പറ്റി അല്പമെങ്കിലും ധാരണയുണ്ടായിരുന്നെങ്കിൽ ഇത്തരമൊരു മണ്ടൻ അഭിപ്രായം രൂപീകരിക്കപ്പെടുമായിരുന്നില്ല. അതു കഴിഞ്ഞുള്ള വർഷങ്ങളിൽ നമ്മൾ ഒരു തരം ഹാങ്ങ് ഓവറിലായിരുന്നുവെന്നു പറയാം. നിരവധി പദ്ധതികൾ ആരംഭിച്ചു. ഭരണാധികാരികളുടെയും വൈദ്യുതി ബോർഡിന്റെയും അവകാശവാദങ്ങൾ അന്ധമായി കേരളീയർ വിശ്വസിച്ചു. ഫലത്തിൽ മറ്റെന്തൊക്കെയോ നിക്ഷിപ്ത താത്പര്യങ്ങളുടെ കേളികൊട്ടായിരുന്നു അതെന്ന് വൈകി മാത്രമേ നമുക്കു മനസ്സിലാക്കാൻ കഴിഞ്ഞുള്ളൂ.

1986-87ലെ സംസ്ഥാന വൈദ്യുത ബോർഡിന്റെ വാർഷിക കണക്കുപ്രകാരം 10 ജലവൈദ്യുത പദ്ധതികളിൽ നിന്നും ഏകദേം 46,416 ദശലക്ഷം കി. വ. അ. വൈദ്യുതിയുടെ ഉല്പാദനമുണ്ടായിരുന്നു. 1996-ൽ പദ്ധതികളുടെ എണ്ണം 12 ആയി. അതായത് പത്തു വർഷംകൊണ്ട് കേവലം രണ്ടു പദ്ധതികൾ കൂടി ഞരങ്ങിയും മൂളിയും ഉല്പാദനമാരംഭിച്ചുവെന്നു പറയാം. വെറും 390 ദശ ലക്ഷം യൂണിറ്റുമാത്രമാണ് അവയുടെ ഉല്പാദനം. ഇത്രയും അധിക വൈദ്യുതിക്കുവേണ്ടി നാം മുടക്കേണ്ടിവന്ന തുകയുടെ കാര്യം കൂടി ഇവിടെ അറിയേണ്ടിയിരിക്കുന്നു. 1981-ൽ നിലവിലുള്ള കല്ലട ജലസേചനപദ്ധതിയുടെ അനുബന്ധമായി 12 കോടിരൂപയുടെ എസ്റ്റിമേറ്റിൽ ആരംഭിച്ച വൈദ്യുതനിലയം 1994-ൽ 18 കോടി രൂപ ചിലവിലാണ് പണിപൂർത്തിയായത്. ഏകദേശം 60 ശതമാനം വർദ്ധനവ്. അതായത് കേവലം 7.5 മെഗാവാട്ട് വൈദ്യുതിക്കുവേണ്ടി നാം മുടക്കിയ തുക 18 കോടിരൂപ. ഇനിയും പണിതീർന്നിട്ടില്ലെന്നു കൂടി ഓർക്കണം. ഇതുകൂടാതെ വേറെയും വൈദ്യുത പദ്ധതികളുടെ പണി നടന്നു കൊണ്ടിരിക്കുകയാണ്. 1994-ലെ സംസ്ഥാന പ്ലാനിംഗ് ബോർഡിന്റെ കണക്കുപ്രകാരം പതിനഞ്ചു വലിയ ജലവൈദ്യുത പദ്ധതികളുടെ പണിനടന്നു വരികയാണ്. താഴെ കൊടുത്തിരിക്കുന്ന പട്ടിക നോക്കുക. (പട്ടിക-1) (ഇതിൽ കമ്മീഷൻ ചെയ്യാവുന്ന

വർഷം പ്രത്യേകം ശ്രദ്ധിക്കുക. ഇവയിൽ പലതും 1985-86 കളിൽ കമ്മീഷൻ ചെയ്യുമെന്ന് മുമ്പ് ബോർഡ് പറഞ്ഞിട്ടുള്ളതാണ്.)

മുകളിൽ കൊടുത്തിരിക്കുന്ന പട്ടികയിൽ കക്കാടു പദ്ധതിക്കു മാത്രമുണ്ടായിരിക്കുന്ന വർദ്ധനവ് ഏകദേശം 488% ആണ്. വൈദ്യുതി ബോർഡിന്റെ കണക്കനുസരിച്ച് ഈവർഷം ഉല്പാദനം ആരംഭിക്കേണ്ടതാണ്. ലോവർ പെരിയാർ, കുറ്റ്യാടി എന്നീ പദ്ധതികളുടെ വർദ്ധനവ് 208% വീതമാണ്. ഇതു രണ്ടും ഈ വർഷം തന്നെ ഉല്പാദനമാരംഭിക്കും എന്നവകാശപ്പെട്ടിരുന്ന പദ്ധതികളാണ്. മറ്റ് ഏഴു പദ്ധതികൾക്കുമുള്ള വർദ്ധനവ് 100% നു പുറത്താണ്. ഏതാണ്ട് മിക്ക പദ്ധതികളും ഈ വർഷം തന്നെ കമ്മീഷൻ ചെയ്യാനാകുമെന്നാണ് ബോർഡിന്റെ പ്രതീക്ഷയും. എന്നാൽ എന്ന് അവയൊക്കെ വൈദ്യുതോല്പാദനമാരംഭിക്കുമെന്ന് കണ്ടറിയേണ്ടിയിരിക്കുന്നു. 20 വർഷം കൊണ്ട് പണിഞ്ഞിട്ടും പണിതീരാത്ത കക്കാട് പദ്ധതി ഈ വർഷം പണിതീർത്ത് നമുക്ക് വൈദ്യുതി എടുക്കാനാകുമെന്ന് പറയുന്നതിലെ ഭോഷ്ക് ഊഹിക്കാവുന്നതേയുള്ളൂ. ഫലത്തിൽ കേരളത്തിലെ ഊർജ്ജപ്രതിസന്ധി പരിഹരിക്കാൻ വൈദ്യുതി ബോർഡിന്റെ ഉറപ്പും പ്രതീക്ഷിച്ചിരുന്നാൽ അത് കുറുപ്പിന്റെ ഉറപ്പാകുകയേയുള്ളൂ.

**കേരളത്തിൽ എനർജി പ്ലാനിംഗ് ഇല്ല. നമ്മെ സംബന്ധിച്ചിടത്തോളം കേരള സ്റ്റേറ്റ് ഇലക്ട്രി സിറ്റി ബോർഡ് എന്ന ഏജൻസിയാണ്· എല്ലാമെല്ലാം. അവരുടെ അഭിപ്രായം ആധികാരികവും അന്തിമവും.**

ഇവിടെ ഉയരുന്ന കാതലായൊരു പ്രശ്നമുണ്ട്. 1980 കളുടെ തുടക്കത്തിൽത്തന്നെ കേരളത്തിലെ വർദ്ധിച്ചുവരുന്ന വൈദ്യുതാവശ്യത്തെക്കുറിച്ച് ചർച്ചകൾ നടന്നിരുന്നു. വരും വർഷങ്ങളിൽ ഉണ്ടായേക്കാവുന്ന വൈദ്യുതകമ്മിയെക്കുറിച്ച് ഏകദേശധാരണബന്ധപ്പെട്ടവരിൽ ഉണ്ടായിരുന്നു. വൈദ്യുതോല്പാദനത്തിനായി ഏതൊക്കെ സ്രോതസ്സുകൾ കണ്ടെത്താനാകുമെന്നും ഗൗരവമായ ചർച്ചയും പഠനങ്ങളും നടക്കുകയുണ്ടായി. ജലവൈദ്യുത പദ്ധതികൾ മാത്രമല്ല മറ്റുപാരമ്പര്യേതരമാർഗ്ഗങ്ങളും വൈദ്യുതോല്പാദനത്തിനായി ഉപയോഗിക്കപ്പെടണമെന്നും തീരുമാനങ്ങളായി. കാറ്റിൽ നിന്നും തിരമാലയിൽ നിന്നും വൈദ്യുതി ഉല്പാദിപ്പിക്കുന്നതിനായി വിവിധ പ്രോജക്ടുകളും രൂപം കൊള്ളുകയുണ്ടായി. എന്നിട്ടുമെന്തേ സംസ്ഥാന വൈദ്യുതി ബോർഡിനു ജലവൈദ്യുത പദ്ധതികളിൽ മാത്രം ഇത്രം 'കമ്പം'? ഇവിടെയാണ് സംസ്ഥാന വൈദ്യുതിബോർഡിന്റെ ആത്മാർത്ഥതയിൽ നമുക്കു സംശയം തോന്നുന്നത്. 'ക്ഷീരമുള്ളൊരകിടിൻ ചുവട്ടിലും ചോരതന്നെ കൊതുകിനു കൗതുകം'' എന്നതുപോലെ എവിടെയെങ്കിലും അല്പം വെള്ളവും വനവും കണ്ടുകഴിഞ്ഞാലുടൻ അതുവെട്ടിത്തെളിച്ച് ഒരു അണക്കെട്ടുണ്ടാക്കിയില്ലെങ്കിൽ വൈദ്യുതിബോർഡിനു തൃപ്തിവരത്തില്ലയെന്ന നിലപാടിനു പിന്നിൽ മറ്റെന്തൊക്കെയോമണക്കുന്നുവെന്നു പറഞ്ഞാൽ അതു കുറ്റമാകില്ലല്ലോ. ഉദാഹരണത്തിന് 1980നു ശേഷം കേരളത്തിലാരംഭിച്ച 15 വൻകിട ജലവൈദ്യുത പദ്ധതികളും വൻതോതിൽ വനനശീകരണം നടത്തിത്തന്നെയാണ് സ്ഥാപിക്കപ്പെട്ടിട്ടുള്ളത്. മറ്റു സ്രോതസ്സുകളെപ്പറ്റി ഒരു കേവലപഠനം നടത്താൻ പോലും വൈദ്യുതബോർഡു മിനക്കെട്ടിട്ടില്ല. പ്രകൃതിയുടെ സന്തുലിതാവസ്ഥയ്ക്കുമാരകമായ പ്രഹരമേല്പിച്ചു കൊണ്ടുപോലും ഇത്തരം പദ്ധതികൾ നടപ്പിലാക്കുന്നതിന്റെ പിന്നിലുള്ള ഉത്സാഹരഹസ്യം ഇന്ന് ഏറെക്കുറെ അങ്ങാടിപ്പാട്ടാണ്. ഇടമലയാർ പദ്ധതിയെ ഒരു ഉദാഹരണമായിട്ടെടുത്താൽ ഇന്ന് വിവിധ കോടതികൾക്കു മുമ്പിൽ കൈയും കെട്ടിനില്ക്കുന്ന വമ്പൻമാരുടെ നീണ്ട നിരമുൻപു സൂചിപ്പിച്ച ഉത്സാഹത്തിന്റെ രഹസ്യം വെളിപ്പെടുത്തുന്നു. വനപ്രദേശങ്ങളിൽ തുടങ്ങിയ മിക്കപദ്ധതികളുടെയും മറവിൽ കോടിക്കണക്കിനു രൂപയുടെ വെട്ടിപ്പും അതിഭീമമായ തോതിലുള്ള വനനശീകരണവും നടന്നിട്ടുണ്ട്. ഫലത്തിൽ സംസ്ഥാന വൈദ്യുതിബോർഡിന്റെ വൈദ്യുതോല്പാദന കാര്യത്തിലുള്ള ശുഷ്കാന്തി കേവലം തൻകാര്യം കാണലാണെന്നു പറഞ്ഞാൽ ആർക്കെങ്കിലും അതു നിഷേധിക്കാനാകുമോ? സൈലന്റ്വാലി പദ്ധതി നടപ്പാക്കാത്തതിലുള്ള ഉൽക്കണ്ഠ ഇതിന്റെ വെളിച്ചത്തിൽ വേണം മനസ്സിലാക്കുവാൻ.

പാരമ്പര്യേതര സ്രോതസ്സുകളിൽ മുഖ്യമായ കാറ്റിൽ നിന്നും വൻതോതിൽ വൈദ്യുതിയുല്പാദിപ്പിക്കാൻ കഴിയുമെന്ന് മുമ്പുതന്നെ പലപഠനങ്ങളും തെളിയിച്ചിട്ടുണ്ട്. ജലവൈദ്യുത പദ്ധതിയെ അപേക്ഷിച്ച് ചെലവും ആവർത്തനച്ചെലവും കുറവാണുതാനും. കേരളത്തിൽ ഇതിന് അനന്തമായ സാധ്യതകളാണുള്ളത്. തൊട്ടയൽ സംസ്ഥാനമായ തമിഴ്നാട്ടിൽ ഇക്കാര്യത്തിൽ ഒരു വിപ്ലവം തന്നെ നടക്കുകയാണ്. കേരളത്തിൽ പശ്ചിമഘട്ടത്തിലെ പല ഭാഗങ്ങളും കാറ്റിൽ നിന്നും വൈദ്യുതി ഉല്പാദിപ്പിക്കുന്നതിന് അനുയോജ്യമാണെന്ന് കണ്ടെത്തിയിട്ടുണ്ട്. സ്റ്റേറ്റ് പ്ലാനിംഗ് ബോർഡിന്റെ 1995-96 ലെ വാർഷിക പ്ലാൻ പ്രൊപ്പോസലിൽ 4.5 കോടിരൂപ ഇത്തരം പദ്ധതികളുടെ ഗവേഷണത്തിനായി വകയിരുത്തിയിട്ടുണ്ട്. 2 മെഗാവാട്ട് വൈദ്യുതി ഉല്പാദിപ്പിക്കുന്ന ഒരു കാറ്റാടിയന്ത്രം കൊട്ടത്തറയിൽ പരീക്ഷണാർത്ഥം സ്ഥാപിക്കുകയും ചെയ്തിട്ടുണ്ട്. എന്നിട്ടും ഇക്കാര്യത്തിൽ ഗൗരവമായൊരു സമീപനം വൈദ്യുതിബോർഡിന്റെ ഭാഗത്തുനിന്നും ഉണ്ടായിട്ടില്ല. ഇടുക്കി ജില്ലയിലെ രാമക്കൽമേട് തന്നെ ഉദാഹരണമായിട്ടെടുക്കാം. ജനുവരി. ഫെബ്രുവരി മാസങ്ങളൊഴികെ മറ്റെല്ലാ കാലത്തും ശരാശരി 60 കിലോമീറ്റർ വേഗതയിൽ കാറ്റുവീശുന്ന ഇവിടം കുറഞ്ഞ മുതൽ മുടക്കിൽ വൈദ്യുതി ഉല്പാദിപ്പിക്കാൻ തികച്ചും അനുയോജ്യമായൊരു പ്രദേശമാണ്. തമിഴ്നാട് അതിർത്തിയോടു ചേർന്നുകിടക്കുന്ന ഈ പ്രദേശത്ത് തമിഴ്നാട് ഗവൺമെന്റ് ഇത്തരമൊരു പ്രോജക്ട് സ്ഥാപിക്കുന്നതിനുള്ള പ്രാരംഭ പ്രവർത്തനമാരംഭിച്ചിട്ടുണ്ട്. വൈകിയാണെങ്കിലും മനസ്സില്ലാ മനസ്സോടെ വൈദ്യുതിബോർഡും കാറ്റിന്റെ ഗതി അളക്കാനുള്ള ഉപകരണം സ്ഥാപിച്ചിട്ടുണ്ട്. ഇതോടെ ഏതാണ്ട് ജോലി തീർന്ന മട്ടിലുമാണ്. ഇവിടെയാണ് ആദ്യം സൂചിപ്പിച്ച ഉദ്ദേശ ശുദ്ധിയെപ്പറ്റി സംശയമുണ്ടാകുന്നത്. കുറഞ്ഞ മുതൽ മുടക്കിൽ വൈദ്യുതി ഉല്പാദിപ്പിക്കാവുന്ന സ്രോതസ്സുകൾ വികസിപ്പിച്ചെടുക്കുന്നതിൽ എന്തുകൊണ്ട് സംസ്ഥാന വൈദ്യുതിബോർഡ് വിമുഖത കാട്ടുന്നു. ഒരു വിൻഡ്ഫാമിൽ നിന്നും 2 മെഗാവാട്ട് കറണ്ട് അതും കുറഞ്ഞ മുതൽ മുടക്കിൽ ഉല്പാദിപ്പിക്കുകയെന്നത് എന്തായാലും അത്ര ചെറിയ കാര്യമല്ലല്ലോ. അതും രൂക്ഷമായ വൈദ്യുത പ്രതിസന്ധിയുള്ള കേരളത്തിൽ. അതല്ല കോടിക്കണക്കിനു രൂപ തുലച്ച് അവശേഷിക്കുന്ന ഹരിതവനങ്ങളും നശിപ്പിച്ചു വർഷങ്ങളോളം നീണ്ടുനില്ക്കുന്ന വൻകിട പദ്ധതികളിൽ നിന്നും വൈദ്യുതി ഉല്പാദിപ്പിച്ചാലെ നമ്മുടെ വൈദ്യുതക്ഷാമം തീരുകയുള്ളു എന്നുണ്ടോ? ശരിയാണ് എസ്റ്റിമേറ്റിന്റെ അനേകമടങ്ങ് വർദ്ധിച്ച് പല പോക്കറ്റുകളിലും അതിന്റെ വിഹിതമെത്തി 'അത്യുത്സാഹപൂർവ്വം' നടത്തപ്പെടുന്ന പദ്ധതിയുടെ ചൂടുംചൂരുമെങ്ങിനെനക്കാപിച്ച വൈദ്യുതോല്പാദന പദ്ധതികളിൽ നിന്നും കിട്ടും?

ശരി വേണ്ട. വൈദ്യുതിബോർഡിനു താത്പര്യമില്ലെങ്കിൽ ഈ രംഗത്തേക്കു കടന്നുവരാൻ തയ്യാറുള്ള സ്വകാര്യമേഖലയെ അതിനനുവദിച്ചുകൂടെ? പത്തനംതിട്ടയിലെ മണിയാർ മിനി വൈദ്യുതോല്പാദന യൂണിറ്റ് യൂണിവേഴ്സൽ കാർബോറാണ്ടം ലി. വളരെ ഭംഗിയായി പ്രവർത്തിച്ച് വൈദ്യുതി ഉണ്ടാക്കുന്നത് ഏറ്റവും പുതിയ ഉദാഹരണമാണ്. സ്വകാര്യ പങ്കാളിത്തത്തോടെ വൈദ്യുതി ഉല്പാദിപ്പിക്കാവുന്ന 20 സ്ഥലങ്ങൾ ബോർഡ് നോട്ടിഫൈ ചെയ്തെങ്കിലും നടപടി ഒരിഞ്ചുപോലും മുന്നോട്ടു പോയിട്ടില്ല. തിന്നുകയുമില്ല തിന്നാൻ സമ്മതിക്കുകയുമില്ല എന്ന നയം സംസ്ഥാന വൈദ്യുതി ബോർഡ് അനുവർത്തിക്കുന്നതുതന്നെയാണ് നമ്മുടെ ഊർജ്ജപ്രതിസന്ധിയുടെ ഒരു മുഖ്യകാരണം. എനർജി പ്ലാനിംഗിനെപ്പറ്റി സാമാന്യവിവരം പോലുമില്ലാത്ത ട്രേഡ് യൂണിയൻ നേതാക്കളും നമുക്കെന്തുതരമാകും എന്നു ചിന്തിക്കുന്ന ഭരണാധികാരികളും സർവ്വതും വിഴുങ്ങാൻ തയ്യാറായി നി



പട്ടിക - 1

അവലംബം: ഇക്കണോമിക് റിവ്യൂ 1994. പേജ് 562.

| ക്രമ നമ്പർ | പദ്ധതിയുടെ പേര് | ആരംഭിച്ച വർഷം | ഒറിജനൽ എസ്റ്റിമേറ്റ് | പുതുക്കിയ എസ്റ്റിമേറ്റ് | 3-94 വരെയുള്ള ചെലവ് | കമ്മീഷൻ ചെയ്യാവുന്ന വർഷം | ചെലവ് വർദ്ധന ശതമാനം | കിട്ടാവുന്ന വൈദ്യുതി |
|---|---|---|---|---|---|---|---|---|
| 1 | 2 | 3 | 4 | 5 | 6 | 7 | 8 | 9 |
| 1 | കക്കാട് | 1976* | 1860 ലക്ഷം | 10935 ലക്ഷം | 8185 ലക്ഷം | 1995-96 | 488 | 262 ദശലക്ഷം. യൂ |
| 2 | കല്ലട | 1981* | 1180 | 1802 | 1567 | 1993-94 | 53 | 53 |
| 3 | ലോവർ പെരിയാർ | 1983* | 8843 | 27300 | 15167 | 1995-96 | 208 | 493 |
| 4. | മലമ്പുഴ | 1987 | 295 | 486 | 352 | 1994-95 | 64 | 5.6 |
| 5. | മാട്ടുപെട്ടി | 1987 | 292 | 453 | 386 | 1995-96 | 55 | 6.4 |
| 6. | പേപ്പാറ | 1987 | 393 | 580 | 376 | 1994-95 | 47 | 11.5 |
| 7. | മലങ്കര | 1987 | 780 | 1665 | 90 | 1996-97 | 113 | 36 |
| 8. | പൂയംകുട്ടി-1 | 1985* | 25,000 | 59,000 | 533 | 2003-2004 | 136 | 645 |
| 9. | അഴുത | 1988 | 370 | 784 | 479 | 1995-96 | 111 | 57 |
| 10. | കുറ്റിയാടി | 1989 | 214 | 660 | 591 | 1995-96 | 208 | 36.6 |
| 11. | വടക്കേപുഴ | 1989 | 131 | 160 | - | 1996-97 | 22 | |
| 12. | വഴിക്കടവ് | 1989 | 185 | 419 | - | 1996-97 | 126 | 24 |
| 13. | പെരിങ്ങൽകുത്ത് (ഇടതുകര) | 1989 | 902 | 2334 | 955 | 1996-97 | 158 | 38 |
| 14. | കുറ്റ്യാർ | 1992 | 214 | 496 | 171 | 1996-97 | 131 | 37 |
| 15. | കുറ്റിയാടി (എക്സ്റ്റൻഷൻ) | 1994 | 3073 | 3073 | -1996-97 | - | 38 | |

ല്ക്കുന്ന കരാറകാരും കൂടി ചേർന്നാൽ ഇന്നത്തെ നമ്മുടെ വൈദ്യുതരംഗത്തിന്റെ ചിത്രം പൂർത്തിയാകും. ഇവരെ മാത്രം വിശ്വസിച്ച് വൈദ്യുതക്ഷാമം പരിഹരിക്കാതിരുന്നാൽ ഹാ ! കഷ്ടം എന്നല്ലാതെ എന്തു പറയാൻ. കേരളത്തെ സംബന്ധിച്ചിടത്തോളം വൻകിട ജലവൈദ്യുത പദ്ധതികൾ ''ഫീസിബിളല്ല''. വർദ്ധിച്ചുകൊണ്ടിരിക്കുന്ന ഊർജ്ജാവശ്യം നിറവേറ്റാൻ ഈ പദ്ധതികൾ കൊണ്ടു മാത്രമാകില്ല. കാലവർഷത്തെ മാത്രം ആശ്രയിച്ചു നിലനില്ക്കുന്ന ഇത്തരം പദ്ധതികൾ ഒരു തരം ഭാഗ്യപരീക്ഷണമാണെന്നു പറയാം.

**വ്യക്തമായി പറഞ്ഞാൽ ഊർജ്ജ പ്രതിസന്ധി പരിഹരിക്കുന്നതിന് തുറന്ന ഒരു സമീപനം ആവിഷ്കരിക്കേണ്ടിയിരിക്കുന്നു. ഇന്നു നാമനുഭവിക്കുന്ന പ്രതിസന്ധി വരുംവർഷങ്ങളിൽ കൂടുതൽ രൂക്ഷമാകുകയേയുള്ളൂ. കൂടുതൽ വ്യവസായങ്ങൾ തുടങ്ങുന്നതു പോയിട്ട് ഉള്ള വ്യവസായങ്ങൾ പോലും വൈദ്യുതി ക്ഷാമത്താൽ അടച്ചുപൂട്ടപ്പെടും.**

മാത്രമല്ല മണ്ണൊലിപ്പെന്ന ഭീഷണിയും. 3 മുതൽ 5 ശതമാനം വരെ അണക്കെട്ടുകളുടെ സംഭരണശേഷി മണ്ണൊലിപ്പു മൂലം നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നുവെന്നു കണക്കാക്കപ്പെട്ടിട്ടുണ്ട്. ഇക്കഴിഞ്ഞ വർഷങ്ങളിൽ മഴക്കാലത്ത് നമ്മുടെ പല ഡാമുകളും തുറന്നുവിട്ടത് ഓർമ്മയുണ്ടല്ലോ. വെള്ളം അധികമായതുകൊണ്ടല്ല മറിച്ചു അവയുടെ സംഭരണശേഷിയിലുണ്ടായിട്ടുള്ള കുറവുകൊണ്ടുതന്നെയാണ് ഇതു ചെയ്യേണ്ടി വന്നിട്ടുള്ളത്. പ്രാരംഭമുടക്കുമുതലിന്റെ കാര്യമെടുത്താൽ പോലും ഒരു ഡാമിന്റെ നിർമ്മാണച്ചെലവും അതിൽ നിന്നുകിട്ടുന്ന പ്രയോജനവും സന്തുലിതപ്പെടുത്താനെങ്കിലും കഴിയുമോയെന്നു സംശയമാണ്. എസ്റ്റിമേറ്റിനേക്കാൾ പല മടങ്ങ് വർദ്ധിച്ചതാണ് അവയുടെ യഥാർത്ഥ നിർമ്മാണച്ചെലവ്. (ലോകത്ത് ഇതൊരു പക്ഷേ കേരളത്തിൽ മാത്രമായിരിക്കും) ഇതിനൊക്കെ പുറമേ പരിസ്ഥിതി പ്രശ്നവും.

വ്യക്തമായി പറഞ്ഞാൽ ഊർജ്ജ പ്രതിസന്ധി പരിഹരിക്കുന്നതിന് തുറന്ന ഒരു സമീപനം ആവിഷ്കരിക്കേണ്ടിയിരിക്കുന്നു. ഇന്നു നാമനുഭവിക്കുന്ന പ്രതിസന്ധി വരുംവർഷങ്ങളിൽ കൂടുതൽ രൂക്ഷമാകുകയേയുള്ളൂ. കൂടുതൽ വ്യവസായങ്ങൾ തുടങ്ങുന്നതു പോയിട്ട് ഉള്ള വ്യവസായങ്ങൾ പോലും വൈദ്യുതി ക്ഷാമത്താൽ അടച്ചുപൂട്ടപ്പെടും. തൊഴിലില്ലായ്മ രൂക്ഷമാകും. എന്തിനേറെ ഗാർഹികാവശ്യങ്ങൾക്കുപോലും വൈദ്യുതി തികയാത്ത അവസ്ഥ വന്നുചേരും. അപ്പോഴൊക്കെ പരിസ്ഥിതി പ്രവർത്തകരെ കുറ്റംപറഞ്ഞു കൈകഴുകാനാണ് വൈദ്യുതി ബോർഡിനു താത്പര്യമെങ്കിൽ ചിന്താശക്തി നശിച്ചിട്ടില്ലാത്ത ആളുകൾ ഉണർന്നു പ്രവർത്തിക്കേണ്ട സമയമായിരിക്കുന്നു. ഒരു സൈലന്റ്വാലി പദ്ധതി കൊണ്ടോ കരിയാർകുട്ടി പദ്ധതികൊണ്ടോ വർദ്ധിച്ചുവരുന്ന കേരളത്തിലെ വൈദ്യുതാവശ്യം മുഴുവൻ നിറവേറ്റപ്പെടുമായിരുന്നു എന്നു വീമ്പിളക്കുന്നത് തികഞ്ഞ അജ്ഞതകൊണ്ടാണ്. കൂടെ പരിസ്ഥിതി പ്രവർത്തകരെ പഴിചാരി സ്വന്തംവീഴ്ചകൾ മറച്ചുവെക്കാനുള്ള അടവും.

ഉല്പാദിപ്പിക്കപ്പെടുന്ന വൈദ്യുതിപോലും ചോർന്നുപോകാതെ വിതരണം ചെയ്യാൻ വൈദ്യുതിബോർഡിനു കഴിവില്ലെന്നു വർഷങ്ങളായി നാം കണ്ടുകഴിഞ്ഞതാണ്. പ്രസരണനഷ്ടം മറ്റേതു സംസ്ഥാനത്തെക്കാളും കൂടുതലാണ് കേരളത്തിൽ. 21ശതമാനം പ്രസരണനഷ്ടം അത്രസാരമുള്ളതല്ല എന്ന തരത്തിലുള്ള ബോർഡിന്റെ സമീപനം വിചിത്രമാണ്. അറുപഴഞ്ചനായിപ്പോയ വിതരണ ശൃംഖലയിൽ ഒരു പക്ഷേ ഇതുകുറഞ്ഞതോതിലുള്ള പ്രസരണനഷ്ടമായിരിക്കാം. ഇനിയൊരു പക്ഷേ പ്രസരണനഷ്ടം ഇത്രയും ഉയർന്നതോതിൽ നിലനിർത്തേണ്ടതും മറ്റു പല താത്പര്യങ്ങളും സംരക്ഷിക്കുന്നതിന് ആവശ്യമായിരിക്കാം.

മുമ്പു സൂചിപ്പിച്ചതുപോലെ സ്വകാര്യമേഖലയെ കൂടി സഹകരിപ്പിച്ചുകൊണ്ടുള്ള ഒരു തീവ്രയത്നപരിപാടികൊണ്ടു മാത്രമെ നമ്മുടെ ഊർജ്ജപ്രതിസന്ധി പരിഹരിക്കാനാകൂ. കിട്ടാവുന്നത്ര വൈദ്യുതി എല്ലാ സ്രോതസ്സുകളിൽ നിന്നും ഉല്പാദിപ്പിക്കേണ്ടിയിരിക്കുന്നു. ഇതെല്ലാം ചില പഴയ തറവാട്ടുകാരണവരെപ്പോലെ. സംസ്ഥാന വൈദ്യുതിബോർഡിന്റെ ചുമതലയിൽ തന്നെ വേണം എന്ന പിടിവാശി അരുത്. കാറ്റിൽ നിന്നോ. തിരമാലയിൽ നിന്നോ താപനിലയങ്ങൾ വഴിയോ കിട്ടാവുന്നത്ര വൈദ്യുതി ഉല്പാദിപ്പിക്കണം. പ്രകൃതിയെ നശിപ്പിച്ചുകൊണ്ടും അതിന്റെ താളം തെറ്റിച്ചുകൊണ്ടും മാത്രമേ വൈദ്യുതി ഉല്പാദിപ്പിക്കൂവെന്ന പിടിവാശി ഉപേക്ഷിക്കുകയും വേണം.



എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

## വിശ്വസാഹിത്യത്തിൽ നിന്ന്

സ്റ്റീവൻ ക്രേയ്നിന്റെ Maggie: A Girl of the Streets എന്ന കൊച്ചുനോവൽ അമേരിക്കൻ സാഹിത്യപഥത്തിലെ ഒരു നാഴികക്കല്ലാണ്. ന്യൂയോർക്ക് സിറ്റിയുടെ ഒരു ഭാഗത്താണ് കഥ നടക്കുന്നത്. മാഗിയുടെ അച്ഛനമ്മമാർ കുടിക്കുന്നവർ. അവളുടെ ഒരു സഹോദരൻ മാതാപിതാക്കളുടെ അവഗണനയാൽ മരിച്ചു. മറ്റൊരു സഹോദരൻ മദ്യപനായ ട്രക്ക് ഡ്രൈവർ. മാഗി ജോലിനോക്കുന്ന ഫാക്ടറിയിലെ ഒരു യുവാവ് അവളെ വശീകരിച്ചു. അതിനുശേഷം അയാൾ ആ പാവപ്പെട്ട പെണ്ണിനെ ഉപേക്ഷിച്ചു. നേരത്തെ അവളുടെ അച്ഛനമ്മമാർ മരിച്ചുപോയിരുന്നു. ഗത്യന്തരമില്ലാതെ മാഗി വേശ്യയായി. ഒടുവിൽ നദിയിൽച്ചാടി ആത്മഹനനം നടത്തുകയും ചെയ്തു.

വേശ്യയായി തെരുവിലൂടെ നടക്കുമ്പോൾ മാഗി ഒരു പാതിരിയെ കണ്ടു. തന്നെ സമീപിക്കാൻ ശ്രമിച്ച അവളെ ആ പാതിരി അവഗണിക്കുന്ന രീതി നോക്കുക. But as the girl timidly accosted him, he gave a convulsive movement and saved his respectability by a vigorous side-step. He did not risk it to save a soul. For how was he to know that there was a soul before him that needed saving (Page 51, Norton critical edition) പരിമിതങ്ങളായ വാക്കുകൾ കൊണ്ടു നോവലിസ്റ്റ് ഒരു രംഗത്തെ സമ്പൂർണ്ണമായും നമ്മുടെ മുൻപിൽ കൊണ്ടുവരുന്നു. പാതിരിയുടെ മാന്യതയെ അദ്ദേഹം പരിഹസിക്കുന്നതിന്റെ കലാഭംഗി നോക്കുക. നമ്മുടെ ചില എഴുത്തുകാർ പത്തുപുറത്തോളം വർണ്ണന നിർവഹിച്ചാലും ഈ വാക്യങ്ങളുടെ ശക്തി ഉണ്ടാവുകയില്ല.

2. ബാൽദാസ്സാറേ കാസ്തീല്യോനോയുടെ (Baldess are Castiglione 1478-1529) The Book of the Courier എന്ന ഗ്രന്ഥം ലോകസാഹിത്യത്തിലെ മഹനീയങ്ങളായ ഗ്രന്ഥങ്ങളിലൊന്നായി പരിഗണിക്കപ്പെടുന്നു. (Penguin Classic) ഇറ്റലിയിലെ ഉർബിനോ പ്രദേശം ഭരിച്ച ഒരു പ്രഭുവിന്റെ മിത്രമായിരുന്ന കാസ്തീല്യോനോ പ്രഭുസദസ്സിലെ

"നിങ്ങൾ എന്തിനാണു സാഹിത്യവാരഫലം എഴുതുന്നത്?"
"വേറെ ആരും ഇത് എഴുതാനില്ല എന്നതുകൊണ്ട്."

അംഗങ്ങൾ പല വിഷയങ്ങളെക്കുറിച്ചും സംസാരിക്കുന്നതായി സങ്കല്പിച്ചു രചിച്ച പുസ്തകമാണിത്. സംഭാഷണങ്ങൾ സാങ്കല്പികമാവണമെന്നില്ല. ചിലപ്പോൾ അവ കേട്ട കാസ്തീല്യോനോ അതേ രീതിയിൽ ഗ്രന്ഥരൂപത്തിൽ അവയെ ആവിഷ്കരിച്ചതുമാവാം.

സദസ്സിലെ ഒരംഗം ചിത്രകലയുടെ മഹത്ത്വത്തെക്കുറിച്ചു പറയുമ്പോൾ അലിഗ്സണ്ടർ ചക്രവർത്തി അപൽഈസ് (Apelles) എന്ന ഗ്രീക്ക് ചിത്രകാരനെ തന്റെ ഏറ്റവും പ്രിയപ്പെട്ട കാമുകിയുടെ പടം വരയ്ക്കാൻ ഏർപ്പാടു ചെയ്തതിനെക്കുറിച്ചു പരാമർശിക്കുന്നുണ്ട്. അവളുടെ അദ്ഭുതകരമായ സൗന്ദര്യംകണ്ടു ചിത്രകാരന് അടക്കാനാവാത്ത പ്രേമം. ചക്രവർത്തി ഇതറിഞ്ഞപ്പോൾ ഒരു വൈമനസ്യവും കൂടാതെ അദ്ദേഹം അവളെ അപൽഈസിനു കൊടുത്തു. താനേറ്റവും സ്നേഹിച്ചിരുന്ന യുവതിയോടുള്ളതിനെക്കാൾ സ്നേഹമായിരുന്നു അലിഗ്സണ്ടറിന് കലാകാരനോട്. തന്റെ ചിത്രം അപൽഈസല്ലാതെ മറ്റാരും വരയ്ക്കാൻ പാടില്ലെന്നും ചക്രവർത്തി ആജ്ഞാപിച്ചു.

ഇനി വേറൊരു സംഭാഷണം. ഒരാൾ വേറൊരാളിനോടു ചതുരംഗക്കളിയെക്കുറിച്ചു ചോദിച്ചു. അയാൾ മറുപടി നല്കി:- അറിയപ്പെടുന്നവനായിത്തീരണമെങ്കിൽ കളിക്കാരൻ ചതുരംഗത്തെക്കുറിച്ച് അപരിമിതമായ അറിവു നേടണം; മഹനീയമായ ശാസ്ത്രത്തെക്കുറിച്ച് അറിവു നേടാൻ എത്ര യത്നം വേണോ അത്രയും യത്നം വേണം ഈ വിനോദത്തിനും. ഇത്രയൊക്കെ ശ്രമിച്ചാലും ചതുരംഗം വെറുമൊരു വിനോദം മാത്രം. അതുകൊണ്ടു ചതുരംഗത്തെക്കുറിച്ച് വിരളമായ ഒരു അനുമാനത്തിലാണ് നമ്മൾ ചെന്നുചേരുക. പ്രഖ്യാതനായ ചതുരംഗം കളിക്കാരനെ നമ്മൾ വാഴ്ത്തുമ്പോൾ വൈശിഷ്ട്യത്തെയല്ല ഇടത്തരം കഴിവിനെയാണ് പ്രശംസിക്കുക.

ചതുരംഗത്തെക്കുറിച്ച് അഭിപ്രായം ചോദിച്ച ആളിന് സെക്സിനെക്കുറിച്ചു പലതും പറയാനുണ്ട്. ഒരു പുരുഷന് ആദ്യമായി വഴങ്ങിക്കൊടുത്ത സ്ത്രീ എന്തുകൊണ്ടാണ് അയാളെത്തന്നെ സ്നേഹിക്കുന്നത്? നേരേമറിച്ച് പുരുഷൻ ആ ആദ്യവേഴ്ചയിലെ സ്ത്രീയെ പിന്നീടു



വെറുക്കുന്നു. എന്താണിതിനു കാരണം? ഈ ചോദ്യങ്ങൾക്കു മഹാനായ ഒരു ദാർശനികൻ Problems എന്ന ഗ്രന്ഥത്തിലൂടെ മറുപടി പറയുന്നുണ്ട്. ലൈംഗികപ്രക്രിയയിൽ പുരുഷൻ സ്ത്രീയെ അന്യൂനാവസ്ഥയിൽ എത്തിക്കുന്നു. പക്ഷേ പുരുഷനെ സ്ത്രീ ആ അന്യൂനാവസ്ഥയിലെത്തിക്കുന്നില്ല. തനിക്കു പരിപൂർണ്ണതയുടെ ഗുണവിശേഷം ഉളവാക്കുന്ന ആളിനെ പുരുഷൻ അല്ലെങ്കിൽ സ്ത്രീ ബഹുമാനിക്കും, സ്നേഹിക്കും. പുരുഷന് ആ അന്യൂനാവസ്ഥ നല്കാൻ സ്ത്രീക്കു കഴിയുന്നില്ല.

ഇങ്ങനെ എത്രയെത്ര വിഷയങ്ങളാണ് കാസ്തീല്യോനേ കൈകാര്യം ചെയ്യുന്നത്! Will Durant എഴുതിയ The Story of civilization എന്ന ഗ്രന്ഥപരമ്പരയിലെ The Renaissance എന്ന വാല്യത്തിൽ കാസ്തീല്യോനേയെക്കുറിച്ച് വിദ്വജ്ജനോചിതമായ പ്രതിപാദനമുണ്ട്. "He had *begun in Urbino (1508), he finished in Rome, the book* that carried him down to posterity" എന്നാണ് അദ്ദേഹം The Book of the Courtier എന്ന പുസ്തകത്തെക്കുറിച്ച് എഴുതിയത്.

## ചോദ്യം, ഉത്തരം

"നിങ്ങൾ എന്തിനാണു സാഹിത്യവാരഫലം എഴുതുന്നത്?"

"വേറെ ആരും ഇത് എഴുതാനില്ല എന്നതുകൊണ്ട്."

"ചലച്ചിത്രതാരങ്ങളോടുള്ള താൽപര്യം ആളുകൾക്കു കുറഞ്ഞത് എന്തുകൊണ്ട്"

"പണ്ട് ഒരു സത്യൻ, ഒരു പ്രേംനസീർ, ഒരു ഷീല, ഒരു ശാരദ, ഒരു ജയഭാരതി. ഇപ്പോൾ അങ്ങനെയല്ല. കാക്കത്തൊള്ളായിരം സത്യന്മാരും ഷീലകളും. അതുകൊണ്ട് ആരും അവരെ ശ്രദ്ധിക്കാറില്ല."

"മലയാളം എം.എ ജയിച്ച് ലോകത്തേക്ക് ഇറങ്ങുന്നവരുടെ പ്രാർത്ഥന എന്തായിരിക്കും?"

"എന്നെ മലയാളസാഹിത്യം പഠിപ്പിച്ച അദ്ധ്യാപകരേ, നിങ്ങൾ കവർന്നെടുത്ത എന്റെ സാഹിത്യാസ്വാദന താൽപര്യം തിരിച്ചുതരൂ എന്നാവും അപേക്ഷ."

"അസഹനീയം എന്നു നിങ്ങൾ കൂടക്കൂടെ പറയുന്നല്ലോ. എന്താണ് അസഹനീയം?"

"കാറോടിക്കുമ്പോൾ ഡ്രൈവർ കാസറ്റിട്ടു സംഗീതം കേൾപ്പിക്കുന്നത്. സംഗീതത്തിൽ താൽപര്യമുള്ളവരെയും അതു ക്ഷോഭിപ്പിക്കും."

"മര്യാദകേടിന് ഒരു നിർവ്വചനം തരൂ?"

"ധാരാളം രോഗികൾ വന്നു കാത്തിരിക്കുന്ന പോർട്ടിക്കോയിൽ ഒരു ഫാനെങ്കിലും വയ്ക്കാതെ ഡോക്ടർ താനിരിക്കുന്നിടത്തു രണ്ടു ഫാൻ കറക്കിക്കൊണ്ടിരിക്കുന്നതിനെക്കാൾ വലിയ മര്യാദകേടായി ഈ ലോകത്തു വേറൊന്നുമില്ല."

"കോട്ടുവായിടുന്നത് അപരാധമാണോ?"

"അതു സന്ദർഭത്തെ ആശ്രയിച്ചിരിക്കും. ടെലിവിഷൻ സെറ്റിന്റെ മുൻപിലിരുന്നു കോട്ടുവായിടുന്നതു തെറ്റല്ല. അഭിനയിക്കുന്നവരും ദൂരദർശൻ ഉദ്യോഗസ്ഥരും അതു കാണുന്നില്ലല്ലോ."

"ഒഴിഞ്ഞ ബസ്സ് വന്നുനില്ക്കുമ്പോൾ നാലാളുകളേ അതിൽ കയറാനുള്ളുവെങ്കിലും അവർ തമ്മിൽത്തമ്മിൽ ഇടിക്കുന്നതെന്തിന്?"



ഒ.വി.വിജയൻ

എഴുതുമ്പോൾ ആരും കരയാറില്ല. എന്നാൽ ആർജ്ജവത്തോടെ ചിലർ എഴുതിയതു വായിക്കുമ്പോൾ പ്രായം വളരെക്കൂടിയ ഞാൻ കണ്ണീരൊഴുക്കാറുണ്ട്. അങ്ങനെ കരഞ്ഞുകൊണ്ടാണ് ഞാൻ കെ.രേഖ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ എഴുതിയ 'ശൂന്യതയിലേക്കുള്ള ഇടവഴി' എന്ന ലേഖനം വായിച്ചത്. അന്തരിച്ച പ്രതിഭാശാലിനി ഇ.പി.സുഷമയെക്കുറിച്ചുള്ള ആ ലേഖനം എന്നെ വല്ലാതെ സ്പർശിച്ചു.

"അതു ജന്തുസ്വഭാവമാണ്. രണ്ടു കോഴികൾക്ക് ഒരു ദിവസം മുഴുവൻ തിന്നാനുള്ള അരിയിട്ടു കൊടുക്കൂ. ഒരു കോഴി മറ്റേക്കോഴിയെ കൊത്തിയകറ്റും. ചിറകുവിരിച്ച് ബഹളമുണ്ടാക്കും. കാല്കൊണ്ട് അരി ചിക്കിയെറിയും. മനുഷ്യനും അങ്ങനെതന്നെ."

## പൂവ്

തീവണ്ടി പ്ലാറ്റ്ഫോമിൽ വന്നുനിന്നാൽ ചില വിരുതന്മാർ പല യാത്രക്കാരെയും തള്ളിത്താഴെയിട്ടുകൊണ്ട് അതിനകത്തേക്കു ചാടിക്കയറും. വിൻഡോ സീറ്റിൽ 'ആസനം' ഉറപ്പിക്കും. മാത്രമല്ല അടുത്തുള്ള സ്ഥലത്തു സ്വന്തം ബ്രീഫ്കെയ്സോ പെട്ടിയോ വയ്ക്കും. അതു സ്നേഹിതനുള്ള സീറ്റ് റിസേർവ് ചെയ്യലാണ്. ബ്രീഫ്കെയ്സിനപ്പുറത്ത്-അല്ലെങ്കിൽ പെട്ടിക്കപ്പുറത്ത്-കൈലേസെടുത്തു ചതുരാകൃതിയിൽ വിരിക്കുകയായി. അതു പ്ലാറ്റ്ഫോമിൽത്തന്നെ നില്ക്കുന്ന അശക്തനായ വേറൊരു സ്നേഹിതനുവേണ്ടിയാണ്. ഇടിച്ചുകയറിയവർ രണ്ടു റിസേർവേഷനും കണ്ടു നിരാശതയോടെ, ആകാംക്ഷയോടെ മുന്നോട്ടു നടക്കുന്നു. 'പരപരാ' നോക്കുന്നു. ദുർബലരായ രണ്ടു സ്നേഹിതന്മാരും കയറിവരുമ്പോൾ വിൻഡോ സീറ്റ് കരസ്ഥമാക്കിയവൻ പെട്ടിയും കെർചീഫും മാറ്റി അവരെ ഇരുത്തുന്നു. ഇതു സർവസാധാരണമായ കാഴ്ച. ഇനി ഞാൻ പറയുന്നതും പലരും കണ്ടിരിക്കാനിടയുണ്ട്. പ്രദർശനമോ വേറെ വല്ലതുമോ കാണുകയാണ് അയാൾ. ഒരാവശ്യത്തിന്റെ പേരിൽ അല്പമകലെ പ്പോകണം. എഴുന്നേറ്റു പോയാൽ കസേരയിൽ വേറെയാരെങ്കിലും കയറിയിരിക്കും. അത് ഒഴിവാക്കാനായി കസേരയുടെ രണ്ടു കൈയിലും പിടിച്ചുപൊക്കി ചന്തിയുടെ സ്ഥാനത്ത് അതു വച്ചുകൊണ്ട് അയാൾ നടക്കും. പൃഷ്ഠഭാഗത്ത് തൊട്ടുതൊട്ടില്ലെന്ന മട്ടിൽ കസേര. പിറകുവശത്തു ഭാരമുള്ളതുകൊണ്ട് ഒടിഞ്ഞുമടങ്ങിയാണ് അയാളുടെ നടത്തം. കാര്യം കണ്ടതിനുശേഷം അതേ മട്ടിൽ ഇരുന്നിടത്തേക്കു വരും. കസേരയുടെ നാലു കാലും തറയിൽ തൊടുകയേ വേണ്ടൂ. പഴയമട്ടിൽ അയാൾ ഇരുപ്പായി. ഈ പൃഷ്ഠവിഷ്ടരധരന്മാരെ ഞാൻ ഏറെക്കണ്ടിട്ടുണ്ട്. തീവണ്ടിയിൽ റിസേർവേഷൻ നടത്തുന്നവനും കസേര ചന്തിയിലൊട്ടിച്ചു നടക്കുന്നവനും സ്വാർത്ഥതൽപരരാണ്. ഇമ്മട്ടിൽ പാണ്ഡിത്യം ചുമന്നുകൊണ്ടു നടക്കുന്നവരുണ്ട്. 'വേദനാജനകം' എന്നു നമ്മൾ പറഞ്ഞാൽ മതി. പണ്ഡിതൻ പറയും. വേദനയ്ക്കു pain എന്ന അർത്ഥമില്ല. ആഹ്ളാദാനുഭൂതിക്കും വേദനയെന്നു പറയാം. അപ്പോൾ ഞാൻ ചോദിക്കും:- യതനാ തീവ്രവേദനാ എന്ന് അമരകോശത്തിലുള്ളതോ? പണ്ഡിതൻ മൗനം അവലംബിക്കുന്നു. ദൂരതാ എന്ന് എന്റെ ഒരു പ്രയോഗം. പണ്ഡിതൻ പറഞ്ഞു:- 'തെറ്റ്.' എന്റെ ചോദ്യം വിദർഭവിഷയമെന്നാൽ എനിക്കെന്തു ദൂരതാ എന്ന് ഉണ്ണായിവാര്യരുടെ നളചരിതത്തിലുള്ളതോ? പണ്ഡിതൻ വീണ്ടും മൗനം അവലംബിക്കുന്നു. അലക്കുകാരൻ മലിനവസ്ത്രക്കെട്ട് മുതുകിലേറ്റി നടക്കുന്നതുപോലെ പാണ്ഡിത്യത്തിന്റെ വിഴുപ്പുകെട്ടു കൊണ്ടുനടക്കുകയാണ് ഇക്കൂട്ടർ. ഇതുപോലെ സസ്യശാസ്ത്രം പഠിപ്പിക്കുന്ന ഒരധ്യാപിക കടിച്ചാൽ പൊട്ടാത്ത ലത്തീൻനാമങ്ങൾ പറഞ്ഞു പാവപ്പെട്ട പിള്ളേരെ അമ്പരപ്പിക്കുന്നതിനെ ശ്രീ. പി.എൻ. വിജയൻ

ഒന്നാന്തരമായി കളിയാക്കുന്നു 'ഒഫൈസ് സറ്റീവ്' എന്ന ചെറുകഥയിൽ. നെല്ച്ചെടിയുടെ ലത്തീൻ പേരു പറഞ്ഞു അധ്യാപിക വിദ്യാർത്ഥിനികളെ വിരട്ടുമ്പോൾ ഒരു സമർത്ഥയായ പെൺകുട്ടി 'മിസ് ഇതുവരെപ്പറഞ്ഞത് നെൽച്ചെടിയെപ്പറ്റിയല്ലേ' എന്നു ചോദിക്കുന്നു. അതോടെ ഊതിവീർപ്പിച്ച റ്റോയി ബലൂണിൽ മൊട്ടുസൂചികൊണ്ടു കുത്തിയാൽ എന്തു സംഭവിക്കുമോ അത് ആ 'ആംഗലക്കാരി'യെ സംബന്ധിച്ചും സംഭവിക്കുന്നു. ഒരേറുകൊണ്ടു രണ്ടു പക്ഷികളെ വീഴ്ത്തുന്നതുപോലെ വിജയൻ ഇംഗ്ളീഷ് സംസ്കാരത്തിന്റെ ക്രീഡാവിമാനത്തെയും (balloon) പൊട്ടിച്ചു താഴെ വീഴ്ത്തുന്നു. നല്ല സറ്റയറാണിത്. ഞാനൊരിക്കൽ നേരിയമംഗലം കഴിഞ്ഞു മൂന്നാറിലേക്കു പോകുകയായിരുന്നു. വലതുഭാഗം കണ്ണെത്താത്ത താഴ്ച. ഇടതുഭാഗത്ത് ഉയർന്നുനില്ക്കുന്ന പാറക്കെട്ടുകൾ. രണ്ടു പാറകൾക്കിടയിൽ ഒരു പൂവ് വിടർന്നു നില്ക്കുന്നതു ഞാൻ കണ്ടു. അത്തരത്തിലുള്ള ഒരു പൂവാണ് ഇക്കഥ.

എഴുതുമ്പോൾ ആരും കരയാറില്ല. എന്നാൽ ആർജ്ജവത്തോടെ ചിലർ എഴുതിയതു വായിക്കുമ്പോൾ പ്രായം വളരെക്കൂടിയ ഞാൻ കണ്ണീരൊഴുക്കാറുണ്ട്. അങ്ങനെ കരഞ്ഞുകൊണ്ടാണ് ഞാൻ കെ. രേഖ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ എഴുതിയ 'ശൂന്യതയിലേക്കുള്ള ഇടവഴി' എന്ന ലേഖനം വായിച്ചത്. അന്തരിച്ച പ്രതിഭാശാലിനി ഇ.പി. സുഷമയെക്കുറിച്ചുള്ള ആ ലേഖനം എന്നെ വല്ലാതെ സ്പർശിച്ചു. ഒരുതവണയല്ല ഞാനതു വായിച്ചത്. എന്നെ നന്മയുടെ മണ്ഡലത്തിലേക്കു നയിച്ച രേഖയ്ക്കു നന്ദി. ഞാൻ സുഷമയുടെ ഒരു കഥയേ വായിച്ചിട്ടുള്ളു. മയൂഖമാലകൾ പ്രസരിപ്പിച്ച രത്നമായിരുന്നു അക്കഥ. ഈ പെൺകുട്ടിയെ മരണം അപഹരിക്കാതിരുന്നെങ്കിൽ നമ്മുടെ പല കഥയെഴുത്തുകാരെയും അതിശയിക്കുന്ന കഥകൾ അവർ എഴുതുമായിരുന്നു. ജീവിച്ചിരുന്നപ്പോൾ സുഷമ വെള്ളിനക്ഷത്രം. ഇപ്പോഴും ആ പെൺകുട്ടി രജതതാരകയായി എന്റെ ഹൃദയാകാശത്തിൽ തിളങ്ങുന്നു.

## നല്ല കാവ്യം

ഭാരതത്തിലെ ജനങ്ങൾക്കു സമാനതയുള്ള സംസ്കാരമില്ലെന്നും ഓരോ ദേശത്ത് ഓരോ സംസ്കാരമാണുള്ള


പി.സി. കുട്ടികൃഷ്ണൻ

"മലയാളം എം.എ ജയിച്ച് ലോകത്തേക്ക് ഇറങ്ങുന്നവരുടെ പ്രാർത്ഥന എന്തായിരിക്കും?" "എന്നെ മലയാള സാഹിത്യം പഠിപ്പിച്ച അദ്ധ്യാപകരേ, നിങ്ങൾ കവർന്നെടുത്ത എന്റെ സാഹിത്യാസ്വാദന താൽപര്യം തിരിച്ചുതരൂ എന്നാവും അപേക്ഷ."

തെന്നും പലർക്കും അഭിപ്രായമുണ്ട്. അതിന്റെ സാധുതയെക്കുറിച്ച് ഇപ്പോൾ ആലോചിക്കേണ്ടതില്ല. പക്ഷേ ഇന്നത്തെ കാലത്ത് ഒരുകാര്യത്തിൽ ഭാരതീയരാകെ യോജിക്കും. അതു ഭീതിയാലാണ്. ഓരോ പൗരനും കൊടും ഭീതിയാണുള്ളത്. ഏതു സമയത്തും ആരും വധിക്കപ്പെടാം. എവിടെയും ഭവനഭേദനമുണ്ടാകാം. ബലാത്സംഗം നടക്കാം. ഈ പേടികൊണ്ട് ഭാരതജനത ഒറ്റക്കെട്ടായി മാറിയിരിക്കുന്നു. എങ്കിലും ഒരുത്തൻ ആക്രമിക്കപ്പെട്ടാൽ അടുത്തുനില്ക്കുന്നവൻ സഹായിക്കുകയില്ല. അയാൾ രക്ഷപ്പെടാനേ നോക്കൂ. നമ്മുടെ ഇൻഡ്യപോലെ ഒരു കെട്ടരാജ്യം ലോകത്ത് വേറൊന്നില്ല. ഈ ജീർണ്ണതയും ഭയവും നൃശംസതയും ബീഭത്സതയും കാണുമ്പോൾ സെൻസിറ്റീവ് ആർടിസ്റ്റ് പ്രതികരിക്കും. ആ പ്രതികരണമാണ് ദേശാഭിമാനി വാരികയിലെ 'സംക്രമപ്പക്ഷി' എന്ന കാവ്യത്തിലുള്ളത്. ശ്രീ. മേലൂർ വാസുദേവൻ എഴുതിയ ആ കാവ്യം ഓരോ നിമിഷവും മർദ്ദിക്കപ്പെടുന്ന ഭാരതീയന്റെ കോപത്തെയും വിഷാദത്തെയും പ്രത്യക്ഷമാക്കുന്നു. കവി സംക്രമപ്പക്ഷിയോട് ആവശ്യപ്പെടുന്നു:

"സംക്രമപ്പക്ഷി! ഈ വാഴ്വിൻ തടങ്ങളിൽ
സംഗ്രാമതാളം മുറുകിനില്ക്കേ,
സംത്രാസം, ഉഗ്രവിഷാദം, കുടിലമാം
തന്ത്രങ്ങൾ കൂർനഖം കാട്ടിനില്ക്കേ
സങ്കടക്കണ്ണീർക്കടലുകൾ താണ്ടി നീ
സർഗ്ഗസംഗീതങ്ങളാലപിക്കൂ."

ഈ റൊമാന്റിക് ഡിക്ഷൻ ഉപേക്ഷിച്ച് സാന്ദ്രതയേറിയ പദസന്നിവേശക്രമം കവി സ്വീകരിച്ചിരുന്നെങ്കിൽ കാവ്യത്തിനു ശക്തി കൂടുമായിരുന്നു. എങ്കിലും മേലൂർ വാസുദേവൻ നല്ല കവിയാണ്.

## ആരെയും കുറ്റപ്പെടുത്തേണ്ടതില്ല

ഓരോ വാരികയ്ക്കും അതിന്റേതായ വായനക്കാരുണ്ട്. അവരെ പരിഗണിക്കാതെ കഥകളോ ലേഖനങ്ങളോ കാവ്യങ്ങളോ പ്രസിദ്ധപ്പെടുത്തിയാൽ വാരികയുടെ പ്രചാരം കുറയും. പി.സി. കുട്ടിക്കൃഷ്ണനെ മലയാള മനോരമ ആഴ്ചപ്പതിപ്പിന്റെ എഡിറ്ററാക്കിയപ്പോൾ ഉന്നതനായ ആ കലാകാരൻ ആഴ്ചപ്പതിപ്പിനെ നന്നാക്കിക്കളയാമെന്നു വിചാരിച്ചു സ്വന്തം കൃതി അതിൽ പരസ്യപ്പെടുത്തി. ചിന്തോദ്ദീപകങ്ങളായ "മുഖപ്രസംഗങ്ങൾ" എഴുതി. പക്ഷേ ആഴ്ചപ്പതിപ്പിന്റെ സർക്കുലേഷനെ അതു സാരമായി ബാധിച്ചു. മനോരാജ്യം വാരികയുടെ പത്രാധിപർ എന്നോടു ലേഖനം ചോദിച്ചപ്പോൾ പറഞ്ഞത് 'ഞങ്ങളുടെ വാരികയ്ക്കു പറ്റിയ ലേഖനമേ ആകാവൂ' എന്നാണ്. കുങ്കുമം വാരികയ്ക്കും അതിന്റേതായ വായനക്കാരുണ്ട്. ആ വാരികയിൽ പതിവായി ഒ.വി. വിജയന്റെ കഥകൾ പ്രസിദ്ധപ്പെടുത്തിയാൽ കുങ്കുമം ഓഫീസ് അടച്ചുപൂട്ടേണ്ടതായി വരും. അതുകൊണ്ട് ധിഷണാശാലിയും കലാമർമ്മജ്ഞനുമായ പ്രൊഫെസർ എം.കെ. സാനു ശ്രീ. പി.പി. വിജയകുമാർ എഴുതിയ 'അപ്പുനായർ' എന്ന 'കലാകൊലപാതകം' സ്വന്തം വാരികയിൽ മഷി പുരട്ടിവിടുന്നു. (സാനുവല്ല കഥകൾ തിരഞ്ഞെടുക്കുന്നത് എന്ന സത്യത്തിന് ഇവിടെ സാംഗത്യമില്ല.) ഞാനാണ് കുങ്കുമത്തിന്റെ പത്രാധിപരെന്നു വിചാരിക്കൂ. ഇപ്പോൾ 'അപ്പുനായർക്ക്' എന്തു പ്രാധാന്യം നല്കിയിരിക്കുന്നുവോ അതിലിരട്ടി പ്രധാന്യം





കൊടുത്തു ഞാൻ ആ കലാനോക്കുകുത്തിയെ വാരികയുടെ വെൺമയാർന്ന താളിൽ പ്രതിഷ്ഠിക്കുമായിരുന്നു. മാതൃഭൂമി വാരികയിലെ പത്രാധിപ സമിതിയിലെ അംഗമായി ഞാനെന്നും 'അപ്പുനായർ' എന്റെ കൈയിൽ വന്നുവെന്നും വിചാരിക്കൂ. എന്റെ മേശയുടെ താഴെയിരിക്കുന്ന ചവറ്റുകുട്ടയിൽ അതിടുന്നത് ചവറ്റുകുട്ടയ്ക്ക് അപമാനമായതുകൊണ്ട് ഞാൻ അത് എന്റെ തലയ്ക്കുചുറ്റും മൂന്നുതവണ ചുറ്റി ഡോറോത്തി പാർക്കർ പറഞ്ഞതുപോലെ കടലിൽ ചെന്നുവീഴത്തക്കവിധത്തിൽ ആഞ്ഞെറിയുമായിരുന്നു. വായനക്കാരെ പരിഗണിക്കാതെ ഒരു പത്രാധിപർക്കും ഒരു രചനയും പരസ്യപ്പെടുത്താനാവില്ല. ഞാൻ 'അപ്പുനായരുടെ' കഥയൊന്നും ചുരുക്കിയെഴുതുന്നില്ല. സംക്ഷേപം നല്കണമെങ്കിലും രചനയ്ക്കു മാന്യത വേണ്ടേ?

## ഡയറി

ഒന്നാം ദിവസം: ഡോർബെല്ലിന്റെ കർണ്ണകഠോരമായ ശബ്ദം. ഓടിച്ചെന്നു കതകു തുറന്നപ്പോൾ ഊതിയാൽ പറന്നുപോകുന്ന ഗൂർഖയുവാവ്. രാത്രിയിൽ ഞാൻ ഉറക്കമായിരിക്കുമ്പോൾ കമ്പികൊണ്ടു ഗെയ്റ്റിൽ തട്ടി എന്നെ ഉണർത്തുന്ന ആളാണ്. പിന്നീട് എനിക്ക് ഉറക്കം വരികയേയില്ല. എന്റെ വീട്ടിൽ കള്ളൻ കയറാതെ നോക്കുന്ന ആളാണ് താനെന്നു ഭാവം. ഒരു പത്തുരൂപ നോട്ട് അയാൾക്കു കൊടുക്കുന്നു ഞാൻ. സലാംവച്ച് അയാൾ പോകുന്നു. അല്പംകഴിഞ്ഞ് വീണ്ടും മണിനാദം. കതകു തുറക്കുമ്പോൾ ഒരു 'ക്രൗഡി'നെത്തന്നെ കാണുന്നു ഞാൻ. ഞാൻ താമസിക്കുന്ന സ്ഥലത്തുനിന്ന് പതിനഞ്ചു നാഴികയെങ്കിലും ദൂരമുള്ള ഒരമ്പലത്തിലെ ഉത്സവം നടത്താൻ പിരിവിനു വന്നിരിക്കുകയാണ് അവർ. കൊടുക്കുന്നു അവർക്കും പത്തുരൂപ. തുക കുറഞ്ഞുപോയതുകൊണ്ട് ഓരോ വ്യക്തിയുടെയും മുഖത്തു നീരസം. നോട്ട്കൊണ്ടു ശൂന്യാകാശത്തെ പലതവണ അടിച്ചിട്ട് രസീത് എഴുതുന്നു ഒരാൾ. അതിനുമുൻപ് 'നിങ്ങളുടെ പേര്?' എന്നു ചോദിക്കുന്നു. രസീതെഴുതി കൈയിൽ തരാതെ തറയിൽ ഇട്ടിട്ടു പോകുന്നു.

രണ്ടാം ദിവസം: പത്രത്തിലെ ക്ളീൻസിറ്റി വാർത്ത വായിച്ച് ആദരണീയനായ മേയറെ മനസ്സുകൊണ്ട് അഭിനന്ദിച്ച് ഞാൻ ഇരിക്കുമ്പോൾ ഒരസഹനീയമായ നാറ്റം


എം.കെ സാനു

ഓരോ വാരികയ്ക്കും അതിന്റേതായ വായനക്കാരുണ്ട്. അവരെ പരിഗണിക്കാതെ കഥകളോ ലേഖനങ്ങളോ കാവ്യങ്ങളോ പ്രസിദ്ധപ്പെടുത്തിയാൽ വാരികയുടെ പ്രചാരം കുറയും.

റോഡിൽനിന്നു വീട്ടിനകത്തേക്കു വന്നു. ചെന്നുനോക്കിയപ്പോൾ മുൻവശത്തെ പാതയുടെ അപ്പുറത്തുള്ള ഒഴിഞ്ഞ പറമ്പിൽ നഗരസഭയുടെ ലോറി നില്ക്കുന്നു. അതിൽനിന്നു ജോലിക്കാർ waste കോരിക്കോരി താഴേക്കിടുകയാണ്. ചീഞ്ഞ മീൻ; മൃഗങ്ങളുടെ കുടലുകൾ, മനുഷ്യമലം, ശ്വാനമലം ഇവയെല്ലാം ചേർന്ന ദുർഗ്ഗന്ധം. ദുർഗ്ഗന്ധമെനിക്ക്. ആ കുമ്പാരം കോരിയിടുന്നവർക്ക് അതു പനിനീർപ്പൂവിന്റെ മണമാണ്. "ഇത് ഇവിടെയിടരുത്. ഞങ്ങൾക്കു രോഗം വരും" എന്നു ഞാൻ പറഞ്ഞിട്ടും അവർ വകവച്ചില്ല. കൂടുതൽ തിടുക്കത്തിൽ മൺവെട്ടികൾ പ്രവർത്തിച്ചു. അതുകണ്ടു ഞാൻ പറഞ്ഞു:- 'നിങ്ങൾ ഇതു നിറുത്തിയില്ലെങ്കിൽ ഞാൻ മേയറെ റ്റെലിഫോണിൽ വിളിച്ചു പറയും.' അതുകേട്ട് ഒരുത്തൻ മൊഴിയാടി: 'താൻ അങ്ങു പറയടോ.' കൂടുതലെന്തെങ്കിലും പറഞ്ഞാൽ തെറിയുടെ 'ശബ്ദതാരാവലി' അയാൾ തുറക്കുമെന്നു കണ്ടു ഞാൻ പിന്തിരിഞ്ഞു. തിരിഞ്ഞു പോരുമ്പോൾ അവരുടെ കൂട്ടുകാരൻ എന്നെപ്പരിഹസിച്ച് ഒരു സിനിമാപ്പാട്ടു പാടി. മേയറെ പരിചയമുള്ളതുകൊണ്ട് ഞാനതു ദൂഷണംചെയ്യുകയാണെന്ന് അദ്ദേഹം വിചാരിച്ചേക്കുമെന്നു കരുതി കമ്മിഷണറെ ഫോണിൽ വിളിക്കുന്നു. സ്ത്രീശബ്ദം: "സാർ എറണാകുളത്തു പോയിരിക്കുകയാണ്." ഞാൻ വിനയത്തോടെ കാര്യം പറഞ്ഞു. അവർ "ഞാൻ ഇപ്പോൾത്തന്നെ ഗാരേജിൽ വിളിച്ചു പറയാം" എന്നറിയിച്ചു. അത്രമാത്രം. ഇതെഴുതുമ്പോഴും നാറ്റമുണ്ടാകുന്നു. റസിഡൻഷ്യൽ ഏരിയയാണിത്. എന്റെ വീട്ടിനടുത്ത് ശ്രീ. ഒ.എൻ.വി. കുറുപ്പിന്റെ മകന്റെ വീട്. അതിനപ്പുറത്ത് മന്ത്രി ശ്രീ. പന്തളം സുധാകരന്റെ വീട്. എങ്കിലും നഗരസഭയുടെ ആളുകൾ രോഗം പരത്തുന്ന waste ഇവിടെ കൊണ്ടിടുന്നു. ഇത് ആദ്യത്തെ പ്രവൃത്തിയല്ല. മുൻപും ഇതുണ്ടായിട്ടുണ്ട്. രോഗം വരും. തീർച്ച. അപ്പോൾ ഡോക്ടറെ കാണാൻ പോകാം.

പ്രിയപ്പെട്ട വായനക്കാരേ. സ്വന്തം കാര്യങ്ങൾ എഴുതി ഞാൻ നിങ്ങൾക്കു വൈരസ്യമുണ്ടാക്കിയോ? എങ്കിൽ ക്ഷമിക്കൂ. സമകാലിക ലോകത്ത് aggressionആക്രമണം-മാത്രമേയുള്ളു. കാലത്തെഴുന്നേറ്റാൽ ഇന്നാരെ ആക്രമിക്കാം എന്നാണ് ഓരോ വ്യക്തിയുടെയും ചിന്ത. സഹിക്കുകയല്ലാതെ മറ്റെന്താണു മാർഗ്ഗം?

### വൈദ്യുതി : പ്രസംഗവും പ്രവൃത്തിയും

(57-ാം പേജിൽ നിന്നും തുടർച്ച)

നായി വളരെ കൂടുതൽ ശക്തി വേണം. ഇതിനായി സ്ഥാപിക്കുന്ന ജനറേറ്ററുകൾ ബാക്കി 20 മണിക്കൂറും അടച്ചിടണം. കുറച്ചു മാത്രമേ താപനിലയങ്ങൾ ഉള്ളു എങ്കിൽ അവയെ ഏതു സമയം പ്രവർത്തിപ്പിക്കാൻ - ബേസ് ലോഡ് നിലയം എന്നു പറയും - പറ്റിയേക്കും. എന്നാൽ വളർച്ച പ്രാപിച്ച ഒരു വ്യൂഹത്തിൽ ഇത് സാധ്യമല്ല. പുതുതായി തുടങ്ങാൻ പോകുന്ന നിലയങ്ങളിൽ നിന്ന് കുറച്ചു കഴിയുമ്പോഴേക്കും മെഗാവാട്ടിന് 40 - 50 ലക്ഷം യൂണിറ്റ് വൈദ്യുതിയിൽ കൂടുതൽ വാങ്ങാൻ പറ്റാതാകും. അപ്പോൾ ഒരു യൂണിറ്റ് വൈദ്യുതിക്ക് ഏതാണ്ട് 2.50 രൂപ ( 2 രൂപയല്ല) കൊടുക്കേണ്ടിവരും. ഈ വിലക്കാണ് KPTC വൈദ്യുതി-വാങ്ങുന്നത്. നിലവിലുള്ള ജലവൈദ്യുതിനിലയങ്ങളിൽ നിന്ന് 1.25 രൂപയ്ക്ക് കിട്ടുമെന്ന് കരുതാം. വരുന്ന 8 - 10 കൊല്ലത്തിനുള്ളിൽ ജലവൈദ്യുതി മൊത്തത്തിന്റെ പകുതിയായിത്തീരും. അപ്പോൾ ഒരു യൂണിറ്റ് വൈദ്യുതിയുടെ ശരാശരി വില 1.80 രൂപയായിത്തീരും. ഉപഭോക്താക്കൾക്കെത്തിക്കാൻ KPTC യ്ക്ക് ചെലവുണ്ട്. പ്രാദേശിക കോർപറേഷനുകൾക്ക് ചെലവുണ്ട്. HT, EHT ഉപഭോക്താക്കൾക്ക് യൂണിറ്റിന് 2 രൂപയും. ചാർജ്ജ് ചെയ്തില്ലെങ്കിൽ ഈ സംവിധാനങ്ങളെ വാണിജ്യാടിസ്ഥാനത്തിൽ നടത്തിക്കൊണ്ടു പോകാൻ പറ്റില്ല. അപ്പോൾ മൂലധനം നിക്ഷേപിക്കാൻ ആളുകൾ തയ്യാറാവുകയുമില്ല.

ഈ വസ്തുക്കൾ കണക്കിലെടുത്തു കൊണ്ടു വേണം താരിഫ് പുതുക്കലിനെക്കുറിച്ച് ആലോചിക്കാൻ ഒറ്റയടിക്ക് താരിഫ് ഈ നിലവാരത്തിലേക്ക് ഉയർത്താൻ പറ്റില്ല. എന്നാൽ ഗണ്യമായ വർദ്ധന വരുത്തിയേ തീരൂ. ഇല്ലെങ്കിൽ വൈദ്യുതി വ്യവസായം തകരും. അതേസമയം സമൂഹത്തിലെ ഒരു ചെറിയ വിഭാഗത്തിനെങ്കിലും ചെറിയ തോതിൽ സഹായം നൽകേണ്ടിവരും. വൈദ്യുതി വെറുതെ കൊടുക്കുന്നതൊക്കെ 'ജനപ്രീതി' നേടാനുള്ള വെറും സ്റ്റണ്ടുകളാണ്. കിട്ടുന്നവന് തുച്ഛമായ മെച്ചം. സർക്കാരിന് ഗണ്യമായ നഷ്ടം. പ്രായോഗികമായ ഒരു താരിഫ് സമ്പ്രദായവും ശാസ്ത്രീയമായ ഒരു താരിഫ് നയവും ഉണ്ടാകേണ്ടിയിരിക്കുന്നു. കറന്റ് വെറുതെ കൊടുക്കാമെന്നോ കുറഞ്ഞ വിലയ്ക്ക് കൊടുക്കാമെന്നോ പറഞ്ഞ് ഒരാളും വോട്ടു ചോദിക്കരുത്. അത് വഞ്ചനയായിത്തീരും.

(58-ാം പേജിൽ നിന്നും തുടർച്ച)

എനിക്കിപ്പോഴും നല്ല ഓർമ്മയുണ്ട്. അക്കാലത്ത് കാട്ടായിക്കോണത്തേയും പോത്തൻകോട്ടേയുമൊക്കെ വയൽവരമ്പുകളിലൂടെ ഞങ്ങൾ നടന്നിട്ടുണ്ട്. അവിടങ്ങളിൽ നിന്നൊക്കെ ഭക്ഷണം കഴിച്ചിട്ടുണ്ട്. മുരുക്കുംപുഴയിൽ ശിവശങ്കരൻ എന്നൊരു സുഹൃത്തുണ്ട്. ഞങ്ങളുടെ അടുത്ത സുഹൃത്തും പാർട്ടി അനുഭാവിയുമൊക്കെയായ ശിവശങ്കരൻ ഞങ്ങൾക്ക് കായൽ മീൻ പാകം ചെയ്തു തരുമായിരുന്നു. ശ്രീധറിന് ഇത് വലിയ പഥ്യമായിരുന്നു. മുരുക്കുംപുഴയിലേക്ക് കാട്ടായിക്കോണത്തുനിന്ന് സൈക്കളോടിച്ചു പോകുന്ന ആ രംഗം ഇപ്പോഴും എന്റെ ഓർമ്മയിലുണ്ട്. സ്നേഹസമ്പന്നനായൊരു സുഹൃത്തായിരുന്നു കാട്ടായിക്കോണം ശ്രീധർ. എം. എൽ. എ എന്ന അപരനാമത്തിൽ അറിയപ്പെട്ട അദ്ദേഹത്തെ ഞങ്ങൾ ഡി.സി.എസ്. എന്നു വിളിച്ചിരുന്നു. കാരണം മരണം വരെയും അദ്ദേഹം ജില്ലാകമ്മിറ്റി സെക്രട്ടറിയായിരുന്നു. പക്വതയാർന്ന സംഘാടകനായിരുന്നു കാട്ടായിക്കോണമെന്നതിന് ഇതിലധികം തെളിവു വേണ്ടല്ലോ.

---

(21-ാം പേജിൽ തുടർച്ച)

ക്കൊണ്ട് ഈ കുറ്റകൃത്യം നടത്താൻ ആന്റണി ഒരിക്കലും മുതിരരുതായിരുന്നു. ആന്റണിയുടെ ഈ കാഴ്ചപ്പാട് സ്വാഭാവികമായും ഈ തിരഞ്ഞെടുപ്പിൽ ഉന്നയിക്കപ്പെടുന്ന പ്രധാന വിഷയങ്ങളിലൊന്നായിരിക്കും.

പെരുന്നയിൽ വിശ്വാസികളുടെ ഹൃദയത്തെ വ്രണപ്പെടുത്തുന്ന പ്രവൃത്തിയാണ് ആന്റണി ചെയ്തത്. അതേതായാലും ആന്റണിയുടെ തൊപ്പിയിൽ ഒരു തൂവൽകൂടി ചേർക്കുന്ന സംഭവമല്ല.

ചോ: ശിവഗിരി, പെരുന്ന സംഭവങ്ങളുടെ പേരിൽ തന്നെ ഹിന്ദു വിരുദ്ധനായി ചിത്രീകരിക്കുന്നുവെന്നാണല്ലോ ആന്റണി പറയുന്നത്?

ഉ: ആന്റണി ഹിന്ദു വിരുദ്ധനൊന്നുമല്ല. അവസരവാദിയായ രാഷ്ട്രീയനേതാവാണ് അദ്ദേഹം. ആദ്യം മുഖ്യമന്ത്രിയായിരുന്നപ്പോഴും പിന്നീട് കേന്ദ്രമന്ത്രിയായിരുന്നപ്പോഴും ഈ അവസരവാദം ഏറെക്കുറെ മറച്ചുപിടിക്കാൻ കഴിഞ്ഞിരുന്നുവെങ്കിൽ ഇപ്പോൾ ആന്റണി പൂർണ്ണമായും പരാജയപ്പെട്ടു. ആന്റണി സ്വയം പറഞ്ഞുകൊണ്ടിരിക്കുന്നു: 'ഞാൻ പഴയ ആന്റണിയല്ല, മാറിപ്പോയി' എന്നൊക്കെ.

അമൃതാനന്ദമയിയെ ആലിംഗനം ചെയ്യാനും കാഞ്ചി ശങ്കരാചാര്യർക്കു മുന്നിൽ ചമ്രം പടിഞ്ഞിരിക്കാനും ആന്റണി തയ്യാറായി. പണ്ടത്തെ ആന്റണി ഇങ്ങനെയൊന്നുമായിരുന്നില്ല. ബിഷപ്പുമാരെ സന്ദർശിക്കാൻ ഇന്ദിരാഗാന്ധി തന്റെയൊപ്പം ആന്റണിയെ ക്ഷണിച്ചപ്പോൾ പ്രതിഷേധം പ്രകടിപ്പിച്ച് മാറിനിന്നിരുന്ന പഴയ ആന്റണി ഇപ്പോൾ എവിടെയാണ്? എല്ലാം കാലാകാലങ്ങളിൽ കെട്ടിയാടിയ നാടകങ്ങൾ മാത്രമായിരുന്നില്ലേ? ഇപ്പോൾ ആന്റണി തന്നെയാണ് തന്നെ ഹിന്ദുവിരുദ്ധനാക്കുന്നുവെന്നു മുറവിളിക്കുന്നത്. ഞങ്ങളാരും അങ്ങനെ പറഞ്ഞിട്ടില്ല.

ചോ: എൽ.ഡി.എഫിന്റെ വാഗ്ദാനങ്ങൾ എന്തൊക്കെയാണ്?

ഉ: ഭരണഘടനയനുസരിച്ച് സംസ്ഥാന ഗവൺമെന്റിന്റെ അധികാരവും വരുമാനവും പരിമിതമാണ്. എന്നാൽ, ഈ പരിമിതിക്കകത്തു നിന്നുതന്നെ ജനങ്ങൾക്ക് ഉപകാരപ്രദമായ പല കാര്യങ്ങളും ചെയ്യാൻ കഴിയുമെന്ന് മുൻകാലങ്ങളിലെ എൽ.ഡി. എഫ്. ഗവൺമെന്റുകൾ തെളിയിച്ചിട്ടുണ്ട്. പശ്ചിമബംഗാൾ സർക്കാർ കൈവരിച്ച നേട്ടം എല്ലാവരും അംഗീകരിക്കുന്നുണ്ട്. ഈ മാതൃകയും പിൻതുടർന്ന മാർഗ്ഗവും ഇന്നത്തെ സാഹചര്യത്തിനനുസൃതമായി കൂടുതൽ ശക്തമായി മുന്നോട്ടു കൊണ്ടുപോകുകയെന്നതാണ് എൽ.ഡി.എഫിന്റെ നിലപാട്.

മുന്നണി എന്ന നിലയ്ക്ക് എൽ.ഡി.എഫിന് ഈ കാലത്തുടനീളം ഭരണത്തിലായാലും പ്രതിപക്ഷത്തായാലും തികഞ്ഞ യോജിപ്പ് പ്രകടമാക്കാൻ കഴിഞ്ഞിരുന്നു. അഭിപ്രായവ്യത്യാസങ്ങൾ ഒന്നും ഉണ്ടായിട്ടില്ലെന്നല്ല ഇതുകൊണ്ടുദ്ദേശിക്കുന്നത്. പക്ഷേ, അതൊന്നും മുന്നണിബന്ധത്തെ ദുർബലമാക്കാൻ ഇടവരുത്തിയില്ല. ജനതാത്പര്യം മുൻനിറുത്തി യോജിപ്പോടെ പ്രവർത്തിക്കാവുന്ന മേഖലയ്ക്കാണ് ഇടതുമുന്നണി മുൻതൂക്കം നൽകുന്നത്. വസ്തുതകൾ ജനങ്ങൾക്കു മുൻപാകെ അവതരിപ്പിച്ചുകൊണ്ടുള്ള ഭരണശൈലിയായിരിക്കും ഇടതുമുന്നണിയുടേത്. ജനങ്ങളുടെ കണ്ണിൽ പൊടിയിട്ട് തെറ്റിദ്ധരിപ്പിക്കുക ഞങ്ങളുടെ സമീപനമല്ല.

ചോ: ആന്റണി സർക്കാർ കൈക്കൊണ്ട ചാരായനിരോധനം എൽ.ഡി.എഫ്. അധികാരത്തിൽ വന്നാൽ തുടരുമോ?

ഉ: ഞങ്ങൾ ചാരായനിരോധനത്തെയല്ല എതിർക്കുന്നത്. അതു നടപ്പിലാക്കാൻ ഉപയോഗിച്ച അപ്രായോഗിക രീതിയെയാണ്. ചാരായനിരോധനത്തിന്റെ അനുഭവങ്ങളെ വിലയിരുത്തി മൊത്തം ജനതാത്പര്യത്തിന് ഉതകുന്ന പ്രായോഗിക നടപടികളാകും എൽ.ഡി.എഫ് സ്വീകരിക്കുക.

ചോ: ന്യൂനപക്ഷങ്ങളോടുള്ള സമീപനം?

ഉ: ന്യൂനപക്ഷതാത്പര്യം സംരക്ഷിക്കുന്നതിൽ എൽ.ഡി.എഫ്. എന്നും മുന്നിലായിരുന്നു. ഭാവിയിലും അപ്രകാരമായിരിക്കും. ന്യൂനപക്ഷങ്ങളുടെ പേരിൽ വർഗ്ഗീയ അടിസ്ഥാനത്തിൽ പ്രവർത്തിക്കുന്ന പ്രസ്ഥാനങ്ങളുമായി ഒരിക്കലും ഐക്യമുണ്ടാക്കുകയില്ല. അങ്ങനെയുണ്ടാക്കപ്പെടുന്ന ഐക്യം ന്യൂനപക്ഷതാത്പര്യം രക്ഷിക്കാൻ ഇടയാക്കില്ലെന്നു മാത്രമല്ല, അതിനു വിരുദ്ധമായ ഫലം ഉളവാക്കുകയും ചെയ്യും.

ചോ: എൽ.ഡി.എഫിൽ എന്തെങ്കിലും മാറ്റം?

ഉ: യാതൊരു മാറ്റവും ഉണ്ടാവുകയില്ല.

ചോ: ഐ.എൻ.എല്ലിനോടുള്ള സമീപനം?

ഉ: എൽ.ഡി.എഫ്. ഐ.എൻ.എല്ലിനെ വിലയിരുത്തിക്കഴിഞ്ഞിട്ടില്ല. സി.പി.എമ്മാണ് ഇക്കാര്യത്തിൽ സമീപനം വ്യക്തമാക്കിയിട്ടുള്ളത്. മതനിരപേക്ഷ കക്ഷിയാണ് ഐ.എൻ.എല്ലെന്ന് സ്വന്തം പ്രവൃത്തികളിലൂടെ ഇനിയും തെളിയിക്കപ്പെടേണ്ട പാർട്ടിയാണ് ഐ.എൻ.എല്ലെന്നാണ് സി.പി.എമ്മിന്റെ അഭിപ്രായം.

ചോ: മൂന്നാം മുന്നണി?

ഉ: ജനങ്ങൾക്കു മുന്നിൽ ഒറ്റപ്പെട്ടു കഴിഞ്ഞ, പരാജയം ഏറ്റുവാങ്ങാൻ പോകുന്ന യു.ഡി.എഫിനെ രക്ഷിക്കാൻ വിഫലതന്ത്രങ്ങളുമായി രൂപംകൊണ്ട മുന്നണിയെന്നതിൽ കവിഞ്ഞ് മൂന്നാം മുന്നണിക്ക് ഒരു പ്രസക്തിയുമില്ല.

ചോ: എൽ.ഡി.എഫ്. അധികാരത്തിൽ വന്നാൽ ആരായിരിക്കും മുഖ്യമന്ത്രി?

ഉ: അതേക്കുറിച്ച് ആലോചിച്ചിട്ടില്ല. മുഖ്യമന്ത്രി സ്ഥാനാർത്ഥിയെ കാണിച്ച് വോട്ട് ക്യാൻവാസ് ചെയ്യുന്ന കീഴ്‌വഴക്കം എൽ.ഡി.എഫിനില്ല.

ചോ: ഈ തിരഞ്ഞെടുപ്പിൽ എൽ.ഡി.എഫ്. വിജയം നേടുമോ?

ഉ: ബഹുഭൂരിപക്ഷത്തോടെ വിജയിക്കും. മറിച്ച് സംഭവിക്കാൻ യാതൊരു ന്യായവും കാണുന്നില്ല.

**--വി.എസ്. രാജേഷ്**

---

(12-ാം പേജിൽ നിന്നും തുടർച്ച)

കുമിളിയിലെ ചില വിദ്യാലയങ്ങളിൽ പഠിച്ചുകൊണ്ടിരുന്ന പെൺകുട്ടികൾ അവരുടെ സ്കൂൾ യൂണിഫോറത്തിൽ തന്നെ ജോഷിയുടെ ബംഗ്ലാവിൽ എത്തപ്പെട്ടിട്ടുണ്ട്. ചതിക്കുഴിയിൽ വീണ ആ ഇളം കുരുന്നുകളെ നുകരാൻ കോട്ടയത്ത് നിന്നു ഖദർധാരികളായ നേതാക്കൻമാർ നൂറുകിലോമീറ്റർ വേഗത്തിൽ പാഞ്ഞുവരുമായിരുന്നുവെത്രേ. ജോഷിയുടെ ബംഗ്ലാവിൽ നിന്ന് മടങ്ങിയ പെൺകിടാങ്ങളിലധികവും 'കോൾ ഗേളുകൾ' എന്ന ദുരന്തവിധിയിൽ ചെന്നപ്പെടുകയായിരുന്നു. സൂര്യനെല്ലിയിലെ പെൺകുട്ടി കുമളി ഗസ്റ്റ്ഹൗസിൽ ബന്ധനസ്ഥയായ നാളുകളിൽ ജോഷി അവിടത്തെ പതിവുകാരനായിരുന്നു. പൊലിസ് സംഘം അന്വേഷണിനായി കുമിളിയിൽ വരുമ്പോൾ ജോഷി ഒരു ഡൽഹി ട്രിപ്പ് കഴിഞ്ഞ് മടങ്ങുകയായിരുന്നു. ഡൽഹിയിൽ നിന്ന് അയാൾ മൂന്നു മാരുതി കാറുകൾ വാങ്ങിയിരുന്നു. സൂര്യനെല്ലിയിലെ പെൺകുട്ടിയുടെ ദുരന്തം വെളിപ്പെട്ടുവെന്ന വാർത്ത ജോഷിയെ വേണ്ടപ്പെട്ടവർ അറിയിച്ചു. അതുകൊണ്ടാണ് അയാൾ രണ്ടു ദിവസം തമിഴ്നാട്ടിലെ ദിണ്ഡുക്കലിൽ തങ്ങിയത്. ദിണ്ഡുക്കലിലെ ഹോട്ടലിൽ നിന്ന് അയാൾ കോൺഗ്രസ് (എ) നേതാക്കളുമായി ബന്ധപ്പെടുകയുണ്ടായി. കുമിളിയിൽ വന്നു സുഖമായി ഇറങ്ങാമെന്ന് അവർ ഉറപ്പുനൽകി. അങ്ങനെ വെറുക്കപ്പെടേണ്ടവൻ കുമളിയിലെത്തി. സൂര്യനെല്ലിയിലെ പെൺകുട്ടിയുടെ വീട്ടിൽ ലക്ഷങ്ങളെത്തിച്ചു കേസ് ഒതുക്കാനുള്ള ഒരു ഫോർമുല അയാൾ തയാറാക്കിയെങ്കിലും അതു ഫലവത്തായില്ല. ഇപ്പോൾ കുമിളിയിൽ ഏറ്റവും വെറുക്കപ്പെടുന്ന മനുഷ്യൻ ജോഷി ചെങ്ങളമാണ്. ജോഷി തീറ്റിപ്പോറ്റുന്ന റൗഡിസംഘം ഇപ്പോഴും കൊലവിളികൾ നടത്തുന്നുണ്ട്. ജോഷിയുടെ ബംഗ്ലാവിലെ ഒരു പതിവുകാരനാണ് പാലാ കെ. എം. മാത്യു എം.പി എന്ന കാര്യം നാട്ടുകാർക്കറിയാം.

Edited, Printed and Published by S. Jayachandran Nair on behalf of Kala Kaumudi Publications (P) Ltd., at Kala Kaumudi Press, Thiruvananthapuram
Managing Editor : M. Sukumaran